# ചരിത്രം നേപ്പാൾ(നാഗഹ്രദം) ഉള്ളടക്കം

1. **നേപ്പാളിന്റെ (നാഗഹ്രദം) ചരിത്രം.**
   - **കിരാന്തി(കിരാതി)വംശം**
   - **സോമവംശം**
   - **മല്ല(ആന്ധ്രചാലൂക്യവംശം**
   - **കർണ്ണാടക(നാന്യദേവ)ചാലൂക്യവംശം**
   - **ഗൂർഖാവംശം**
2. പാണ്ഡ്യന്മാർ
   - **പാണ്ഡ്യന്മാർ 1.1190-1238**
   - **മുത്തരയന്മാർ**
   - **വീടുകടലാക്കിയ ചേരപ്പെരുമാൾ ലിഖിതം**
   - **ചേരചോളവൈവാഹികബന്ധം**
   - **കാകതീയമുത്തരയന്മാർ**

- ശതകർണ്ണിചാലൂക്യവല്ലഭവംശങ്ങ ൾ
- ത്രിലോചനപല്ലവൻ

3. **ചോളന്മാർ (രാജേന്ദ്രചോളൻ വരെ)**

## നേപ്പാളിന്റെ ചരിത്രം (നാഗഹ്രദം)

നേപ്പാളിന്റെ ചരിത്രാതീതകാലം ഐതിഹ്യങ്ങളിലാരംഭിക്കുന്നു. നേപ്പാൾമാഹാത്മ്യവും സ്വയംഭൂപുരാണവും നേപ്പാൾ ജലം കൊണ്ട് മൂടിക്കിടന്ന തടാകമായിരുന്നുവെന്നും ജലത്തിന് പുറത്തേക്ക് പോകാനുള്ള പഴുതില്ലാത്തതിനാൽ ജനവാസയോഗ്യമായിരുന്നില്ലെന്നും പറയുന്നു. ബിപസ്വി ബുദ്ധൻ സുവർണ്ണയുഗകാലത്ത് ഇട്ട വിത്തിൽനിന്ന് താമര വിരിഞ്ഞ്, അതിന്റെ വേരാൽ പാറപിളർന്ന് ജലം പുറത്തേക്ക് പോകാനാരംഭിച്ചിട്ടാണ് ജനവാസം ആരംഭിച്ചത്. താമരയിലുണ്ടായ സ്വയംഭൂവിനെ കാണാൻ ത്രേതായുഗത്തിൽ മഞ്ജുശ്രീ ബോധിസത്വൻ വന്നു. പുരാതനനേപ്പാളിന്റെ നാമമായ നാഗഹ്രദം എന്നത് ഇവിടെ പണ്ട് തടാകമായിരുന്നു എന്ന് സൂചന തരുന്നുണ്ട്. മഞ്ജുശ്രീ ഇവിടം ജനവാസയോഗ്യമാക്കി. സ്വയംഭൂകുന്നുമുതൽ ഗുഹ്യേശ്വരി വരെ മഞ്ജുപട്ടണം എന്ന നഗരമാ

ക്കി. അവിടെ വിവിധവർഗ്ഗക്കാരും ഗോത്രങ്ങളും വന്ന് താമസമാക്കി. തന്റെ കൂടെ നാഗഹ്രദത്തിലേക്ക് വന്ന ധർമ്മകാരനെ അവിടത്തെ രാജാവാക്കി. തനിക്ക് കുട്ടികളില്ലാത്തതിനാൽ ധർമ്മകാരൻ ക്രകുഛന്ദ ബുദ്ധന്റെ കൂടെ വന്ന ധർമ്മപാലനെ അനന്തരാവകാശിയാക്കി. പിന്നീട് ധർമ്മപാലന്റെ പിൻഗാമിയായ സുധന്വാവും, ജനകന്റെ സഹോദരനായ കുശധ്വജനും ഭരിച്ചിട്ടുണ്ട്. (രാമായണകാലം)

വളരെക്കാലം കഴിഞ്ഞ് ഗൌഡദേശത്തുനിന്ന് വന്ന പ്രചണ്ഡദേവൻ ഭരിച്ചു. കങ്കമുനിബുദ്ധനാണ് അദ്ദേഹത്തെ നേപ്പാളിലേക്ക് അയച്ചത്. വസുന്ധര അഗ്നി ജലം വായു ആകാശം എന്നീ പ്രകൃതിഭൂതങ്ങളുടെ സിംബലായി വസുപുരം, അഗ്നിപുരം വായുപുരം നാഗപുരം ശാന്തിപുരം എന്നീ ക്ഷേത്രങ്ങൾ സ്വയംഭൂവിനു ചുറ്റും കാണുന്നു. ഇവ പ്രചണ്ഡദേവനാണ് നിർമ്മിച്ചത്. പ്രചണ്ഡദേവനു ശേഷം മകൻ ശക്തിദേവൻ ഭരിച്ചു. ശക്തിദേവപുത്രനായ ഗുണകാമദേവൻ കാഠ്മണ്ഡുനഗരം പണിയിച്ചു.ഗുണകാമദേവകാലം എഡി 723ലാണ്. അദ്ദേഹം കാഠ്മണ്ഡു പുതുക്കിപ്പണിയുക മാത്രമാണ് ചെയ്തത്. ഹർഷവർദ്ധനനും പുലകേശിയും ഭരിക്കുന്ന കാലത്താണ് ഈ പുനരുദ്ധാരണം നടന്നിട്ടുള്ളത്. ഇതേകാലത്താണ് ചൈനയിലെ വന്മതിൽ പണിതത്. 605 എഡിയിൽ പ്രചണ്ഡദേവനും 723 എഡിയിൽ ഗുണകാമദേവനും ഭരിച്ചു.

## (കിരാതി കിരാന്തിരാജവംശം)

കിഴക്കേ നേപ്പാളിൽ സ്വന്തമായ ഭരണവ്യവസ്ഥകളുള്ള ആദിമവംശമാണ് കിരാന്തിവംശം. ഇവർക്കുമുമ്പ് ഗോപാലവംശവും ആഹീർവംശവും രാജ്യം ഭരിച്ചിട്ടുണ്ട്. ആഹീരവംശത്തിലെ ഭുവൻസിംഹനെ തോൽപ്പിച്ചാണ് കിരാന്തിവംശത്തിലെ യേലാംബർ കാഠ്മണ്ഡു കീഴടക്കിയത്. യേലംബരുടെ കാലം പാണ്ഡവരുടെ കാലമാണ്. ഘടോത്കചപുത്രനായ യേലംബരുടെ ശിരസ്സ് കൃഷ്ണൻ ഛേദിച്ച കഥ പ്രസിദ്ധമാണ്. കിരാന്തിരാജാവ് (7ആം രാജാവ്) ജിതേതസ്തകാലത്ത് ഗൌതമബുദ്ധനും 14ആം രാജാവ് സ്തുങ്കോകാലത്ത് അശോകനും (ബിസി 250) നേപ്പാൾ സന്ദർശിച്ചു. അശോകൻ ലളിതപട്ടണത്തിന്റെ നാലുമൂലയിലും സ്തൂപം സ്ഥാപിച്ചു. പുത്രി ചാരുമതിയെ ദേവപാലന് വിവാഹം കഴിച്ചുകൊടുത്തു. ചാരുമതി ദേവപട്ടണവും ചാരുമതിവിഹാരവും പണിതു. (ഇപ്പോഴത്തെ ഛബാഹിൽ) 28ആം കിരാന്തിരാജാവ് പതുകൻ വാസസ്ഥാനമായ ഗോകർണ്ണത്തുനിന്ന് , കാഠ്മണ്ഡുവിന് 2 മൈൽ തെക്കുകിഴക്കുള്ള ശംഖമൂലിലേക്ക്, പടിഞ്ഞാറുനിന്നുള്ള സോമവംശിരാജാക്കന്മാരുടെ തുടരെയുള്ള ആക്രമണം ഭയന്ന് മാറിത്താമസിച്ചു. അവിടെ പാതുകോപട്ടണമെന്ന പുതിയ കൊട്ടാരമുണ്ടാക്കി. ഇപ്പോഴതിന്റെ അവശിഷ്ടമേ ഉള്ളു. സോമവംശിരാജാവ് നിമിഷ് അവസാനകിരാന്തിരാജാവ് ഗസ്തിയെ തോൽപ്പിരത്നാഭരണങ്ങളും മറ്റും പശുപതിനാഥന് നടക്ക് വെക്കുകയും ചെയ്തു. ച്ചു.

കിരാന്തികളുടെ കാലം നേപ്പാളിന്റെ സുവർണ്ണകാലമായിരുന്നു.ഇന്ത്യ,ചൈന,തിബത്ത് എന്നിവിടങ്ങളി

ലെ വ്യാപാരിസംഘങ്ങൾ ഇവിടെ സന്ദർശിച്ചിരുന്നു. കമ്പിളിനൂലായിരുന്നു പ്രധാനവിപണനദ്രവ്യം. മഹാഭാരതകാലം മുതൽ അശോകകാലം വരെ കിരാന്തിഭരണം നിലനിന്നു. സോമവംശി നിമിഷകരവർമ്മൻ ഗോകർണ്ണത്ത് കൊട്ടാരം പണിയുകയും നാലുമുഖമുള്ള പശുപതിലിംഗം പ്രതിഷ്ഠിക്കയും ഗോദാവരീതീരത്ത് കൊട്ടാരം പണിത് ഗോദാവരീമേള ആരംഭിക്കയും ചെയ്തു. പുത്രൻ ഭാസ്കരവർമ്മൻ ഒറീസ കീഴടക്കുകയും  പശുപതിനാഥന് സ്വർണ്ണരത്നാഭരണങ്ങൾ സമർപ്പിക്കയും ചെയ്തു. പഴയ വിശാലനഗരസ്ഥാനത്ത് അദ്ദേഹം പുതിയ നഗരം ഉണ്ടാക്കി.

സോമവംശം

നിമിഷ് 1 എന്ന നിമിഷ്കരവർമ്മനും പുത്രൻ ഭാസ്കരവർമ്മനുമാണ് സോമവംശികളായ ആദ്യനേപ്പാൾ രാജാക്കന്മാർ. ഭാസ്കരവർമ്മന് കുട്ടികളില്ലാത്തതിനാൽ അദ്ദേഹമാണ് അവസാനസോമവംശിയും. അദ്ദേഹം ലിച്ഛാവിക്ഷത്രിയനായ ഭൂമിവർമ്മനെ സൂര്യവംശത്തിൽനിന്ന് ദത്തെടുത്തു. സോമവംശികൾ നേപ്പാൾ ഭരിക്കുന്ന കാലത്ത് ഗുപ്തവംശമാണ് ഇന്ത്യ ഭരിക്കുന്നത്.

ലിച്ഛാവിവംശം

രാജഗൃഹത്തിലെ ലിച്ഛാവികൾ വൈശാലിയിലെ ലിച്ഛാവികളെ തോൽപ്പിച്ചപ്പോളാണ് വൈശാലിയിലുള്ളവർ നേപ്പാളിലേക്ക് കുടിയേറിയത്. ഇവരിൽനിന്ന് ഭാസ്കരവർമ്മൻ ദത്തെടുത്ത ഭൂമിവർമ്മൻ ബാണേശ്വരത്ത് കൊട്ടാരം കെട്ടി. അദ്ദേഹത്തിനുശേ

ഷം ക്രമത്തിൽ ചന്ദ്രൻ,ജയൻ, വർഷൻ, സർവ്വൻ, പൃഥ്വി, ജ്യേഷ്ഠൻ, ഹരിസിദ്ധി, ഹരിദത്തനെന്നി വരാണ് ഭരിച്ചത്. ഹരിദത്തകാലത്ത് നാലു നാരായ ണന്മാരെ ആരാധിക്കലും ശംഖുമൂലത്തിലെ ശംഖു നാരായണന് വർഷത്തിലൊരിക്കൽ ആറാട്ടും ഉണ്ടാ യിരുന്നു. വൃഷവർമ്മനെന്ന ലിച്ചാവിരാജാവ് ബുദ്ധമതം സ്വീകരിച്ചു. അദ്ദേഹം മഞ്ജുവിഹാ രവും ഛബാഹില്ലിൽ ബന്ദേഗ്രാമവും ഉണ്ടാക്കി. അദ്ദേഹത്തിന്റെ കാലത്താണ് വംഗദേശത്തുനിന്ന് (ഗൌഡ) പ്രചണ്ഡദേവൻ വന്ന് സ്വയംഭൂചൈത്യം നിർമ്മിച്ചത്. അതിന്നുശേഷം ശങ്കരദേവൻ രാജാ വായി, ഇദ്ദേഹത്തിന്റെ നാമം ശങ്കരാചാര്യരുടെ സന്ദർശനം കാരണം കിട്ടിയതാണ്. ശങ്കരദേവനുശേ ഷം രാജാവായ ധർമ്മദേവനും പുത്രൻ മാനദേവ നുമാണ് പ്രസിദ്ധരായ ലിച്ചാവിരാജാക്കന്മാർ.

മാനദേവൻ 1ഃ- (464-491 എഡി) കുട്ടിക്കാലത്തേ അഛൻ മരിച്ചു. പുത്രസ്നേഹത്താൽ അവനെ വളർത്താനായി അമ്മ രാജ്യവതി സതി അനുഷ്ഠി ച്ചില്ല. കുട്ടിയാണ് സിംഹാസനത്തിലെന്നറിഞ്ഞ് കിഴക്കൻ പ്രവിശ്യകളിലെ താക്കൂരിമുഖ്യൻ വിപ്ല വത്തിലൂടെ സ്വതന്ത്രനാവാനൊരുങ്ങി. മാനവേദന്റെ സൈന്യം അവരെ അടിച്ചമർത്തി ഗണ്ഡകിനദി കട ന്ന് മല്ലന്മാരെയും തോൽപ്പിച്ച് നബൽപൂർ കീഴട ക്കി. പടിഞ്ഞാറ് ഗണ്ഡകിക്കപ്പുറവും കിഴക്ക് കോ ശിക്കപ്പുറവും മാനവേദന്റെ രാജ്യം വികസിച്ചു. തിരിച്ചുവന്ന് നിരവധി യജ്ഞങ്ങളും ബ്രാഹ്മണർക്ക്

ദാനവും ചെയ്തു. ശംഖുനാരായണക്ഷേത്രത്തിൽ ഉത്സവങ്ങ്ഹളുണ്ടായി , ലിഖിതം സ്ഥാപിച്ചു. വേറെയും വിഷ്ണുക്ഷേത്രങ്ങൾ പണിതു. ഓരോ ക്ഷേത്രത്തിലും ഇത് അമ്മയുടെ പുണ്യത്തിനാണെന്ന് ലിഖിതം എഴുതിച്ചു. വിഷ്ണുഭക്തനെങ്കിലും അദ്ദേഹം മറ്റു മതങ്ങളെ ധ്വംസിച്ചില്ല. അദ്ദേഹം നിർമ്മിച്ച മാനഗൃഹം പിന്നീട് ലിച്ഛാവികളുടെ ഭരണസിരാകേന്ദ്രമായി. ഗോകർണ്ണത്തിലാണ് ഇത് നിർമ്മിച്ചത്. മാനാങ്ക എന്ന് എഴുതിയ നാണ്യങ്ങൾ അദ്ദേഹം കൊത്തിച്ചു. ഇന്ത്യയും തിബത്തുമായി വ്യാപാരം വികസിപ്പിച്ചു. ഇന്ത്യൻ ശിൽപ്പകല അദ്ദേഹത്തെ സ്വാധീനിച്ചിരുന്നു. മാനദേവനുശേഷം മഹിദേവൻ, വസന്തദേവൻ, ഉദയദേവൻ, മാനദേവൻ 2, ഗുണകാമദേവനെന്നിവർ ക്രമത്തിൽ ഭരിച്ചു. പിന്നീടുവന്ന ശിവദേവന്റെ കാലത്ത്, രാജ്യഭരണം അംശുവർമ്മനിലാണ് നിക്ഷിപ്തമായത് 598 എഡി മുതൽ അംശുവർമ്മന്റെ പേരിലാണ് നാണയ മടിക്കുന്നത്. ശിവദേവൻ പേരിനു മാത്രമാണ് രാജാവ്.  മഹാരാജാധിരാജാബിരുദം അംശുവർമ്മനായി. ഇദ്ദേഹം താക്കൂരിവംശക്കാരനാണ്. ശിവദേവന്റെ മകളെ അംശുവർമ്മൻ വിവാഹം കഴിച്ചു. ഗോകർണ്ണത്ത് കൈലാസകൂടഭവനമെന്ന് 9 നിലയുള്ള കൊട്ടാരം അംശുവർമ്മൻ പണി കഴിപ്പിച്ചു. ഇത് ഭരണകേന്ദ്രമായി. അംശുവർമ്മൻ ധീരയോദ്ധാവും രാഷ്ട്രതന്ത്രജ്ഞനും പണ്ഡിതനുമായിരുന്നു. അദ്ദേഹം ജനങ്ങളെ ബുദ്ധിമുട്ടിക്കരുതെന്ന് വിചാരിച്ച് നികുതികളെല്ലാം പിൻവലിച്ചു. നേപ്പാളി ഭാഷ,സാഹിത്യം, ശിൽപ്പകല ഇവ പ്രോത്സാഹി

പ്പിച്ചു. ശൈവനെങ്കിലും വൈഷ്ണവ,ബൌദ്ധമത ങ്ങളെ സഹായിച്ചു. ഇന്ത്യയിൽ ഹർഷവർദ്ധനനും തിബത്തിൽ സ്രോങ്ങ് സോങ്ങ് ഗ്യാമ്പോവും സമകാ ലീനരായിരുന്നു. പുത്രി ഭൃകുടിയെ സ്രോങ്ങ്സോങ്ങ് ഗ്യാമ്പോവിന് വിവാഹം കഴിച്ചുകൊടുത്തു. അവ ൾ തിബത്തിൽ ബുദ്ധിസം പ്രചരിക്കുന്നതിന് കാര ണഭൂതയായി. ഗ്യാമ്പോ ചൈനീസ് രാജകുമാരി വെ ഞ്ചാംഗിനേയും വിവാഹം ചെയ്തിരുന്നു. തിബത്ത ന്മാർ നേപ്പാളിലെ രാജകുമാരിയെ ഹരിതതാരയാ യും ചൈനീസ് രാജകുമാരിയെ ശ്വേതതാരയായും ആരാധിച്ചു. നേപ്പാൾ, തിബത്ത്, ചൈനാവ്യാപാര ബന്ധം വൈവാഹികബന്ധങ്ങളിലൂടെ വളർന്നുവ ന്നു. ഈ വഴിയിലൂടെയാണ് ഹ്യുയാൻ സാങും മറ്റും സഞ്ചരിച്ച് ഇന്ത്യയിലെത്തിയത്. 616 എഡി യിലാണ് അംശുവർമ്മൻ മരിച്ചത്.

അംശുവർമ്മനു ശേഷം

ശിവദേവന്റെ ആദ്യപുത്രനായ ഉദയദേവ രണ്ടാമനെ പുറത്താക്കി സഹോദരനായ ധ്രുവൻ സിംഹാസനം പിടിച്ചു. ഉദയദേവൻ തിബത്തിലേക്ക് പോയി. ജി ഷ്ണുഗുപ്തനാണ് നേപ്പാൾ ഭരിച്ചത്, ധ്രുവനല്ല. നാ ണ്യം അടിച്ചതും അദ്ദേഹത്തിന്റെ പേരിലായിരുന്നു തിബത്തിലേക്ക് പോയ ഉദയവർമ്മന്റെ പുത്രൻ നരേന്ദ്രദേവൻ (643-690) ജിഷ്ണുഗുപ്തനെ തോൽപ്പിച്ച് രാജാവായി. .പുത്രനായ ശിവദേവ രണ്ടാമൻ മഗധയിലെ ആദിത്യസേനന്റെ പേരക്കുട്ടി യും മൻകരി ഭോഗവർമ്മന്റെ പുത്രിയുമായ വത്സദേവിയെ പരിണയിച്ചു. അവരുടെ മകൻ

ജയദേവൻ രണ്ടാമൻ ആസാമിലെ ഹർഷദേവപുത്രി രാജമതിയെ വിവാഹം ചെയ്തു. ജയദേവൻ കവിയും പണ്ഡിതനുമായിരുന്നു. (716-725).ലിച്ഛാവിവംശം 1098-99 വരെ ഭരിച്ചു.

മല്ലരാജവംശം

അരിദേവമല്ലനാണ് നേപ്പാളിലെ ആദ്യമല്ലരാജാവ്. മല്ലവംശം വളരെ പഴയതാണ്. കംസന്റെ കൊട്ടാരത്തിലെ മല്ലന്മാരിൽ ഒരാളായ ചാണൂരൻ ആന്ധ്രചാലൂക്യവംശമാണെന്ന് വിഷ്ണുസഹസ്രനാമത്തിലെ ചാണൂരാന്ധ്രനിഷൂദകപദം കാണിക്കുന്നു. കാഞ്ചി പല്ലവരും ഡക്കാനിലെ ചാലൂക്യരും മല്ലബിരുദം വഹിക്കുന്നു. ബിസി ആറാം നൂറ്റാണ്ടിനുമുമ്പേ പവയിലും കുശിനഗരത്തിലും വൈശാലിയിലും മല്ലവംശം ഉണ്ട്. ബുദ്ധൻ ആനന്ദനോട് മല്ലവംശം എന്തുകൊണ്ട് പ്രധാനമെന്ന് പറയുന്നുണ്ട്. ശംഖുനാരായണക്ഷേത്രത്തിലെ ലിഖിതം മാനദേവൻ ഗണ്ഡകിനദിക്കക്കരെയുള്ള മല്ലനഗരത്തെ തോൽപ്പിച്ചതായി പറയുന്നുണ്ട്. എന്നാൽ നേപ്പാളിലെ അരിദേവമല്ലൻ 1320-44 വരെയാണ് ഭരിച്ചിട്ടുള്ളത്. പുത്രൻ അവയമല്ലൻ, അദ്ദേഹത്തെ തുടർന്ന് ജയദേവൻ, ഭീമദേവൻ,ജയസിംഹൻ,അനന്തമല്ലൻ, ജയാനന്ദൻ, ജയരുദ്രമല്ലൻ, എന്നിവർ ക്രമത്തിൽ രാജാക്കന്മാരായി. ജയമല്ലന്റെ ഭരണകാലത്ത് നാന്യദേവന്റെ ആറാം തലമുറയിലെ ഹരിസിംഹദേവൻ സിംറാവോൻ ഗർഹ് കോട്ട ആക്രമിച്ചു. കർണ്ണാടകവംശത്തിലെയാണ് ഹരിസിംഹദേവൻ.

വാതാപിയിലെ ചാലൂക്യർ അയോദ്ധ്യയിലും മിഥി ലയിലും വാണിരുന്ന സൂര്യവംശികളായിരുന്നു വെന്നും അവിടെനിന്ന് പടിഞ്ഞാറൻതീരത്തേക്ക് പോയവരാണെന്നും ആർ സി മജുംദാർ പറയുന്നു. ആൻ്ധ്രയിലെ ശതവാഹനവംശത്തിനുശേഷം അവിടെയും ഇക്ഷ്വാകുവംശജരുടെ ചെറുനാട്ടുരാജ്യ ങ്ങൾ പ്രബലമായിരുന്നു. നേപ്പാളിലെ ക്രോണിക്കി ളായ ഭാഷാവംശാവലിയിൽ അയോദ്ധ്യയിലെ അനേകം സൂര്യവംശികൾ ദക്ഷിണേന്ത്യയിലെ കോ ക്കോങ്കണദേശത്തിൽ രാജ്യങ്ങൾ സ്ഥാപിച്ച് ഭരിച്ചി രുന്നതായി പറയുന്നുണ്ട്. കർണ്ണാടകവംശസ്ഥാപക നും നെപ്പാളിലെ രാജവംശത്തിന്റെ മൂലപുരുഷ നുമായ നാന്യദേവന് ഇപ്രകാരം കൊങ്കണദേശത്ത് 7 , 8 തലമറകളോളം വസിച്ച ഒരു വംശത്തിലെ യാണ്. അദ്ദേഹം വീണ്ടും 1097ൽ വിദേഹം തിരി ച്ചുപിടിച്ചു. ഇപ്പോൾ ബീർഗഞ്ച് എന്നു വിളിക്കുന്ന സിംഹാറോൺഗാർഹിൽ തലസ്ഥാനം ഉണ്ടാക്കി. (സേനവംശത്തിലെ ലക്ഷ്മണദേവനെ പരാജയപ്പെടു ത്തിയിട്ട്. )

ബംഗാൾ ആക്രമിച്ച ഗിയാസുദീൻതുഗ്ലക്ക് ഹരിസിം ഹദേവന്റെ സിംറാവോൻ കോട്ടയും ആക്രമിച്ചു. (മിഥിലയിലെ പ്രവിശ്യ. ഇപ്പോഴത്തെ ചമ്പാരൻ) മകളെ ഗിയാസുദീന്റെ സൈന്യം ഉപദ്രവിക്കുമെന്ന് ഭയന്ന് ഹരിസിംഹദേവൻ ചെറുത്തുനിൽക്കാതെ നേപ്പാളിലേക്ക് ഓടിപ്പോയി. അദ്ദേഹത്തെ ഭയന്ന് മല്ലരാജാവ് ബനേപയിലേക്കും ഓടിപ്പോയി. അക്കാ ലത്ത് ഭക്തപൂരാണ് നേപ്പാളിന്റെ തലസ്ഥാനം. പിന്ന ത്തെ വർഷം തുഗ്ലക്ക് തിരിച്ചുപോയി, പുത്രനായ

സോത്തിയെ നേപ്പാളിലെ സിംഹാസനത്തിലിരുത്തി ഹരിസംഹദേവനും സിംറാവോൻ കൊട്ടാരത്തി ലേക്ക് തിരിച്ചുപോയി. ഹരിസിംഹദേവനു ശേഷം അദ്ദേഹത്തിന്റെ മകനും ഉപദേശകരായ മറ്റു കർണ്ണാടകവശജരും നേപ്പാളിൽ ഭരണം തുടർന്നു. തലേജാ ഭവാനിയുടെ ക്ഷേത്രത്തിൽ താൻ കൊണ്ടു വന്ന ഭവാനീവിഗ്രഹം ഹരിസിംഹൻ പ്രതിഷ്ഠി ച്ചു. അന്നുമുതൽ ഭവാനിയാണ് നേപ്പാളിലെ രാജാ ക്കന്മാരുടെ പരദേവത. കർണ്ണാടകവംശ്തിലെ അ വസാനരാജാവ് ശ്യാംസിംഹദേവൻ പുത്രിയെ മല്ല രാജവംശത്തിലേക്ക് വിവാഹം കഴിച്ചുകൊടുത്തി രുന്നു. ശ്യാംസിംഹന് പുത്രന്മാരുണ്ടായില്ല. അതിനാ ൽ പുത്രീഭർത്താവ് പിന്നത്തെ ഭരണാധികാരിയാ യി. ശ്യാംസിംഹദേവന്റെ മകളുടെ വംശത്തിലെ അശോകമല്ലൻ ,പുത്രൻ ജയസ്ഥിതിമല്ലൻ, എന്നിവർ രാജാക്കന്മാരായി. ജയസ്ഥിതിമല്ലന്റെ അമ്മ കർണ്ണാട കവംശജയായിരുന്നു. അഛൻ മല്ലവംശജനും. 1350 ൽ ജയസ്ഥിതിമല്ലന്റെ സിംഹാസനാരോഹണത്തോടെ നേപ്പാളിൽ വീണ്ടും മല്ലവംശം പ്രബലമായി. നായ കദേവിയുടെ പുത്രി രാജല്ലദേവിയായിരുന്നു ജയ സ്ഥിതിമല്ലന്റെ പത്നി. അവൾ ഭക്തിപൂരിന്റെ അന ന്തരാവകാശിയായതിനാൽ ജയസ്ഥിതിമല്ലൻ ഭക്തി പൂരും ഭരിച്ചിരുന്നു.

1320-1344 അരിദേവമല്ലൻ (മല്ലവംശം)

അഭയമല്ല,ജയദേവ, ജയഭീംദേവ, ജയസിംഹ, അനന്തമല്ല, ജയാനന്ദ,ജയരുദ്രമല്ല.

ഹരിസിംഹദേവൻ (കർണ്ണാടകവംശം) 1325 മുതൽ സിംരോൻകോട്ടയിൽ. അദ്ദേഹം നേപ്പാളിലെത്തിയപ്പോൾ ജയരുദ്രമല്ലൻ ബനാപ്പയിലേക്ക് ഓടിപ്പോയി. ഹരിസിംഹദേവൻ പുത്രനായ മോത്തിസിംഹനെ ഭക്തിപൂരിൽ രാജാവാക്കി.

ശ്യാംസിംഹദേവപുത്രിയുടെ ഭർത്താവ് ജയരുദ്ര ദേവവംശം(മല്ല)

മകൻ അശോകമല്ലൻ ഭാര്യ കർണ്ണാടകവംശം

പുത്രൻ ജയസ്ഥിതിമല്ലൻ. (ഹരിസിംഹദേവന്റെ മകളുടെ വംശത്തിലെ 5ആം തലമുറ) സംസ്കൃത, നേവാരിഭാഷകളിൽ സാഹിത്യവും നാടകവും അദ്ദേഹം പോഷിപ്പിച്ചു.നിരവധി പുതിയ സാമൂഹ്യപരിഷ്കരണങ്ങൾ വരുത്തി.  സംഗീതവും പുഷ്ടി പ്രാപിച്ചു. രാജാക്കന്മാരെ ദീപക് രാഗം പാടി ദഹിപ്പിക്കണമെന്ന് നിശ്ചയിച്ചു. ഓരോ പ്രവൃത്തി ചെയ്യുന്നവർക്കും അതാതു വേഷവും കടമകളും നിശ്ചയിച്ചു. ആര്യഘട്ടിനപ്പുറത്ത് രാമചന്ദ്ര,ലവ, കുശന്മാരുടെ പ്രതിമ പ്രതിഷ്ഠിച്ചു. മൃഗസ്ഥലിയിൽ ഗോരഖ്നാഥക്ഷേത്രത്തിൽ അദ്ദേഹത്തിന്റെ പാദം സ്ഥാപിച്ചു. ക്ഷേത്രങ്ങളുടെ നിത്യനിദാനത്തിന് ഭൂമി കൊടുത്തു. ലളിത്പൂരിലെ കുംഭേശ്വരത്ത് ഇരുനിലകളുള്ളതും സ്വർണ്ണഗോപുരത്തോടുകൂടിയതുമായ ക്ഷേത്രം പണിത്, അവിടത്തെ കുളം പുനരുദ്ധരിച്ചു.  കുംഭേശ്വരമുറ്റത്ത്, നാരായണൻ, ഗണേശൻ സിതലാദേവി വാസുകി ഗൌരി ഇവരെ പ്രതിഷ്ഠിച്ചു. വസൂരി ഉണ്ടാക്കുന്ന സിതലാദേവിയെ ശാന്തയാക്കാൻ ഉന്മത്തഭൈരവപ്രതിഷ്ഠ നടത്തി. കോട്യാ

ഹൂതിയജ്ഞം അനുഷ്ഠിച്ചു. ദേവപട്ടണത്തിലെ കൽപൈപ്പിൽനിന്ന് വെള്ളം വരുന്നുണ്ടായിരുന്നില്ല. രാജാവ് അത് നന്നാക്കിച്ച് ജനങ്ങളെ സന്തുഷ്ടരാക്കി. 1395ലാണ് നാടുനീങ്ങിയത്.

ജയസ്ഥിതിമല്ലന്റെ പുത്രനായ ജ്യോതിമല്ലനു ശേഷം അദ്ദേഹത്തിന്റെ പുത്രൻ യക്ഷമല്ലൻ രാജാവായി. സംസാർദേവിയാണ് അമ്മ. 1428ലാണ് സിംഹാസനാരോഹണം. കിഴക്ക് സിക്കിം വടക്ക് കെറുങ്ങ്, കുടി പടിഞ്ഞാറ് ഗോരഖാ തെക്ക് ബീഹാർവരെ അദ്ദേഹം രാജ്യം വികസിപ്പിച്ചു. ബനേപ്പായും തന്റെ രാജ്യത്തിലുൾപ്പെട്ടിരുന്നു. വലിയ ആക്രമണകാരിയാണെങ്കിലും അദ്ദേഹത്തിന് പിടിച്ചടക്കിയ സ്ഥലങ്ങളെ ഒരുമിപ്പിച്ച് നിർത്താനായില്ല. അദ്ദേഹത്തിന്റെ വാർദ്ധക്യകാലത്തുതന്നെ അവയെല്ലാം സ്വതന്ത്രമായി. യക്ഷമല്ലന് മൂന്നു പുത്രന്മാരും ഒരു പുത്രിയുമുണ്ടായിരുന്നു. സാമ്രാജ്യം ഇവർക്ക് അദ്ദേഹം വീതിച്ചുനൽകി. മൂത്ത മകൻ രായമല്ലന് ഭക്തിപ്പൂരും രണ്ടാമത്തെ റാണമല്ലന് ബനേപ്പയും മൂന്നാമത്തെ മകൻ രത്നമല്ലന് കാന്തിപ്പൂരും മകൾക്ക് ലളിതപ്പൂരും കൊടുത്തു. ഇപ്രകാരം ഭാഗിച്ചത് ഏറ്റവും വലിയ വിഡ്ഢിത്തമായിരുന്നു. മല്ല സാമ്രാജ്യം അതോടെ നാശോന്മുഖമായി. റാണമല്ലന് മക്കളില്ലാത്തതിനാൽ ബനേപ്പ ഭക്തപൂരിലേക്ക് ചേർത്തത് മറ്റു മക്കളിൽ അസൂയ,
അവകാശത്തർക്കം ,കലഹത്തിലേക്ക് നയിച്ചു. ഇത് അന്നത്തെ ഗൂർഖ രാജാവ്
പൃഥ്വീനാരായൺസിങ്ങിനെ നേപ്പാൾ ആക്ര മിക്കാന് സഹായിച്ചു. ശിവഭക്തനായ യക്ഷമല്ലനാ ണ്
കർണ്ണാടകരാജ്യത്തെ ശുദ്ധബ്രാഹമണനെ പശു

പതിനാഥക്ഷേത്രത്തിൽ പൂജാരിയായി നിയമിച്ചത്. അദ്ദേഹത്തെ സഹായിക്കാൻ ദേവപത്തനത്തിലെ ശ്രേഷ്ഠനെ കലവറസൂക്ഷിപ്പുകാരനായും നിയമി ച്ചു. അന്നുമുതലാണ് ഭട്ടന്മാരെ പൂജാരിയായി നിയ മിക്കണമെന്ന തീരുമാനം നടപ്പായത്. കാഠ്മണ്ഡു, ഭക്തപൂർ, ലളിത്പൂരെന്ന മൂന്നു നഗരത്തിലേയും ക്ഷേത്രങ്ങൾ അദ്ദേഹം പുനരുദ്ധരിച്ചു. ബദ്ഗാവോ നു ചുറ്റും മതിലു കെട്ടി.

കാന്തിപൂരിലെ രാജാവ് യക്ഷമല്ലന്റെ ഇളയ പുത്ര ൻ രത്നമല്ലനായിരുന്നു. 1511 എഡിയിലാണ് അദ്ദേ ഹത്തിന്റെ സ്ഥാനാരോഹണം. ക്ഷമാശീലനും ധീര നും രാഷ്ട്രതന്ത്രജ്ഞനുമായിരുന്നു.12 താക്കൂരികളെ നിയന്ത്രിക്കുന്ന പ്രശ്നമാണ് അദ്ദേഹത്തെ ആദ്യം അഭിമുഖീകരിച്ചത്. നേപ്പാളിലെ വാസികളായ അവർ രാജാക്കന്മാരേക്കാളും ബലശാലികളായി രുന്നു. രത്നമല്ലൻ അവരെ ഭക്ഷണത്തിനു ക്ഷണിച്ച് ചതിയിൽ വിഷം കൊടുത്ത് കൊന്നു. പുറത്തുനി ന്ന് കാക്കു എന്ന ബോട്ടിയകളുടെ ആക്രമണമായി രുന്നു പിന്നെ വന്നത്. അവരെ എതിരിടാന് പൽപ്പ രാജാവ് മുകുന്ദസേനന്റെ സഹായം ചോദിച്ചു. അതിലുണ്ടായ വിജയം കൊടുത്ത ആത്മവിശ്വാസ ത്തോടെ നുവാക്കോട്ട് ആക്രമിച്ച് കീഴടക്കി. പൃഥ്വീ നാരായൺസിംഗിന്റെ ആക്രമണം വരെ അത് കാന്തിപൂരിന്റെ ഭാഗമായി തുടർന്നു. കാഠ്മണ്ഡുവി ലേക്ക് വ്യാപാരവികസനത്തിനായി മുസ്ലീം വ്യാപാ രികളെ ക്ഷണിച്ചത് രത്നസിംഗാണ്. അവരെ കാഠ്മണ്ഡുവിൽ വീടുവെച്ച് താമസിക്കാനും അനു വദിച്ചു. സിൽഗദി കുന്നിലെ ചിറ്റ്ലാങ്ങില് ചെമ്പു നാണ്യം നിർമ്മിക്കുന്നതും അദ്ദേഹം തുടങ്ങിവെച്ചു. ഒരുവശത്ത് സിംഹം, മറുവശത്ത് ലിഖിതം ഇങ്ങ

നെയായിരുന്നു നാണ്യം. 11 വർഷം രത്നസിംഹൻ കാന്തിപൂരിൽ ഭരിച്ചു. രത്നസിംഹന്റെ കാലശേഷം രാജാവായ സൂര്യമല്ലൻ ശംഖുവിൽ വജ്രയോഗിനീരഥയാത്ര ആരംഭിച്ചു. പുത്രനായ അമരമല്ലൻ നിരവധി യാത്രകൾ തുടങ്ങിവെച്ചു.
കോഖനമഹാകാലയാത്ര, ഹൽചോക്ക് ദേവീയാത്ര, പച്ചാളിഭൈരവയാത്ര, കങ്കേശ്വരീയാത്ര, ഹരിസിദ്ധിയാത്ര, . ഘണ്ടേശ്വരിയാത്ര, ത്രിശൂലിയാത്ര ഇവ പ്രധാനം. പത്താനിലെ മഹാബൌദ്ധക്ഷേത്രം പണിതു. വിവിധഗ്രാമങ്ങളെ രാജ്യത്തോട് കൂട്ടിച്ചേർത്തു .(ബന്ദേഗ്രാമം, തെക്കോ, ഹരിസിദ്ധി, ലുബു,ചാപ ഗ്രാമം, പാർപ്പിങ് മച്ചേന്ദ്രപൂർ, ബുങ്മതി,ഖോഖാ ന, പങ്ങ, കീർത്തിപൂർ, തങ്കോട്ട്, ബാലാംബു, ശതു ങ്ങൽ,ഹൽചോക്ക്,ധർമ്മസ്ഥലി, ഥോക്ക,ലേലെ, ഗോ കർണ്ണം,ദേവപത്തൻ, നന്ദിഗ്രാമം, നക്സൽ) ചില ഗ്രാമങ്ങൾ ബ്രാഹ്മണരുടെ പുത്രിമാർക്ക് സ്ത്രീധന മായി രാജാക്കന്മാർ കൊടുത്തു. മല്ലഗ്രാമം തീക്കിരയായപ്പോൾ അതിനുമുകളിലായി നിർമ്മിച്ചതാണ് നന്ദിഗ്രാമം. വിശാലനഗരത്തിന്റെ അവശിഷ്ടമാണ് നക്സൽഗ്രാമം. ശങ്കരദേവൻ 700 ഗ്രാമങ്ങളാൽ നിർമ്മിച്ചതാണ് ശംഖുനാരായണൻ. വജ്രയോഗിനി നാമത്തിലും ശംഖു നിർമ്മിച്ചിരുന്നു.

1553ലാണ് മഹേന്ദ്രമല്ലൻ സിംഹാസനാരൂഢനായത്. കാന്തിപൂരിൽ രത്നമല്ലൻ പ്രതിഷ്ഠിച്ച തുലേജുഭവാനിക്ക് അദ്ദേഹം 5 നിലയുള്ള മനോഹരക്ഷേത്രം പണിതു. ഹനുമാൻദോക്കയിലെ ഈ ക്ഷേത്രം ഇന്നു.മുണ്ട്. പശുപതിക്ഷേത്രത്തിന് മൂന്നുനില പണിതതും മഹേന്ദ്രനാണ് മഖൻതോലിലെ മഹേന്ദ്രേശ്വരക്ഷേത്രവും അദ്ദേഹം പണിതതാണ്.

മഹേന്ദ്രൻ ദൽഹിയിലെത്തി അക്ബറിന് താറാവും കഴുകനും സമ്മാനിച്ചു ഇന്ത്യയിലെ വെള്ളിരൂപ നേപ്പാളിലും പ്രചരിപ്പിക്കാനുള്ള അനുവാദം നേടി. ഇപ്പോഴും നേപ്പാളിലെ വെള്ളിനാണ്യം മഹേന്ദ്രമല്ലി എന്നാണ് അറിയപ്പെടുന്നത്. മഹേന്ദ്രമല്ലന് രണ്ടു ഭാര്യമാരിലായി 2 മക്കളുണ്ടായിരുന്നു. സദാശിവ മല്ലനും ശിവസിംഹമല്ലനും. മഹേന്ദ്രമല്ലനുശേഷം രാജാവായ സദാശിവമല്ലൻ കുതിരകളെ അഴിച്ചു വിട്ട് ജനങ്ങളുടെ വയലും വിളവും നശിപ്പിച്ചു. മനോഹരയിലേക്ക് പോവുകയായിരുന്ന അദ്ദേഹ ത്തെ പകരം വീട്ടാനിച്ഛരിച്ച ജനം പിടിച്ചുവെച്ച് അടിച്ചു. സ്ഥാനഭ്രഷ്ടനാക്കി നാടുകടത്തി. ഭക്തപൂരി ൽ തടവുകാരനാക്കി. അദ്ദേഹം തടവു ചാടി രക്ഷ പ്പെട്ടു. പിന്നീട് അദ്ദേഹത്തിനെന്തു സംഭവിച്ചു എന്ന് അറിയില്ല.

ജനം സത്സ്വഭാവിയായ ശിവസിംഹമല്ലനെ രാജാ വാക്കി. അദ്ദേഹം താന്ത്രികാരാധനയുള്ള നിരവധി ക്ഷേത്രം പണിതു. ഭാര്യ ഗംഗാറാണിയും വളരെ ദൈവഭക്തിയുള്ളവളും സദാചാരിണിയുമായിരുന്നു. പശുപതിയുടെ മൂന്നുനില പൊളിച്ച്, രണ്ടുനില സ്വർണ്ണത്താൽ പണിതത് ഗംഗാറാണിയാണ്. അവൾ സ്വയംഭുവും ശംഖുനാരായണനും പുനരുദ്ധരിച്ചു. ബുദ്ധനീലകണ്ഠനെന്ന ശയനവിഷ്ണുവിന് ചുറ്റും റാണീവനമെന്ന ഉദ്യേനം പണിയിച്ചു. പത്താനിലെ പുരന്ദരസിംഹനെ തോൽപ്പിച്ച് ശിവസിംഹമല്ലൻ പത്താൻ കൈവശമാക്കി. അദ്ദേഹത്തിന്റെ 2 മക്കൾ ലക്ഷ്മീനരസിംഹനും ഹരിഹരസിംഹനുമാണ്. ഹരിഹരസിംഹനെ പത്താനിലെ രാജാവാക്കി. 1614ലാണ് ശിവസിംഹമല്ലന്റെ മരണം.

പിന്നീട് ലക്ഷ്മീനരസിംഹമല്ലൻ കാന്തിപൂരിന്റെ രാജാവായി. ബഹുഭാഷാപണ്ഡിതനായ അദ്ദേഹം നിരവധി കവിതകളെഴുതി അദ്ദേഹം തന്റെ കാളീ സ്തവം 15 ഭാഷകളിലാണ് എഴുതിയത്. അദ്ദേഹ ത്തിന്റെ മന്ത്രി ഭീമമല്ലൻ വളരെ നല്ല ഭരണാധികാ രിയായിരുന്നു. അദ്ദേഹം തിബത്തുമായി ഉണ്ടാ ക്കിയ വ്യാപാരക്കരാർ രാജാവിനേയും ജനങ്ങളേ യും സന്തുഷ്ടരാക്കി. അസൂയാലുക്കളായ മറ്റ് മന്ത്രി മാർ ഭീമമല്ലൻ രാജാവാകാനുള്ള ശ്രമമാണെന്ന് രാജാവിനെ തെറ്റിദ്ധരിപ്പിച്ചു. വിചാരണപോലും ചെയ്യാതെ രാജാവ് അദ്ദേഹത്തിന് വധശിക്ഷ വിധിച്ചു. ഭൂമമല്ലന്റെ പത്നി സതി അനുഷ്ഠിച്ചു. നിസ്വാർത്ഥമായ സേവനത്തെ വിചാരണ കൂടാതെ ശിക്ഷിച്ച ഈ രാജ്യത്ത് ഇനി മുതൽ ശരിയായ തീർപ്പുകളെടുക്കാൻ ആർക്കും സാധിക്കാതെ പോ കട്ടെ എന്ന് ശപിച്ചിട്ടാണ് ആ സാദ്ധ്വി ചിതയിലേ ക്ക് ചാടിയത്. അതിന്നുശേഷം രാജാവ് സത്യസ്ഥി തി മനസ്സിലാക്കി ദുഃഖിക്കുകയും തീർത്തും ഭ്രാന്ത നാവുകയും ചെയ്തു. പിന്നീട് പുത്രനായ പ്രതാ പമല്ലന്റെ തടവുകാരനായി ജീവിതം കഴിച്ചു. ഖാസിഭീമമല്ലന്റെ സ്മരണക്കായി ഉണ്ടാക്കിയ ശിവക്ഷേത്രം യത്ക്ക തോലെയിൽ ഇപ്പോഴും കാണാം. പിതാവിന് ഭ്രാന്ത് കലശലായപ്പോൾ അദ്ദേഹത്തെ തടവിലിട്ട് പ്രതാപമല്ൽ റീജന്റായി കാന്തിപൂരിലെ ഭരണം തുടങ്ങി. പണ്ഡിതനും കവിയും നല്ല ഭരണാധികാരിയുമായിരുന്നു അദ്ദേഹം. ഭക്തപൂരിലേയും ലളിത്പൂരിലേയും രാജാക്കന്മാരെ അദ്ദേഹം സദാ വിഷമിപ്പിച്ചു. പ്രതാപമല്ലൻ ഇന്ത്യയിലെ കുച്ച് ബിഹാറിലേയും തിർഹൂത്തിലേയും രാജകുമാരിമാരെ പരിണയിച്ചു.

ഒരിക്കൽ അദ്ദേഹം ഒരു കന്യകയെ ബലാത്കാരേണ പ്രാപിച്ചു. അവൾ മരിച്ചുപോയി. പശ്ചാത്തപിച്ച രാജാവ് പരിഹാരത്തിനായി പണ്ഡിതരെ സമീപിച്ചു.  അവരുടെ ഉപദേശപ്രകാരം കോടി ലിംഗം പശുപതിക്ഷേത്രത്തിൽ പ്രതിഷ്ഠിക്കയും താനും രണ്ട് പത്നിമാരും ഒത്ത പ്രതിമ സ്ഥാപിച്ച് കോടിഹോമം നടത്തുകയും ഹിരണ്യഗർഭം ചെയ്ത് തന്നോളം ഭാരമുള്ള സ്വർണ്ണം ദാനം ചെയ്കയും തെക്കേ വാതിലിൽ സ്തംഭം പണിയുകയും പശുക്കൾക്ക് മേയാൻ മൈതാനം ഉണ്ടാക്കുകയും ചെയ്തു. ഗുഹ്യേശ്വരിക്ക് ക്ഷേത്രം പണിത് വേലി കെട്ടി. പശുപതിക്ഷേത്രം പുനരുദ്ധരിച്ചു. സ്വയംഭുവിൽ പ്രതാപപുരവും കവീന്ദ്രപുരവും മറ്റ് ക്ഷേത്രങ്ങളും പണിതു. ചെമ്പുപൊതിഞ്ഞ വജ്രം സ്ഥാപിച്ചു.  വാസുകി,ഭീമസേനൻ,തലേജു,ദെഗുതലേ ക്ഷേത്രപുനരുദ്ധാരണം നടത്തി. കൊട്ടാരവാതിലിൽ ഹനുമാൻപ്രതിമ സ്ഥാപിച്ച് ഹനുമാൻദോക്ക എന്ന് പേരിട്ടു. രാജധാനിക്ക് സ്വർണ്ണവാതിലുണ്ടാക്കി, നൃസിംഹപ്രതിമ പ്രതിഷ്ഠിച്ചു. ലയാക്കു ബാഹിയിൽ കാലഭൈരവനേയും വിശ്വരൂപവും പ്രതിഷ്ഠിച്ചു. കൊട്ടാരത്തിനകത്ത് സുന്ദരി ചൌക്കും മോഹൻചൌക്കും ഉണ്ടാക്കി. ബന്ദർഖാലിൽ കുളം കുത്തിച്ച് ബുദ്ധനീലകണ്ഠനിലെ ജലം കൊണ്ടുവന്ന് നിറച്ചു. ബുദ്ധനീലകണ്ടനിലെ ശയനവിഷ്ണുവിന്റെ അതേ രൂപം ഉണ്ടാക്കിച്ച് ഈ തടാകത്തിലും പ്രതിഷ്ഠിച്ചു.

പ്രതാപമല്ലൻ സംസ്കൃതം നേപ്പാളി, ബംഗാളി, ഹിന്ദി എന്നീ ഭാഷകളിൽ പ്രാവീണ്യം നേടി. അദ്ദേഹം രചിച്ച സംസ്കൃതകവിതകൾ ഇന്നും പ്രചാരത്തിലുണ്ട്. അറബി റോമൻ ഇംഗ്ലീഷ് ലിപിയും അദ്ദേ

ഹത്തിനറിയാമായിരുന്നു. മോഹൻചൌക്ക് ലിഖിതത്തിൽ 15 ലിപികളുണ്ട്. പ്രതാപമല്ലന് കവീന്ദ്രനെന്ന ബിരുദമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ സഭയിൽ നിരവധി പണ്ഡിതരെ ആദരിച്ചിരുന്നു.മഹാരാഷ്ട്രയിലെ ലംബകർണ്ണഭട്ടൻ, ബീഹാറിലെ നൃസിംഹഥാക്കൂർ, കാന്തിപ്പൂരിലെ ജമനഗുരുബാജു ഇവർ അതിൽ ചിലരാണ്. സംഗീതപ്രേമിയും സംഗീതജ്ഞനുമായ അദ്ദേഹത്തിന്റെ സഭയിൽ സംഗീതജ്ഞരും ആദരിക്കപ്പെട്ടു. പ്രതാപമല്ലന് 5 മക്കളാണ് ഉണ്ടായിരുന്നത്. ഭൂപേന്ദ്രമല്ല, ചക്രവർത്തേന്ദ്ര, നൃപേന്ദ്ര, മഹിപാലേന്ദ്ര, പാർത്ഥിവേന്ദ്ര. അവർക്ക് തന്റെ ജീവിതകാലത്തുതന്നെ ഭരണപരിചയം ഉണ്ടാക്കാനായി ഓരോരുത്തരെയായി ഓരോ കൊല്ലം ഭരണത്തിന് നിയുക്തരാക്കി. അപ്രതീക്ഷിതമായി രണ്ടാമത്തെ പുത്രൻ ചക്രവർത്തേന്ദ്രമല്ലൻ ഭരണം ഏറ്റെടുത്ത പിറ്റേന്നുതന്നെ മരിച്ചു. രാജാവും റാണിയും വളരെ ദുഃഖിച്ചു. മകന്റെ ഓർമ്മക്കായി ഇപ്പോഴത്തെ ത്രിചന്ദ്രകോളേജിനു മുന്നിലായി വലിയ കുളം ഉണ്ടാക്കി. അതിന്റെ തെക്കുവശത്ത് മൂന്നുപേരെ (രാജാവ്,റാണി, മരിച്ചുപോയ മകൻ) പുറത്തേറ്റിയ കല്ലാനയെ ഉണ്ടാക്കി വെച്ചു. ഹരിസിദ്ധിയിലെ ക്ഷേത്രത്തിനെ നൃത്തം കണ്ടുകൊണ്ടിരിക്കെ ബോധം കെട്ടുവീണ് പെട്ടെന്നായിരുന്നു പ്രതാപമല്ലന്റെ മരണം. 1641-74 വരെ 33 കൊല്ലത്തെ ഭരണകാലം സമാധാനപൂർണ്ണവും ഐശ്വര്യപൂർണ്ണവുമായിരുന്നു. കലകളും വാസ്തുവും സംസ്കാരവും ഉന്നതനിലവാരത്തിലെത്തി. ബാക്കിയുള്ള മക്കളിൽ മൂത്തത് നൃപേന്ദ്രമല്ലനാണെങ്കിലും പ്രതാപമല്ലന് മഹിപാലേന്ദ്രനെ രാജാവാക്കണമെന്നായിരുന്നു ആഗ്രഹം. അടുത്തുള്ള രാജ്യങ്ങൾ ഇതിനെതിരായി

രുന്നു. ലളിത്പൂരിലെ ശ്രീനിവാസമല്ലൻ പ്രതിഷേധം രേഖപ്പെടുത്തി. അതിനാൽ കാന്തിപൂരിൽ നൃപേന്ദ്ര മല്ലൻ രാജാവായി. ചികുതി മുഖ്യസചിവനായി. പശുപതിക്ഷേത്രത്തിന്റെ പടിഞ്ഞാറുവശത്ത് കാണുന്ന ചെറിയ സ്വർണ്ണമണി നൃപേന്ദ്രമല്ലൻ സമർപ്പിച്ച താണ്. നൃപേന്ദ്രമല്ലനുശേഷം പാർത്ഥിബേന്ദ്രമല്ലൻ രാജാവായി. അഛനെപ്പോലെ സാഹിത്യരസികനായിരുന്നു. സംസ്കൃതകവിതകളെഴുതിയിരുന്നു. പല ലിഖിതങ്ങളിലും അവ കാണുന്നുണ്ട്. 1685 എഡിയിൽ മഹീപതേന്ദ്രൻ തനിക്ക് വിഘ്നമുണ്ടാക്കുമെന്ന് കരുതി അദ്ദേഹത്തെ പാർത്ഥിവേന്ദ്രൻ തടവിലിട്ടു. സിന്ധൂലി ഗഡി വരെ പാർത്ഥിവേന്ദ്രന്റെ സാമ്രാജ്യം ഉണ്ടായിരുന്നു. 1688ൽ അദ്ദേഹം മരിച്ചു. ചികുടിയാണ് അദ്ദേഹത്തിനു വിഷം കൊടുത്തതെന്ന് കരുതപ്പെടുന്നു.ചികുതിയെ ദേവപട്ടണത്തിലെ ഒളിസ്ഥലത്തുനിന്ന് പിടിച്ചുകൊണ്ടുവന്ന് വധിച്ചു.

**പാർത്ഥിവേന്ദ്രന്റെ മകൻ ഭൂപാലേന്ദ്രമല്ലനാണ് പി ന്നെ രാജാവായത്. മന്ത്രി ലക്ഷ്മീനാരായണനാണ് സകലകാര്യവും നോക്കിയിരുന്നത്. ദേവപട്ടണത്തിലെ രാഘവാനന്ദന്റെ വീട്ടിൽ ഒളിച്ചിരിക്കുന്ന മഹീപാലേന്ദ്രനെ ലക്ഷ്മീനാരായണൻ വധിച്ചു. 1689ൽ ഭൂപാലേന്ദ്രന്റെ അമ്മ ഋദ്ധി ലക്ഷ്മീദേവി, ഗദ്ദി ബൈതക്കിന്നു മുന്നിൽ ശിവക്ഷേത്രം നിർമ്മി ച്ചു. കാഠ്മണ്ഡുവിലെ വലിയ ഗരുഡപ്രതിമ ഭൂപാലേന്ദ്രനാണ് പ്രതിഷ്ഠിച്ചത്. 1700ൽ തീർത്ഥയാത്രാവേളയിൽ അയോദ്ധ്യയിലെ ബ്രഹ്മണാവിൽവെച്ച് ഭൂപാലേന്ദ്രൻ നാടുനീങ്ങി. അപ്പോൾ അദ്ദേഹത്തി ന്റെ മകൻ ഭാസ്കരേന്ദ്രൻ കുട്ടിയാണ്. അമ്മ ഭൂ പൻ ലക്ഷ്മി മകനുവേണ്ടി റീജന്റ് ആയി ഭരിച്ചു.**

**തേരയിലെ കാടുകളിൽനിന്ന് ഭാസ്കരമല്ലൻ ആനക ളെ പിടിച്ചു. മഹേന്ദ്രസിംഹനെന്നും നേപാളേശ്വര ഗിരീന്ദ്രനെന്നും സ്വയം ബിരുദം നൽകി.നായാട്ടിലും ആഡംബരത്തിലും മറ്റും സമയം കളഞ്ഞ അദ്ദേ ഹത്തിന്റെ സുഹൃത്തുക്കൾ ഇന്ത്യയിൽനിന്നു വന്ന** ചില മുസ്ലീംകളായിരുന്നു. മന്ത്രിമാർ ഇതുകണ്ട് ഭയപരവശരായി. നേവാരികളും ഖാസികളും മന്ത്രി ജംഗൽ ഥാക്കൂറിയുടെ കീഴിൽ വിപ്ലവം ഉണ്ടാക്കി. രാജാവ് ജനങ്ങളുടെ സപ്പോർട്ട് വിപ്ലവ കാരികൾക്കാണെന്ന് കണ്ടപ്പോൾ വിദേശിസുഹൃ ത്തുക്കളെ പുറത്താക്കി. ഇക്കാലത്ത് കാന്തിപൂരിൽ പ്ലേഗ് പടർന്നുപിടിച്ചു. 1722ൽ അതിന്നിരയായി രാജാവ് മരിച്ചു. ഭാസ്കരമല്ലന് കുട്ടികളുണ്ടായി രുന്നില്ല. മഹിപാലേന്ദ്രമല്ലന്റെ പരമ്പരയിലെ ജഗ ജ്ജയമല്ലനെ അദ്ദേഹം നാമനിർദ്ദേശം ചെയ്തിരുന്നു. ജഗജ്ജയമല്ലന് 5 മക്കൾ. രാജേന്ദ്രപ്രകാശ്,ജയപ്രകാ ശ്, രാജ്യപ്രകാശ്, നരേന്ദ്രപ്രകാശ്, ചന്ദ്രപ്രകാശ്. ജയപ്രകാശമല്ലൻ പിന്നീട് രാജാവായി. അദ്ദേഹം ആരെയും വിശ്വസിക്കാത്തവനും കഠിനമായി കോപിക്കുന്നവനും ആയിരുന്നു. സഭ രാജ്യമല്ലനെ രാജാവാക്കാനായി ടത്തിയ നീക്കം ജയപ്രകാശമല്ലൻ തോൽപ്പിച്ചു. രാജ്യമല്ലൻ ലളിത്പൂരിൽ വിഷ്ണുമ ല്ലനെ അഭയം പ്രാപിച്ചു. സഭ ജയപ്രകാശിനെ സിംഹാസനത്തിലിരുത്താനാണ് പിന്നെ ശ്രമിച്ചത്. ആ ശ്രമവും വിജയിച്ചില്ല. അവർ നരേന്ദ്രപ്രകാ ശിനെ ദേവപട്ടണം, ശംഖു, ചങ്കു ഗോകർണ്ണം, നന്ദി ഗ്രാമം എന്നിവിടങ്ങളിലെ രാജാവായി അവരോധി ച്ചു. കോപിച്ച ജയപ്രകാശ് നരേന്ദ്രപ്രകാശിനെ ആക്രമിച്ചു. നരേന്ദ്രപ്രകാശ് ബഡ്ഗാവോനിലേക്ക് ഓടിപ്പോയി ശിഷ്ടകാലം അവിടെ കഴിച്ചു. വിപ്ലവ

കാരികൾ റാണി ദയാവതിയെ അവരുടെ വശത്താക്കി. ജയപ്രകാശ് സുരക്ഷക്കായി ഓടിപ്പോയി. 11 മാസം പ്രായമുള്ള മകൻ ജ്യോതിപ്രകാശ് രാജാവായി. ദയാവതി റീജന്റായി ഭരിച്ചു. ജയപ്രകാശ്മല്ലൻ പലയിടത്തും തെണ്ടിനടന്നു. ആദ്യം മഠതീർത്ഥത്തിലെത്തി. ദയാവതിയുടെ പ്രധാൻമാർ അവിടെ നിന്ന് ഓടിച്ചു. ഗോദാവരി ഗോകർണ്ണം ഇവിടങ്ങളിൽ നിന്ന്ഗുഹ്യേശ്വരിയിലെത്തി. സൈന്യബലം സംഭരിച്ച് വിപ്ലവകാരികളെ തോൽപ്പിച്ച് വീണ്ടും രാജാവായി. ജ്യോതിമല്ലനെ നിഷ്കാസിതനാക്കി. പ്രധാന്മാരെ ചിലരം വധിച്ചു, ചിലരെ തടവിലിട്ടു. ദയാവതിയെ കൊട്ടാരത്തിൽ തടവിലാക്കി. ഇക്കാലത്ത് രണജിത്ത് മല്ലൻ ഗൂർക്കരാജാവുമായി സൌഹൃദം സ്ഥാപിച്ചു. കാന്തിപൂരിലെ ശിലാസ്ംഭം മൂന്നാക്കി പൊളിച്ച ശിൽപ്പികളോട് രൺജിത്ത് പിണങ്ങി. കാഠ്മണ്ഡുവിൽനിന്ന് ബിസ്കേത് യാത്ര കാണാനെത്തിയവരെ അദ്ദേഹം തടവിലിട്ടു. പകരം ബാലചതുർദ്ദശിക്ക് ഭക്തപ്പൂരിൽനിന്ന് പശുപതിയിലേക്ക് വന്നവരെ ജയപ്രകാശ്മല്ലനും തടവിലാക്കി.

പത്താനിലെ രാജാവുമായും ജയപ്രകാശ് മല്ലൻ നല്ല ബന്ധത്തിലായിരുന്നില്ല. ലളിത്പൂരിലെ വിഷ്ണുമല്ലന് കുട്ടികളുണ്ടായിരുന്നില്ല. അതിനാൽ തന്നെ അഭയം പ്രാപിച്ച രാജ്യമല്ലനെ അദ്ദേഹം മകനായി ദത്തെടുത്തു. വിഷ്ണുമല്ലനുശേഷം രാജ്യമല്ലൻ ലളിത്പൂരിലെ രാജാവായി. 15 വർഷം ഭരിച്ചു. പത്താനിലെ പ്രധാന്മാർ അദ്ദേഹത്തെ നിഷ്കാസിതനാക്കുക മാത്രമല്ല കണ്ണ് ചൂഴ്ന്നെടുക്കയും ചെയ്തു. അദ്ദേഹം വേദന താങ്ങാതെ മരിച്ചു. സഹോദരനെ ഇപ്രകാരം വധിച്ച 6 പ്രധാന്മാ

രെ വധിക്കണമെന്ന് ജയപ്രകാശ് പ്രതിജ്ഞചെയ്തു. ഭക്തപൂരിലെ രാജാവ് രൺജിത്ത് ലളിത്പൂരിലേയും രാജാവായി. ഒരു വർഷത്തിനു ശേഷം നിഷ്കാസിതനുമായി. ജയപ്രകാശ് ലളിത്പൂരിനെ ആക്രമിച്ച് 6 പ്രധാൻമാരേയും തടവിലിട്ട് സ്വയം സിംഹാസനസ്ഥനായി. തെക്കുധോവനത്തിൽ നായാട്ടിനുപോയ സമയത്ത്, ലളിത്പൂരിലെ ജനം അദ്ദേഹത്തിനെതിരെ വിപ്ലവം നയിച്ചു. അദ്ദേഹം കാന്തിപുരത്തേക്കുതന്നെ മടങ്ങിപ്പോയി. ഇക്കാലത്ത് വലിയ ഒരു പ്രശ്നം ജയപ്രകാശിനെ നേരിട്ടു. ഗൂർഖരാജാവ് പൃഥ്വീനാരായൺസിങ്ങ് കാന്തിപൂരിന്റെ സ്വാതന്ത്ര്യത്തിനുതന്നെ ഭീഷണിയായി. നിരന്തരം ഉണ്ടായ യുദ്ധങ്ങൾക്കുശേഷം കാന്തിപൂരിലേക്ക് ഉപ്പും പരുത്തിയും ലോഹവും കിട്ടാത്ത വിധം ഇന്ത്യയും തിബത്തുമായുള്ള ബന്ധം പൃഥ്വിനാരായൺ ഷാ വിച്ഛേദിച്ചു. ജയപ്രകാശ് ക്ഷണിച്ചുവരുത്തിയ ഈസ്റ്റ് ഇന്ത്യാ കമ്പനിയും പൃഥ്വിയോട് പരാജയപ്പെട്ടു. 1768 എഡി ഭാദ്രമാസം കൃഷ്ണപക്ഷചതുർദ്ദശിക്ക്, കാഠ്മണ്ഡുവിലെ ജനത കുമാരിയാത്ര കണ്ട് ആനന്ദിച്ചിരിക്കെ പൃഥ്വീനാരായൺ ഷാ പെട്ടെന്ന് കാന്തിപൂരിനെ ആക്രമിച്ചു. പത്താൻ ഷാക്ക് കീഴടങ്ങി. ലലിത്പൂരിലേക്ക് ജയപ്രകാശ് ഓടിപ്പോയി. അദ്ദേഹം ലലിത്പൂരിലെ തേജ് നരസിങ്ങിനോടുകൂടി ഭക്തപൂരിലേക്ക് ഓടിപ്പോയി. പൃഥ്വീനാരായൺഷാ രൺജിത്തിന്റെ മക്കളോടുകൂടി കോട്ട വളഞ്ഞു. കാലിന് വെടിയുണ്ട ഏറ്റ ജയപ്രകാശ് കുറച്ചുദിനങ്ങൾക്കുശേഷം ആര്യാഘട്ടിൽ വെച്ച് ജീവൻ വെടിഞ്ഞു. കാന്തിപൂരും ഭക്തപൂരും ലളിത്പൂരും കീഴടങ്ങിയതോടെ മല്ലസാമ്രാജ്യത്തിന്റെ അന്ത്യം കുറിച്ചു.

ജയപ്രകാശ് ഗുഹ്യേശ്വരിയിലെ ഘട്ടുകളും ധർമ്മ ശാലകളും പണിതു. നവരാത്രിക്ക് വിളക്കുവെക്കാനുള്ള ഏർപ്പാടും ഗുഹ്യേശ്വരീയാത്രക്ക് സാധുക്കൾക്ക് ഭോജനവും കൊടുത്തു. ബാലാജുവിലെ 22 ശിലാപൈപ്പുകളും അദ്ദേഹം പണിയിച്ചതാണ്. കുമാരിഭക്തനായ അദ്ദേഹം കുമാരിചെൻ പണിയിച്ചു. ഇന്ദ്രയാത്രക്ക് കുമാരിരഥം വലിക്കുന്ന ഉത്സവം അദ്ദേഹമാണ് ആരംഭിച്ചത്. എന്നാൽ അദ്ദേഹത്തിന് സാമ്രാജ്യവും സിംഹാസനവും നഷ്ടമായതും ഒരു കുമാരിരഥം വലിക്കുന്ന ഇന്ദ്രയാത്രാദിനമാണ്.

ലളിത്പൂർ:-

യക്ഷമല്ലനുശേഷം പുത്രി ധർമ്മവതി ലളിത്പൂരിലെ റാണിയായി. അവൾക്കുശേഷം കീർത്തിസിങ്ങ്, കുസുംസിങ്ങ്, പുരന്ദർ സിങ്ങ് ഇവരാണ് പത്തൻ വാണത്. 1593ൽ കാഠ്മണ്ഡുവിലെ ശിവസിങ്ങ് പുരന്ദരസിങ്ങിനെ തോൽപ്പിച്ചു. ശിവസിങ്ങ് ഇളയ പുത്രൻ ഹരിഹരസിങ്ങിനെ പത്തൻ വാഴാനയച്ചു. പിന്നീട് അദ്ദേഹത്തിന്റെ രണ്ടാമത്തെ മകനായ സിദ്ധി നരസിങ്ങ് രാജാവായി. 1612ലാണ് അദ്ദേഹം സിംഹാസനസ്ഥനായത്. കാരുണ്യവാനും ഈശ്വരവിശ്വാസിയും സദ്സ്വഭാവിയുമായിരുന്നു. നേപ്പാളിലെ സന്യാസിരാജാവായി അദ്ദേഹം അറിയപ്പെടുന്നു. നാടകവും സ്തുതികളും അദ്ദേഹം രചിച്ചു. കാർത്തികമാസത്തിലെ കാർത്തികനൃത്തം അദ്ദേഹം നേപ്പാളിൽ ആരംഭിച്ചു. എല്ലാ വർഷവും ഇപ്പോഴും പത്തനിൽ ഇത് ചെയ്യുന്നു. വിഷ്ണുഭക്തനെങ്കിലും ബുദ്ധക്ഷേത്രങ്ങളും അദ്ദേഹം പുനരുദ്ധരിച്ചു.

മല്ലരാജധാനിയുടെ പടിഞ്ഞാറുള്ള കൃഷ്ണമന്ദിരം അദ്ദേഹം പണിതതാണ്. കൊട്ടാരത്തിൽ തലേജുഭ വാനിക്ഷേത്രം അദ്ദേഹം ഉദ്ഘാടനം ചെയ്തു. കോ ടിഹോമം ചെയ്കയും 18 പുരാണവും കൈകൊ ണ്ട് എഴുതി പണ്ഡിതബ്രാഹ്മണനു സമർപ്പിക്കയും ചെയ്തു. രാജധാനി പുനരുദ്ധരിക്കയും ദന്തജാലക. ത്തിനു താഴെ നരസിംഹ,ഗണേശപ്രതിമകൾ സ്ഥാ പിക്കയും ചെയ്തു. അമ്മയുടെ ഓർമ്മക്ക് ജവല ഖേലിൽ തടാകം കുഴിപ്പിച്ചു. നല്ല ഭരണാധികാരി യും സമാധാനപ്രിയനുമായ അദ്ദേഹം സമാധാന മുള്ള രാജ്യത്തേ ഐശ്വര്യം ഉണ്ടാവുകയുള്ളൂ എന്ന് മനസ്സിലാക്കി. കാന്തിപൂരിലെ നരസിംഹമല്ല നുമായി സമാധാനസന്ധിയിലേർപ്പെട്ടു. ഗൂർഖരാജ്യ ത്തെ രാംഷായുമായും നല്ല ബന്ധം സ്ഥാപിച്ചു പ്രായമായപ്പോൾ ഏറ്റവും ചൂടുള്ള ജ്യേഷ്ഠമാസം പഞ്ചാഗ്നി നടുവിലും ഏറ്റവും തണുത്ത മാസം ശിലാതലത്തിലും കിടന്നുറങ്ങി. 1661 എഡിയിൽ മത്സ്യേന്ദ്രനാഥോത്സവനാളിൽ, ആരുമറിയാതെ കൊട്ടാരത്തിൽനിന്ന് പുറത്തുകടന്ന് ഇന്ത്യയിലേക്ക് പോയി. പിന്നീട് അദ്ദേഹത്തെ ആരും കണ്ടിട്ടില്ല.

പുത്രനായ ശ്രീനിവാസമല്ലനും സമാധാനപ്രേമിയാ യിരുന്നു. എന്നാൽ സന്ദർഭവശാൽ പ്രതാപമല്ലനോ ടു ചേർന്ന് ഭക്തപൂരിനെ ആക്രമിക്കേണ്ടിവന്നു. പക്ഷേ അദ്ദേഹം ഭക്തിപൂരിലെ ജഗത്പ്രകാശമല്ല നോടു സന്ധി ചെയ്തു. അടുത്ത രാജാക്കന്മാരോടെ ല്ലാം സമാധാനസന്ധി ചെയ്തു. ഹിന്ദുബുദ്ധമതങ്ങ ളെ പോഷിപ്പിച്ചു. 1683ൽ ഭീമസേനക്ഷേത്രം പണി തു. ദുർഗ്ഗാപൂജാദിനങ്ങളിൽ അഷ്ടമാതൃനൃത്തം നട

പ്പാക്കി. കാർത്തികനൃത്തം 15ൽനിന്ന് 30 ദിനമാക്കി വർദ്ധിപ്പിച്ചു. 1667ൽ മത്സ്യേന്ദ്രനാഥക്ഷേത്രം പുനരുദ്ധരിച്ച് ലിഖിതം സ്ഥാപിച്ചു. രഥയാത്രക്ക് നിയമാവലി ഉണ്ടാക്കി, ഭൂദാനം ചെയ്തു. 5 നിലയുള്ള കുംഭേശ്വരക്ഷേത്രം പണിതു. ശ്രാവണപൂർണ്ണിമക്ക് അവിടത്തെ കുളത്തിൽ കുളിക്കാൻ നാനാഭാഗത്തുനിന്നും ജനം വന്നു. കാന്തിപുക്കു എന്ന ഈ കുളത്തിലേക്ക് ഗോസായികുണ്ഡത്തിൽനിന്നാണ് ജലം വരുന്നത്. 1167ലാണ് അദ്ദേഹം നാടുനീങ്ങിയത്.

പുത്രനായ യോഗനരേന്ദ്രമല്ലൻ 1687ൽ രാജാവായി. ഭീമസേനൻ ദുശ്ശാസനനെ വധിക്കുന്ന പ്രതിമ അദ്ദേഹം സ്ഥാപിച്ചു. ഭീമസേനയാത്ര തുടങ്ങിവെച്ചു. കൊട്ടാരത്തിനു വടക്ക് മണിമണ്ഡപം ഉണ്ടാക്കി. അവിടെവെച്ച് ജ്യോതിഷികൾ മത്സ്യേന്ദ്രനാഥയാത്രക്ക് മംഗളമുഹൂർത്തം കുറിച്ചു. ഇപ്പോളിത് സാഹൂതിപതി അഥവാ സൊഹ്രാക്കുട്ടേ പതി എന്ന് അറിയുന്നു. ദെഗുതലേക്ഷേത്രത്തിന്റെ ശിലാസ്തംഭത്തിനു മുകളിൽ തന്റെയും മകന്റെയും പ്രതിമ സ്ഥാപിച്ചു. മകന്റെ അകാലമരണം അദ്ദേഹത്തെ ദുഃഖിതനാക്കി. സംസാരജീവിതം ഉപേക്ഷിച്ച് ശംഖുവിലേക്ക് പോയ അദ്ദേഹം അവിടെ വെച്ച് 1705ൽ മരിച്ചു. പോകുന്നതിനു മുമ്പ് അദ്ദേഹം നാട്ടുകാരോടും പരിജനങ്ങളോടും പറഞ്ഞു:- തന്റെ പ്രതിമയുടെ ശിരസ്സിലെ പക്ഷി പറന്നുപോകുകയോ, തന്റെ പ്രതിമക്ക് വിളക്ക് വെക്കാതിരിക്കയോ ചെയ്യുന്ന കാലം വരെ താൻ ജീവിച്ചിരിക്കും. ഇതനുസരിച്ച് ഇന്നും അവിടത്തുകാർ , ജനൽ തുറന്ന്, വിളക്ക് വെ

ച്ച് തങ്ങളുടെ രാജാവിനെ കാത്തിരിക്കുന്നു. രാജധാനിയിലെ അദ്ദേഹത്തിന്റെ മുറിയിലെ കട്ടിൽ വിരിച്ചിടുന്നു. സിദ്ധിനരേന്ദ്രസിങ്ങിന്റെ മകളുടെ വഴി പേരക്കുട്ടിയെ (ലോകപ്രകാശ്) 6 ഖാസികൾ സിംഹാസനത്തിലിരുത്തി. ആ കുട്ടി അൽപ്പായുസ്സായിപ്പോയി. പിന്നെ യോഗനരേന്ദ്രമല്ലന്റെ ഇല്ലെജിറ്റിമേറ്റ് മകനായ മഹേന്ദ്രസിംഹനെ രാജാവാക്കി. ആ കുട്ടി വസൂരി വന്ന് മരിച്ചു. അവസാനം കാഠ്മണ്ഡുരാജാവ് മഹീപതീന്ദ്രമല്ലനെ സിംഹാസനത്തിലിരുത്തി. പിന്നീട് .യോഗപ്രകാശ് രാജാവായി. യോഗപ്രകാശമല്ലനു ശേഷം വിഷ്ണുമല്ലൻ രാജാവായി. കാന്തിപ്പൂരിലെ രാജാവ് ജഗജ്ജയമല്ലന്റെ പുത്രീഭർത്താവായിരുന്നു അദ്ദേഹം. അദ്ദേഹം കൊട്ടാരത്തിനുമുന്നിൽ വലിയ മണി കെട്ടിത്തൂക്കി, പശുപതിക്ക് ജലഹരി സമർപ്പിച്ചു. മക്കളില്ലാത്തതിനാൽ ജയപ്രകാശിന്റെ സഹോദരൻ രാജപ്രകാശനെ നാമനിർദ്ദേശം ചെയ്ത് രാജാവാക്കി.ഖാസികൾ അദ്ദേഹത്തെ ഉപദ്രവിച്ച് വധിച്ചു. ഇതിനുശേഷം ഖാസികൾ രാജാക്കന്മാരെ അവരുടെ ഇഷ്ടപ്രകാരം സിംഹാസനത്തിലിരുത്താനും ഓടിക്കാനും തുടങ്ങി.  6 ഖാസികളിൽ ശക്തന്മാർ കാളിദാസ്, മങ്ക്ബൽ,ധനബന്ധൻ ഇവരായിരുന്നു. അവരുടെ കയ്യിലെ പാവയായ വിശ്വജിത്ത് മല്ലനെ അവർ രാജാവാക്കി. ഖാസികളിലൊരാളുടെ മക്കളിലൊരാളുമായി രഹസ്യബന്ധം പുലർത്തിയെന്ന് ആരോപിച്ച് വധിക്കയും ചെയ്തു. സഹോദരനെ വധിച്ചതിന് പ്രതികാരം ചെയ്യാനാഗ്രഹിച്ച ജയപ്രകാശമല്ലനെ അവർ തെക്കുദേവനിലേക്ക് പോകുംവഴി ചതിച്ച്

നാടുകടത്തി. പിന്നെ രൺജിത്ത് മല്ലനെ രാജാവാക്കി. രാജ്യകാര്യം ശ്രദ്ധിക്കുന്നില്ലെന്ന് ആരോപിച്ച് ശംഖുമൂലത്തിൽ ശ്രാദ്ധം അനുഷ്ഠിക്കവെ നാട്ടിൽനിന്ന് പുറത്താക്കി.6 പ്രധാനന്മാരും ജയപ്രകാശനോട് രാജാവാകാനഭ്യർത്ഥിച്ച് കാന്തിപൂരിലെത്തി. ജയപ്രകാശ് അവരെ തടവിലാക്കി, സ്ത്രീവേഷം കെട്ടിച്ച് തെരുവിലൂടെ നടത്തി. പിന്നീട് വിട്ടയച്ചു. അവർ ലളിത്പൂരിലെ സ്ംഹാസനത്തിലേക്ക് പൃഥ്വീ നാരായൺഷായെ ക്ഷണിച്ചു. അദ്ദേഹം സഹോദരനായ ദലമർദ്ദൻഷായെ അയച്ചുകൊടുത്തു. പൃഥ്വീ നാരായൺഷാ ഗതാഗതം മുടക്കി വ്യാപാരം സ്തംഭിപ്പിച്ചപ്പോൾ ഖാസികൾ ദലമർമ്മർഷായെ ഭ്രഷ്ടനാക്കി, വിശ്വജിത്ത് കുടുംബത്തിലെ തേജ് നരസിംഹ മല്ലനെ രാജാവാക്കി. അദ്ദേഹം പ്രധാന്മാരുടെ പാവയായിരുന്നു. പൃഥ്വീനാരായൺസിങ്ങ് ആക്രമിച്ചപ്പോൾ ജയപ്രകാശ്മല്ലനും തേജ്നരസിംഹമല്ലനും ബഢ്ഗാവോനിലേക്ക് ഓടിപ്പോയി. (1769)പൃഥ്വി നാരായൺ സിങ്ങ് 5 പ്രധാനന്മാരേയും പിടിച്ച് രാജ്യദ്രോഹത്തിന് വധിച്ചു.

ഭക്തപൂർഃ- യക്ഷമല്ലന്റെ മൂത്ത പുത്രനായ രായമല്ലന് ലഭിച്ച ബഢ്ഗാവോൻ അദ്ദേഹം ദൂത് കോശി വരെ വികസിപ്പിച്ചു. അദ്ദേഹത്തിന്റെ പുത്രനായ സുവർണ്ണമല്ലൻ അക്കാലത്തുണ്ടായ ക്ഷാമത്തെ വിജയകരമായി നേരിട്ടു. അദ്ദേഹം നവദുർഗ്ഗാനൃത്തം ബഢ്ഗാവോനിലും മഹാലക്ഷ്മീനൃത്തം ബോഢിലും നടപ്പാക്കി. 1519 എഢിയിലാണ് അദ്ദേഹം മരിച്ചത്. പിന്നീട് സുവർണ്ണമല്ലന്റെ പുത്രന്മാരായ പ്രാണമല്ലനും വിശ്വമല്ലനും ഭരിച്ചു. വിശ്വമല്ലന്റെ കാലത്ത്

മൂന്നുനിലയുള്ള ദത്താത്രേയക്ഷേത്രം പണിതു. അദ്ദേഹം കാന്തിപൂരിലെ രാജാവിന്റെ അനുവാദത്തോടെ പശുപതിനാഥനു ചുറ്റും നാരായണപ്രതിമകൾ സ്ഥാപിച്ചു. മറ്റു ക്ഷേത്രങ്ങളും വിഹാരങ്ങളും നിർമ്മിച്ച് അവക്ക് ഭൂമി ദാനം ചെയ്തു. ശംഖുനാരായണ പ്രതിമ ഭൂമികുലുക്കം കൊണ്ട് സ്താനം തെറ്റി വിഷ്ണുമതിനദിയിൽ പതിച്ചത് പുനഃപ്രതിഷ്ഠിച്ചു. വിശ്വമല്ലനു ശേഷം മകൻ ത്രൈലോക്യമല്ലൻ രാജാവായി. 1623ൽ ജഗജ്യോതിമല്ലൻ രാജാവായി. പണ്ഡിതനായ അദ്ദേഹം കലകളിലും സാഹിത്യത്തിലും ഗണിതത്തിലും ജ്യോതിഷത്തിലും ശ്രദ്ധാലുവായിരുന്നു. ക്ലാസിക്കൽസംഗീതജ്ഞനുമായിരുന്നു. ജ്യോതിഷത്തിന് രണ്ട് ഭാഷ്യഗ്രന്ഥം രചിച്ചു ഹരഗൌരീവിവാഹം, കുഞ്ജവിഹാരി എന്ന് രണ്ടു നാടകം എഴുതി വേദിയിൽ അവതരിപ്പിച്ചു. ഭക്തപൂരിൽ ബിസ്കേത് യാത്രയും, വൈശാഖം ഒന്നിന് ആദിഭൈരവരഥയാത്രയും, തിമിയിലെ കുമാരിയാത്രയും തുടങ്ങിവെച്ചു. ഐതിഹ്യപ്രകാരം തലേജുഭവാനി അദ്ദേഹവുമായി ചതുരംഗം കളിക്കാൻ വന്നിരുന്നു .ഒരിക്കല് കറുത്ത ഉഴുന്നിൽ ഒരു ചോളക്കുല കണ്ടു. അക്കാലം വരെ ചോളം നേപ്പാളിലുണ്ടായിരുന്നില്ല. അതിനാൽ ഇത് ക്ഷാമം സൂചിപ്പിക്കുന്ന അപശകുനമായി കരുതി. രാജാവ് നിരവധി യജ്ഞങ്ങൾ അപകടമില്ലാതിരിക്കാനായി നടത്തി. അദ്ദേഹം ശക്തനായ ഭരണാധികാരിയായതിനാൽ ഭക്തപൂരിനെ ആക്രമിക്കാൻ പ്രതാപമല്ലൻ ഒരുമ്പെട്ടില്ല. 1638ലാണ് നാടുനീങ്ങിയത്.

പിന്നീട് മകനായ നരേന്ദ്രമല്ലൻ രാജാവായി. ഇക്കാലത്ത് കിരാന്തികൾ ഭക്തപൂർ ആക്രമിക്കാൻ ശ്രമിച്ചു.നരേന്ദ്രമല്ലൻ നാരായണനെ യജിച്ച് വിപുലമായ

യജ്ഞം നടത്തി. നാരായണകൃപയാൽ കടുന്നലുകൾ കൂട്ടംകൂട്ടമായി വന്ന് കിരാന്തികളെ ആക്രമിച്ചു. തൌമാദി തോളിലെ തിൽ മാധവനാരായണക്ഷേത്ര ത്തിൽ കിരാന്തികളിൽനിന്ന് പിടിച്ചെടുത്ത ആയുധ ശേഖരം ഇപ്പോഴും സൂക്ഷിച്ചിരിക്കുന്നു. പുത്രനായ ജഗത് പ്രകാശമല്ലൻ പണ്ഡിതനും വലിയ നിർമ്മാ താവും ആയിരുന്നു. കിഴക്കുവശത്ത് ഹനുമതിഘട്ട് പണിതു. ദേവീദേവന്മാരെ പ്രതിഷ്ഠിച്ചു. ഭീമസേന ക്ഷേത്രത്തിന്റെ വാതിൽ പണിതു. നാരായണചൌ ക്കിൽ ഗരുഡപ്രതിമയോടുകൂടിയ ശിലാസ്ംഭം സ്ഥാ പിച്ചു. പുത്രൻ ജിതേന്ദ്രമല്ലൻ ജൈമിനിഭാരതം, അ ശ്വമേഘം എന്ന രണ്ട് സംസ്കൃതഗ്രന്ഥങ്ങളെഴുതി. ധാരാളം സത്രങ്ങളും ഉണ്ടാക്കി. ജിതേന്ദ്രമല്ലന് രണ്ട് ഭാര്യമാരിലായി രണ്ട് പുത്രന്മാരുണ്ടായി. ഉപേന്ദ്ര മല്ലനും ഭൂപതീന്ദ്രമല്ലനും. രണ്ടുപേരും ആദ്യഭാര്യ യുടെ മക്കളാണ്. (ലാൽമതിയുടെ) കുട്ടികളില്ലാത്ത രണ്ടാംഭാര്യ അവരെ ഒഴിവാക്കി സ്വയം രാജ്യം ഭരിക്കണമെന്ന് ആഗ്രഹിച്ചു. ഖാസി ബടുകന്റെ സഹായം തേടി. രണ്ട് കുട്ടികളേയും വധിക്കാൻ ഏർപ്പാടു ചെയ്തു. അവർ ഭൂപതീന്ദ്രമല്ലനെ വധി ച്ചില്ല. കാട്ടിൽ ഉപേക്ഷിച്ച അവനെ ബോധേ ആശാ രിമാർ കണ്ടു. കുട്ടി വലുതായപ്പോൾ പിതാവിന്റെ സിംഹാസനം തിരിച്ചുചോദിച്ചു. സത്യാവസ്ഥ അറി ഞ്ഞ ജനം രണ്ടാനമ്മയെ ജീവപര്യന്തം തടവിലിട്ടു, വടുകനെ വധിച്ചു. 1697ലാണ് ഭൂപതീന്ദ്രമല്ലൻ സിം ഹാസനാരൂഢമനായത്. 55 ജനലും 99 മുറ്റവുമുള്ള കൊട്ടാരം അദ്ദേഹം പണിയിച്ചതാണ്. പ്രധാനമുറ്റ ത്തേക്ക് സ്വർണ്ണവാതിലിലൂടെ പ്രവേശനം. ചില മുറ്റങ്ങളിൽ തടാകങ്ങളുണ്ട്. മാലതിചൌക്കിൽ ചന്ദ നജനവാതിൽ പിടിപ്പിച്ചു. പൂജകൾ അനുഷ്ഠിക്കേ

ണ്ട ദിനവും വിധവും രേഖപ്പെടുത്തിയ ലിഖിത വും സ്ഥാപിച്ചു. പൂജകൾക്കായി ഭൂമി ദാനം ചെ യ്തു. ഒറ്റനിലയുള്ള ഭൈരവക്ഷേത്രം നവീകരിച്ച് മൂന്നു നിലയാക്കി. ഭൈരവന്റെ ഊറ്റം കുറക്കാനാ യി, 5 നിലയുള്ള ന്യാതാപോലക്ഷേത്രം പണിത് ശ്രീലക്ഷ്മിസിദ്ധിഭഗവതിയെ പ്രതിഷ്ഠിച്ചു. മുകളി ലെ നിലമേൽ ദേവീരൂപങ്ങൾ, അതിനുതാഴെ ഭൂത ഗണം, അതിനുതാഴെ സിംഹങ്ങൾ, അതിനും താഴ ത്തെ നിലമേൽ ആനകൾ, ഏറ്റവും താഴെ മനുഷ്യ രൂപങ്ങൾ ഇങ്ങനെയാണ് കൊത്തിയിരിക്കുന്നത്. മനുഷ്യരൂപങ്ങൾ മേവാറിലെ ധീരന്മാരായ ജയമൽ, പറ്റ ഇവരുടേതാണ്. കോടിഹോമം ചെയ്തു. 1729 ല് മരിച്ചു. 1714 മുതൽ ഭൂപതീന്ദ്രമല്ലന്റെ പുത്രനാ യ രണജിത് മല്ലനാണ് രാജാവ്. സ്വന്തം പേരുകൊ ത്തിയ നാണ്യം പ്രചാരത്തിലാക്കി. കരുണയുള്ളവ നും സമാധാനപ്രിയനും സംഗീതപ്രേമിയുമായിരു ന്നു. . കൃഷ്ണചരിതവും രാമായണവും എഴുതി. ഭാര്യമാർക്കുപുറമെ ധാരാളം വെപ്പാട്ടികളുമുണ്ടാ യിരുന്നു. പ്രധാനഭാര്യ ബുദ്ധിലക്ഷ്മിയിലുണ്ടായ വീരനരസിംഹമല്ലനാണ് പിന്നെ രാജാവായത്. മറ്റു ഭാര്യമാരിലായി 7 പുത്രന്മാർ വേറെ ഉണ്ടായിരു ന്നു. രൺജിത്തിന്റെ അതിഥിയായി താമസിച്ച പൃ ഥ്വീനാരായൺസിംങ്ങ് വീരനരസിംഹമല്ലന്റെ സൌ ഹൃദം സമ്പാദിച്ചു. വീരനരസിംഹനെ അദ്ദേഹ ത്തിന്റെ സഹോദരന്മാർ വധിച്ചപ്പോൾ പൃഥ്വീനാരാ യൺഷാ ബഡ്ഗാവോനിലെ 7 ഗ്രാമം കയ്യടക്കി.

ജയപ്രകാശമല്ലൻ ആര്യാഘട്ടിൽ വെച്ച് മരിച്ചശേ ഷം, തേജ് നരസിങ്ങിനെ ബന്ധനസ്തനാക്കിയ പൃ ഥ്വീനാരായൺഷാ രൺജിത്തിനെ രാജാവാക്കാനാഗ്ര ഹിച്ചു. എന്നാൽ 75 വയസ്സായ രൺജിത്ത് മല്ലൻ

കാശിക്ക് തീർത്ഥയാത്ര പോകാനാണ് നിശ്ചയിച്ചത്. ചന്ദ്രഗിരിക്ക് മുകളിൽവെച്ച് കാഠ്മണ്ഡുവിനെ അവസാനമായി തിരിഞ്ഞുനോക്കി, എല്ലാം തന്റെ അപരാധമെന്ന് സകല ദേവീദേവന്മാരോടും ഏറ്റു പറഞ്ഞ് ഒരു ദുഃഖസാന്ദ്രമായ സ്തോത്രം പാടി. 1737ൽ 55 ജനലുള്ള രാജധാനിക്കുമുന്നിൽ മണിയും, 1727ൽ അതിനടുത്ത്,  2 വലിയനാഗദ(പെരുമ്പറ) യും തുലാജഭവാനിക്ക് സ്വർണ്ണവാതിലും അദ്ദേഹം പണിതു. ശ്രീശ്രീവരാഹീദേവിക്ക് ബുദ്ധിലക്ഷ്മി എന്ന ഭാര്യയുടേയും വീരനരസിംഹനെന്ന യുവരാ ജാവിന്റേയും പേരിൽ സ്വർണ്ണസാരിയും സ്വർണ്ണഇ ലയും കൊടുത്തു. ഭക്തപൂരിലെ അവസാനമല്ലരാ ജാവായിരുന്നു അദ്ദേഹം.

ബുദ്ധമതക്കാരുടെ ചാതുർവർണ്യം നേപ്പാളിലെ മല്ല രാജവംശകാലത്ത് വ്യക്തമായിരുന്നു. ബുദ്ധഭിക്ഷു ക്കളായിരുന്നു ബ്രാഹ്മണവംശം. അതിന്നുതാഴെ ബന്റകളെന്ന ശാക്യരാണ്. അവരുടെ തൊഴിൽ സ്വർണ്ണാഭരണം ഉണ്ടാക്കലായിരുന്നു. ഇവർക്കുതാ ഴെ ആശാരിമാരും കൽപ്പണിക്കാരും കച്ചവടക്കാരു മാണ്. ഭൂമി ഉഴുന്നവരെ ജ്യാപ്പുക്കളെന്ന് വിളിച്ചു. അതാതു തൊഴിൽമേഖലകളിൽ പ്രാവീണ്യം നേടു ന്നതിനായിരുന്നു ഈ തൊഴിൽ വിഭജനം.

ഗൂർഖരാജ്യം

അലാവുദീൻഖിൽജി മേവാർ പിടിച്ചപ്പോൾ അവിട ത്തെ രജപുത്രവംശം തെക്കോട്ടും വടക്കോട്ടും ഓടി പ്പോയി. തെക്കുള്ളവർ ശിവാജിയുടെ നേതൃത്വത്തി ൽ മറാത്താസാമ്രാജ്യം പടുത്തുയർത്തി. വടക്കോട്ടു പോയവരുടെ നേതാവായിരുന്നു യശോബ്രഹ്മഷാ. നുവാക്കോട്ടിലും കസ്കിയിലും ലുങ്ജങ്ങിലുമായി

അദ്ദേഹം ചെറിയ ഒരു രാജ്യം സ്ഥാപിച്ചു. അദ്ദേഹത്തിനുശേഷം പുത്രനായ നരഹരിഷാ രാജാവായി. ദ്രവ്യഷാ ലംജങ് വിട്ട് ലിഗ്ലിഗിലേക്ക് പോയി. ഗണേശപാണ്ഡേ, ഭഗീരഥപന്ത്, ഗംഗാറാണാ, നാരായണഅര്യാല് ഇവരുടെ സഹായത്തോടെ അവിടെ രാജാവായി. അദ്ദേഹം തന്റെ സഹായികളെ ഗൂർഖാരാജ്യത്തേക്ക് അയച്ചു. 1559ൽ ഗൂർഖാരാജ്യത്തിന്റെയും രാജാവായി. ദ്രവ്യഷായുടെ ഈ വളർച്ച സഹോദരനായ നരഹരിഷാക്ക് അസൂയ ഉണ്ടാക്കി.താനാണ് മൂത്ത മകനെന്നും അതിനാൽ ഗൂർക്കരാജ്യവും ലിഗ്ലിഗ്ഗും തനിക്ക് തരണമെന്നും വാദിച്ചു. സ്വാഭാവികമായി ഇത് ദ്രവ്യഷാ സമ്മതിച്ചില്ല. അമ്മയുടെ ജീവിതകാലത്ത് സഹോദരന്മാർ തമ്മിൽ യുദ്ധം ഉണ്ടായില്ല. അമ്മ മരിച്ചപ്പോൾ നരഹരിഷാ ദ്രവ്യഷായെ ചതിച്ച് കീഴടക്കാൻ ശ്രമിച്ചു. ഗൂർഖരാജ്യം ആക്രമിച്ച നരഹരിഷായെ തോൽപ്പിച്ചു. 1570ൽ ദ്രവ്യഷാ മരിക്കുമ്പോൾ അദ്ദേഹത്തിന്റെ 11 വർഷത്തെ ഭരണം കൊണ്ട് ഗൂർഖരാജാവായി ജനം അദ്ദേഹത്തെ അംഗീകരിച്ചിരുന്നു. വളരെ പോപ്പുലറായ ഭരണാധികാരിയായിരുന്നു അദ്ദേഹം.അദ്ദേഹത്തിന്റെ മകൻ പുരന്ദരഷാ 35 വർഷം ഭരിച്ചു. പുത്രൻ ഛത്രപതിഷാ 11 മാസമാണ് ഭരിച്ചത്. 1606ൽ അദ്ദേഹത്തിന്റെ സഹോദരൻ രാംഷാ രാജാവായി. കിഴക്ക് ത്രിശൂലി വരേയും പടിഞ്ഞാറ് മർഷ്യാന്ദി വരേയും, വടക്ക് രസൂവ വരേയും തെക്ക് മഹാഭാരതപർവ്വതം വരേയും അദ്ദേഹം രാജ്യത്തെ വിപുലമാക്കി. മകനായ ദംബർഷാക്ക് സിംഹാസനം കൊടുത്തശേഷം സന്യസിച്ച അദ്ദേഹം 1633ൽ മർഷ്യന്ദി, ദരൌദിനദികളുടെ സംഗമസ്ഥാനത്തുവെച്ച് നാടുനീങ്ങി. ,

രാംഷായുടെ പിൻഗാമികൾഃ- ദംബർഷാ, കൃഷ്ണ ഷാ. രുദ്രഷാ,പൃഥിീപതിഷാ, രണദുല്ലഷാ, അദ്ദേഹ ത്തിന്റെ സഹോദരനായ വീരഭദ്രഷാ  വീരഭദ്രഷാ യുടെ ചെറിയ മകൻ. പൃഥ്വീപതിഷായുടെ മറ്റൊരു മകൻ ദളഷാ കണ്ണുകാണാത്തവനായിരുന്നു.
രണദുല്ല ആത്മഹത്യ ചെയ്കയും വീരഭദ്രഷാ അകാലമരണം പ്രാപിക്കയും ചെയ്തപ്പോൾ അടു ത്ത രാജ്യാവകാശിയെ ചൊല്ലി പൃഥിീപതിക്ക് വേ വലാതിയായി.വീരഭദ്രന്റെ ചെറിയ മകനെ രാജ്യാ വകാശിയാക്കി. 1716ൽ രാജാവായ ഈ കുട്ടിയാണ് നരഭൂപാൽ. നേപ്പാളിനെ കീഴടക്കാനുള്ള ആദ്യപടി യായി അദ്ദേഹം നുവാക്കോട്ട് പിടിച്ചടക്കി.  നര ഭൂപാലിന്റെ മൂത്ത ഭാര്യ ചന്ദ്രപ്രഭയാണ് ഭരണകാ ര്യമെല്ലാം നോക്കിയിരുന്നത്. 1742ൽ നരഭൂപാൽ മരിച്ചു. പുത്രൻ പൃഥിനാരായൺഷാ. രാജാവായി. നരഭൂപാലന്റെ രണ്ടാം ഭാര്യ കൌസല്യാദേവിയുടെ പുത്രനാണ് ഇദ്ദേഹം. വളർത്തിയത് ചന്ദ്രപ്രഭാദേ വിയാണ്. മക്കൻപൂരിലെ ഹേമകർണ്ണസേനന്റെ പുത്രി ഇന്ദ്രകുമാരിയെ പതിനാലാം വയസ്സിൽത്ത ന്നെ അദ്ദേഹം വിവാഹം ചെയ്തു. മക്കൻപൂർ രാജാവുമായുള്ള അഭിപ്രായവ്യത്യാസം കാരണം ഈ വിവാഹം പരാജയത്തിലാണ് കലാശിച്ചത്. കാശിയിലെ രജപുത്രരാജാവ് അഭിമാൻസിങ്ങിന്റെ മകൾ നരേന്ദ്രലക്ഷ്മിയെ 1717ൽ അദ്ദേഹം രണ്ടാം വിവാഹം കഴിച്ചു. 1742ൽ 20ആം വയസ്സിലാണ് സിംഹാസനസ്ഥനായത്. അഛൻ നരഭൂപാലസിങ്ങി ന്റെ കാലത്ത് അദ്ദേഹം ഭക്തപൂരിലെ രാജാവിന്റെ അതിഥിയായി വളരെ കാലം താമസിച്ചിരുന്നു.

പൃഥിപതിഷായുടെ പത്താം തലമുറയാണ് മഹേ ന്ദ്രവീരവിക്രംഷാദേവ്. 1951ൽ ത്രിഭുവനവീർവിക്രം

ഷായുടെ കാലത്ത് രാജഭരണം പ്രധാനമന്ത്രിമാരുടെ ഭരണമായി മാറി. 1960ലാണ് തെരഞ്ഞെടുത്ത ഗവ ർമ്മെണ്ടിനെ നീക്കി, മഹേന്ദ്രവീരവിക്രംഷായുടെ നേതൃത്വത്തിൽ പഞ്ചായത്ത് ഡെമോക്രസി സ്ഥാപി ച്ചത്. മകൻ വീരേന്ദ്രവീർവിക്രം സിങ്ങ്.

നേപ്പാളിലെ ഉഗ്രഭൈരവന്മാരും ദേവിമാരും

ഭദ്രകാളി നേപ്പാളികളുടെ അജിമാ അഥവാ മുത്ത ശ്ശിയാണ്.(കേരളീയരുടെ മുത്തശ്ശിക്കാളി) ഭദ്രകാളിക ൾട്ടിനോട് ബന്ധപ്പെട്ടതാണ് കാലഭൈരവകൾട്ട്. വി വാഹം കഴിയുംവരെ ഭദ്രകാളി ഉഗ്രയും വിവാ ഹശേഷം സൌമ്യുമാണ് നേപ്പാളികൾക്ക്. ട്രൈബൽ ഉദഗ്രകാലഭൈരവനാണ് ഭര്ത്താവ്. ഒറീസയിൽ അവൾ കമ്പേശ്വരി(സ്തംഭേശ്വരി)ആണ്. കാശ്മീരി ലെ വൈഷ്ണോദേവിയിലും കാശിയിലും ഭൈരവ ൻ ദേവിയുടെ കാവൽക്കാരനാണ്. അഛനും മക നും ഭര്ത്താവും കാവൽക്കാരനുമായിട്ടാണ് ഭൈര വാരാധന. കാശിയിൽ ഗംഗ ഉത്തരവാഹിനിയാ യി വടക്കോട്ട് ഒഴുകുന്ന മഴക്കാലത്ത് മാത്രം ഉണ്ടാ വുന്ന മത്സ്യോദരിയോഗസമയത്താണ് ബ്രഹ്മഹത്യാ പാപമോചനത്തിന് ഭൈരവൻ കാശിയിലെത്തിയത്. അക്കാലത്ത് വരുണാനദിയുടെ എതിരിലായി രൂപ പ്പെടുന്ന സീസണൽ പോഷകനദിയായ മത്സ്യോദരി യും വരുണയും കൂടി നഗരത്തെ ചുറ്റി തന്റെ ഉദരത്തിലൊതുക്കും. അപ്പോൾ കപാലമോചനതീ ർത്ഥത്തിൽ (പിന്നിലേക്ക് ഒഴുകുന്ന ഗംഗയും മത്സ്യോദരിയും സംഗമിക്കന്ന സ്ഥലം) ഭൈരവൻ മുങ്ങി. തീരത്തുള്ള കുന്നിലെ ഓങ്കാരനാഥക്ഷേത്രം ദ്വീപുപോലെ നിന്നു. (നർമ്മദയിലെ ഓങ്കാരജ്യോതി ർലിംഗം പോലെ) ബഡുക(വടുക)ഭൈരവൻ ചണ്ഡീ

പുത്രനാണ്. അഷ്ടമാതൃകകൾക്ക് അഷ്ടഭൈരവർ ഭർത്താക്കന്മാരാണ്. അഷ്ടഭൈരവര്ക്ക് അഷ്ടദിക്കിന്റെ സംരക്ഷണച്ചുമതല കാലഭൈരവനാണ് കൊടുത്തത്. അതിനെ മഞ്ഞൾ പൂശിയ ഒരു കല്ലിലാണ് പൂജിക്കുന്നത്. കാലഭൈരവന്റെ കുട്ടിയാണ് ബഡുഗൻ. ബഡുഗനേയും ആദിഭൈരവനേയും ഓരേ ക്ഷേത്രത്തിൽ രണ്ട് ഉപദേവതാക്ഷേത്രങ്ങളിലാണ് ആരാധിക്കുക. ഒരു പ്രളയകാലത്ത് ചണ്ഡിക തടാകത്തിൽനിന്ന് കണ്ടെത്തി പുത്രരൂപത്തിൽ ദത്തെടുത്തു. ചണ്ഡിസ്വഭാവിയായയആ കുട്ടിയാണ് ക്രോധഭൈരവൻ.വാരാണസിയില് കണ്ണുകൾ സദാ ലോലമായി, കേശവരൂപത്തിലുള്ള ദേവിയായും കരുതുന്നു. ത്രിലോചനക്ഷേത്രത്തിൽ അവളുടെ ഇരുകൈകളാണ് വരുണയും അസിയും. ജ്യോതിർലിംഗരൂപമാണ്. ചിത്ത് എന്ന പ്രകാശസ്തംഭത്തിൽനിന്ന് ഉണ്ടായ ശിവനാണ് . വൈഷ്ണോദേവിയിൽ സസ്യഭുക്കായ സൌമ്യരൂപിണിയാണ്. ത്രികൂടപർവ്വതത്തിൽ (കാശ്മീരം) ഗോരഖ് നാഥനും ശിഷ്യനായ ഭൈരവ് നാഥനും മദ്യവും മാംസവും ചോദിച്ചു. ആദികുമാരിഗുഹയിൽ 9 മാസം ഒളിച്ചശേഷമാണ് വൈഷ്ണോദേവിയിൽ പ്രത്യക്ഷമായത്. ഭൈരവൻ അവിടേയും വന്നു. അപ്പോൽ ചണ്ഡീരൂപമെടുത്ത് ഭൈരവശിരസ്സ് മുറിച്ചു. കാലഭൈരവക്ഷേത്രത്തിലാണ് ഈ ദേവിയെ പൂജിക്കുന്നത്.

ഇന്ദ്രധ്വജം ഉയർത്തുന്ന ഉത്സവങ്ങളിൽ (ഇന്ദ്രോത്സവം) തലേജു ഭവാനി രാജാവായ ഇന്ദ്രന്റെ അമ്മയായിട്ടാണ് പൂജ. ഭക്തപൂരിലെ ബിസ്കേത് പൂജയിൽ ഭദ്രകാളിയാണ്. ഈ രണ്ട് ഉത്സവത്തിലും താന്ത്രികഭൈരവനാണ് പച്ചാളിഭൈരവന്റെ ഉത്സവത്തിൽ നേപ്പാൾരാജാവ് രാഷ്ട്രശക്തിയും സ്വശക്തി

യും വാജീകരിക്കുന്നത് തന്റെ വാൾ 12 വർഷത്തി ലൊരിക്കൽ താഴ്ന്ന ജാതിയിലുള്ള ബുദ്ധമതക്കാ രനായ തോട്ടക്കാരനു കൈമാറിയിട്ടാണ്. നുവാക്കോട്ടിലെ ഭൈരവിയുടെ രഥയാത്രക്ക് ധാമിയും ഭാര്യയും ദീക്ഷ എടുക്കുന്നു. (നേപ്പാൾ രാജാവിനുവേണ്ടി). അവർ നിരവധി ജന്തുക്കളെ. വധിക്കുന്നു.

വൈദികമായ ഇന്ദ്രയാത്ര സംഹാരസൃഷ്ടികളുടെ പ്രതീകമാണ്. നിരന്തരമായി സ്വയം നവീകരിക്കുന്ന പ്രകൃതിയുടെ പ്രതീകം. ഇന്ദ്രനെ ഇന്ദ്രമാതാവ് കാ ഠ്മണ്ഡുവിലെ പാരിജാതപ്പൂ കൊണ്ടുവരാനയച്ചു തീജ് എന്ന വൈഷ്ണവവ്രതം കഴിഞ്ഞ് ഉപവാസം അവസാനിപ്പിക്കാനാണ് ഇത്. നാട്ടുകാർ ഇന്ദ്രനെ കള്ളനെന്ന് കരുതി മരത്തിൽ കെട്ടിയിട്ടു. വരുണ പാശത്തിൽ കുടുങ്ങിയ ദീക്ഷിതരൂപത്തിലാണ് ഉത്സവകാലത്ത് ഇന്ദ്രവിഗ്രഹം ഉണ്ടാക്കുക. കഴി ഞ്ഞ വർഷം മരിച്ചവരുടെ ആത്മാക്കളെ സ്വർഗ്ഗ ത്തിലെത്തിച്ചാൽ വിട്ടയക്കാമെന്ന് ഇന്ദ്രമാതാവോട് നാട്ടുകാർ പറഞ്ഞു. അപ്രകാരം കൊണ്ടുപോകു മ്പോൾ ജാഥ മുറിഞ്ഞ് ആത്മാക്കൾ ഇന്ദ്രദാഹാ തടാകത്തിൽ വീണു. അതിനാൽ കാഠ്മണ്ഡുവിലെ കർഷകർ ഇന്ദ്രമാതാവിനെ ദാകിനിരൂപത്തിലാണ് പൂജിക്കുന്നത്. ഇന്ദ്രനെ കെട്ടിയിട്ട മന്ദഹിതിയിൽ നിന്ന് കരഞ്ഞുകൊണ്ട് സ്ത്രീകളുടെ ജാഥ തുടങ്ങു ന്നു. ഇന്ദ്രനെന്ന രാജാവിന്റെ ബലിയും മരണവുമാ ണ് ആഘോഷിക്കുന്നത്. ഭാദ്രപദം (സപ്തം.ഒക്ടോ) കൃഷ്ണദ്വാദശിക്ക് ഇന്ദ്രധ്വജാരോഹണം തുടക്കം. ആശ്വിനം (ഒക്ടോ നവംബ)കൃഷ്ണചതുർത്ഥിക്ക് ധ്വജം വെട്ടുമ്പോൾ ഉത്സവാവസാനം. പിറ്റേന്ന് ഭൈ രവഭക്തർ വീട്ടിനകത്തെ ഭൈരവവിഗ്രഹം പുറ

ത്തെടുത്ത് വെക്കും. അന്നുവൈകുന്നേരം ആകാശ ഭൈരവന്റെ മഹിഷവധം രാജകൊട്ടാരമുറ്റത്ത് നട ക്കും.രാജാവും കുടുംബാംഗങ്ങളും ഇത് കാണാനെ ത്തും. നീലവസ്ത്രം ധരിച്ച ഭൈരവൻ വാളും പിടിച്ച് ചണ്ഡി,കുമാരിവേഷം ധരിച്ച രണ്ട് സഹായികളോടെ രംഗത്ത് വരും. സവബാക്കുനർ ത്തകർ മഹിഷത്തെ ദേഷ്യം പിടിപ്പിക്കും. ഭൈരവ ൻ അതിനെ ശിരച്ഛേദം ചെയ്ത് ആകാശഭൈരവൻ തന്ന തിലകക്കുറിയായി രാജാവിനെ തൊടുവിക്ക ണം. ഇതിന്ന് മൂന്നാം ദിനമാണ് കുമാരീയാത്ര. മൂ ന്നു രഥത്തിൽ കുമാരി,ഗണേശൻ ഭൈരവനെന്നിവ രാണ് യാത്ര. അതേദിനം കാഠ്മണ്ഡുവിന് തെക്കേ ഭാഗം ഇന്ദ്രമാതാവ് ഇന്ദ്രന്റെ ശ്മശാനയാത്ര ചെ യ്യും. പിറ്റേന്ന് പൌർണ്ണമിക്ക് രഥയാത്ര വടക്കുഭാ ഗത്തുകൂടി എത്തി ആകാശഭൈരവനുമുമ്പിൽ കുമാ രിരഥം നിർത്തി ചില ചടങ്ങുകളുണ്ട്. എട്ടാംദിനം അവസാനദിനമാണ്. കാഠ്മണ്ഡുവിന് നടുക്കുള്ള ഹനുമാൻ ദോക്കയിലേക്ക് മൂന്നു രഥം പോകും. കുമാരിയിൽനിന്ന് മഞ്ഞൾതിലകം രാജാവ് സ്വീകരി ക്കുന്നത് അന്നാണ്. യജമാനനെ തിരഞ്ഞ് ഐരാവ തം ശ്മശാനയാത്രയിൽ നടത്തുന്ന നൃത്തം പുലകി ശി നൃത്തം എന്ന് അറിയുന്നു. അവസാനദിനം ഇന്ദ്രധ്വജം വെട്ടി തെക്കൻ കാഠ്മണ്ഡുവിലെ പീഠ ക്ഷേത്രത്തിലേക്ക് പാച്ചാലിഭൈരവന്റെ ശവയാത്ര. ഭൈരവന്റെ നിത്യാഗ്നിയിലേക്ക് ആ മരം ദഹിപ്പി ക്കുന്നു.നേവാറിലെ ട്രൈബൽരാജാവും ഘടോത്കച പുത്രനുമായ യാലംബരനാണ് ഇന്ദ്രനെ കെട്ടിയിട്ടത്. ഇന്ദ്രചൌക്കിലെ ആകാശഭൈരവൻ യാലംബരനാ ണെന്ന് സങ്കൽപ്പം. പച്ചാളിഭൈരവൻ ഇന്ദ്രധ്വജം ദഹിപ്പിക്കുന്ന തെക്കെ നിത്യാഗ്നിയാണ്. പച്ചാളി

ഭൈരവന് അവിടെ സുന്ദരനായ ചെറുപ്പക്കാരന്റെ രൂപമാണ് അവൻ ചണ്ഡാലിയായ സ്ത്രീയെ വശീ കരിച്ച് അവൾക്ക് ഉണ്ടായ കുട്ടി ഗണേശനാണ്. ഭൈരവപ്രതിമയുടെ പൃഷ്ഠം മാത്രമാണ് ഭൂമിക്ക് ഉപരി കാണുക.(വലിയ ഒരു കുടമാണ് ഇതിനു പയോഗിക്കുക) 12 വർഷത്തിലൊരിക്കൽ ഭദ്രകാളി മാതാവിന്റെ വാള് രാജാവിനു കൈമാറി ശക്തി വർദ്ധിപ്പിക്കുന്നതാണ് ഭൈരവന്റെ കടമ ഭൂതേശ നായി കല്ലിൽ കയറിനിന്നാണ് വാൾ കൈമാറുന്നത്. ഇത് ആദികാലം മുതലേ ഉണ്ട്. എന്നാൽ ഗുണകാമ ദേവകാലം മുതലേ കുമാരിപൂജ ഉള്ളു. കുമാരി ചെൻ 1757ലേ ഉണ്ടാക്കിയിട്ടുമുള്ളു. ജയപ്രകാശ മല്ലനാണ് ഇത് നിർമ്മിച്ചത്.

## പാണ്ഡ്യന്മാർ

ഹിബ്രുക്കളുടെ ബുക്ക് ഓഫ് കിങ്ങ്സ് ആൻഡ് ക്രോണിക്കിൾസിലാണ് വിദേശത്ത് ആദ്യമായി ഒരു ദ്രാവിഡപദം കാണുന്നത്. സോളമന്റെ കപ്പലിൽ തോകൈ (മയിൽ) ഉണ്ടായിരുന്നു എന്നാണ് അവി പറയുന്നത്. 3000 വർഷത്തിലധികം പഴക്കമുള്ള ദീക്ഷിതരൂപത്തിലാണ് ഉത്സവകാലത്മുഗൈർ നഗ രാവശിഷ്ടത്തിൽ ഇന്ത്യയിലെ തേക്ക് കാണുന്നുണ്ട്. കിഷ്കിന്ധാകാണ്ഡത്തിൽ (രാമായണം) കപാടപു രത്തെ പറയുന്നു. (ഈ സ്ഥലം സംഘകാലത്താണ് മുങ്ങിപ്പോയത്). കാത്യായനനെന്ന വയ്യാകരണൻ പാണ്ഡ്യരാജ്യത്തെ പറയുന്നു. അർത്ഥശാസ്ത്രം മധുരയിലെ പാണ്ഡ്യവംശത്തെ പറയുന്നു.പാണ്ഡ്യ കവാടകം എന്ന മുത്ത് അവരുടേതാണ്. വരാഹ മിഹിരൻ ഇതിനെ പാണ്ഡ്യവാതം എന്നാണ് പറ

യുന്നത്. മധുരയിലെ പരുത്തിയെ കൌടില്യൻ മാധുരമെന്ന് വിളിക്കുന്നു.  മഹാവംശം പാണ്ഡ്യ രാജകുമാരി സിലോണിലെ വിജയനെ ബുദ്ധന്റെ നിർവ്വാണശേഷം വിവാഹം കഴിച്ചതായി പറയുന്നു. ചിലപ്പതികാരത്തിലും മണിമേഖലയിലും പാണ്ഡ്യൻ കഥാപാത്രമായി വരുന്നു.

1. വേൾവിക്കുടിദാനത്തിലെ ആദ്യത്തെ ദായകൻ പൽയാഗ മുതുക്കുടുമി പെരുവഴുതിയാണ്
2. അത് ലഭിച്ചവരും പരമ്പരയും നീടുഭുക്തി (ധാരാളം കാലമായി ഭുജിച്ചുവരുന്നു) അനുഭവിക്കുന്നതാണ്.  കളഭ്രരുടെ ഭരണകാലത്തിനു മുമ്പേ. കടുങ്ങോനാണ് വീണ്ടും കളഭ്രരിൽനിന്ന് പാണ്ഡ്യരിലേക്ക് ഭരണം കൊണ്ടുവന്നത്.
3. വലിയ ചിന്നമാനാർ പ്ലേറ്റിൽ അരികേസരി പരാങ്കുശന്റെ വംശവൃക്ഷം ഉണ്ട്. വേൾവിക്കുടി ഗ്രാന്റിലെ ചേന്ദന്ന് ശേഷം വരുന്ന രാജാവാണ് അരികേസരി.

മുതുക്കുടുമി കളഭ്രരുടെ മുമ്പാണ് ഭരിച്ചത്. കടുങ്ങോന്റെ പേരക്കുട്ടി ചെല്ലിയനാണ്.തലയലങ്കാനത്ത് യുദ്ധം ചെയ്ത നെടും,ചെല്ലിയൻ. .  കടുങ്ങോന്റെ പേരക്കുട്ടിയും ചെല്ലിയനാണ്. (ഇവ പാണ്ഡ്യരുടെ സാധാരണനാമങ്ങളാണ്). രാജാവിന്റെ ശരിയായ നാമം ചേന്ദനെന്നാണ്. ചിന്നമാനൂർ ചെറിയ ശാസനം ആരംഭിക്കുന്നതുതന്നെ ജയന്തവർമ്മനെന്ന നാമത്തിലാണ്. എന്തുകൊണ്ടാണ് ചെല്ലിയൻ ചേന്ദനെന്ന രാജാവ് ഇത്ര പ്രമുഖനായത്. മുതുക്കുടുമിക്കും കളഭ്രഭരണത്തിനും ഇടയിലെ വലിയ ഇടവേള, ഭാരതത്തിനും തലയലങ്കാനത്തിനും ഈ വംശത്തിലുള്ളവർക്ക് ഒരേ പെരുമ കൽപ്പിച്ചുകൊടുത്ത

തെന്ത് മുതലായ ചോദ്യങ്ങൾ ഉണ്ടാവുമ്പോളാണ് മഹാഭാരതവും, പാണ്ഡ്യവംശവും ഇന്ദ്രപുത്രനായ അർജ്ജുനനും, അജ്ഞാതവാസകാലത്ത് ജയന്തനാമം സ്വീകരിച്ച ഭീമനും എല്ലാം വരുന്നത്. പെരുംചെല്ലൂരിലെ ചെല്ലിയനും മധുരയിലെ പാണ്ഡ്യനും ഒരേ ചന്ദ്രവംശമാണെന്ന സംഗതി മനസ്സിലാവുന്നത്.

മധുരക്കാഞ്ചി തലയലങ്കാനത്തെ നെടുഞ്ചെല്ലിയന്റെ പൂർവ്വികരായി രണ്ടുപേരെ പറയുന്നു. 1. വടിവ ലംബനിന്റവനെന്ന നെടിയോൻ. 2. പൽശാലൈ മുതുക്കുടുമി. (വേൾവിക്കുടിദാനത്തിലെ) ആരിയപ്പടൈ കടന്ത നെടുഞ്ചലിയനും തലൈയലങ്കാനത്തെ നെടുഞ്ചിലിയനും ഒന്നാണോ എന്ന തർക്കം ബാക്കി നിൽക്കുന്നു. നെടിയോൻ വിഷ്ണുവാണ്. മുതുക്കുടുമി പെരുവഴുതിയെ മൂന്ന് കവികൾ 5 ചെറിയ കവിതകളിലായി കീർത്തിക്കുന്നു. പുറം 12 വിദേശജയങ്ങളാണ് അദ്ദേഹത്തിന്റെ ദാനശീലത്തിനു കാരണം. പുറം 15 ജയിച്ച് വന്ന രാജ്യത്തെ വെള്ള മുഖമുള്ള കഴുതകളെക്കൊണ്ട് പൂട്ടിഉഴുകിച്ച് വയലാക്കുന്ന ശീലം.നിരവധി യജ്ഞം ചെയ്തത്. പുറം 6 ഇന്ത്യ മുഴുവനും ഈ രാജാവ് ഭരിച്ചു. പുറം 183 അറിവിനെ ജന്മത്തേക്കാളും ജാതിയേക്കാളും ബഹുമാനിച്ചു. കോർക്കൈയിൽ യുവരാജാവായിരുന്ന അദ്ദേഹത്തിന്റെ മകൻ ചെലിയൻ (ഇളംചെലിയൻ) എന്ന വെറ്റിവേർചെല്ലിയൻ 1000 തട്ടാന്മാരെ ബലി കൊടുത്ത് കണ്ണകിയെ പ്രീതയാക്കി എന്ന് പറയുന്നത് ചിലപ്പതികാരകാലത്തെ പാണ്ഡ്യരാജാവിന്റെ പുത്രനെയാണ്.

കടുങ്ങോനാണ് കളഭ്രരുടെ ഭരണത്തില്നിന്ന് ധരണി മങ്കയെ സ്വതന്ത്രമാക്കി തന്റെ വംശത്തിനുതന്നെ

രാജ്യം തിരിച്ചുകൊടുത്തെന്ന് ചരിത്രം. (തരണിമങ്ക
യെ പിരബിലഉരിമൈത്തിരവിതിന നികചിത
തൻപാലുരിമൈ നനകനമമൈത്ത) മാരവര്മ്മൻ
അവനിചൂഡാമണി പുത്രൻ.മാരവര്മ്മന്റെ പുത്ര
നാണ് ചേന്ദൻ ജയന്തവർമ്മൻ. (645-70) ഇദ്ദേഹം
പേരു സൂചിപ്പിക്കുന്ന പോലെ ചേരനുമാണ്. അദ്ദേ
ഹത്തിന് അതിനാൽ വാനവൻ എന്നും പേരുണ്ട്.
വാനവനും ചേന്ദനും ചേരനാമങ്ങളാണ്. വേൾവി
ക്കുടി ,ചെറിയ ചിന്നമാനൂർശാസനങ്ങളിലെ അരി
കേസരി മാരവർമ്മനും, വലിയ ചിന്നമാനൂർശാസ
നത്തിലെ അരികേസരി പരാങ്കുശനും ചേന്ദന്റെ
പിൻഗാമികളായി പാണ്ഡ്യരാജ്യം ഭരിച്ചവരാണ്.
(670-710)ഇക്കാലത്ത് തമിഴ്നാട്ടിലെ വടക്കുഭാഗത്ത്
പല്ലവരും വില്ലവരുമായി പാണ്ഡ്യർ യുദ്ധം ചെ
യ്തതായി വേൾവിക്കുടി ശാസനം പറയുന്നുണ്ട്.
വില്ലവരും നെൽവേലി ഉമവിരി പൊഴിര്ചങ്കര
മങ്കൈപ്പല്ലവരും പിങ്കണ്ട പരാങ്കുശൻ.
നന്ദിവർമ്മന്റെ ഉദയചന്ദ്രം പ്ലേറ്റിലെ പല്ലവസേനാപ
തി ഉടയചന്ദ്രനുമായി അരികേസരി പരാങ്കുശന്റെ
ഏറ്റുമുട്ടലുകളാവാം ഈ നെൽവേലി,ശങ്കരഗ്രാമ
യുദ്ധങ്ങളെന്ന് കരുതപ്പെടുന്നു. എന്നാൽ ഈ
യുദ്ധങ്ങൾ ചേന്ദനാണ് നടത്തിയത്. അന്ന് അദ്ദേഹ
ത്തിന്റെ പേരക്കുട്ടി പരാങ്കുശനും യുദ്ധത്തിൽ പ
ങ്കെടുത്തിരിക്കാം. വടക്ക് പല്ലവരാജ്യവും പടിഞ്ഞാ
റ് ചേരരാജ്യവും ഇക്കാലത്ത് പാണ്ഡ്യന്റെ കീഴി
ലായി. ഇത് യുദ്ധം കൊണ്ടാണോ, ബന്ധം കൊണ്ടാ
ണോ എന്ന് തീർച്ചയില്ല. കേരളത്തിലെ ചേന്ദന്റെ
പേരക്കുട്ടിക്ക് കേരളവും സ്വന്തമാണല്ലോ. അരികേ
സരി പരാങ്കുശനും തിരുജ്ഞാനസംബന്ധരുടെ കാല
ത്തെ കൂന്പാണ്ഡ്യനും ഒരാളാണെന്നും സംശയിക്കു

ന്നു ചരിത്രകാരന്മാർ. സംബന്ധരുടെ കാലത്താണ് ചിരുത്തൊണ്ടരും ജീവിച്ചത്. അന്ന് ശൈവമതത്തി ലേക്ക് മാറിയ പാണ്ഡ്യരാജാവിനെ നിന്റാശീർനെടു മാരനെന്നും സുന്ദരമൂർത്തി എന്നും വിളിക്കുകയും നെൽവേലിയുദ്ധം അദ്ദേഹത്തിന്റേതായി ചിത്രീക രിക്കയും ചെയ്യുന്നു. നായനാർമാരുടെ ലിസ്റ്റിൽ ഇദ്ദേഹമുണ്ട്. ചാലൂക്യതലസ്ഥാനമായ വാതാപി നശിപ്പിക്കപ്പെട്ട എഡി 642ലാണ് ചിരുത്തൊണ്ടരുടെ ജീവിതകാലം. അന്ന് പാണ്ഡ്യറാണി ഒരു ചോളരാജ കുമാരിയായിരുന്നു. പാലി,ചെന്നിലം,നെൽവേലി കൂടാതെ വിഴിഞ്ഞം യുദ്ധവും അരികേസരികാ ലത്ത് പറയുന്നുണ്ട്. (തിരുജ്ഞാനസംബന്ധർകാലം)

അരികേസരി പരാങ്കുശപുത്രനാണ് രണധീരകോച്ചട യൻ. (7-8നൂറ്റാണ്ട്) ഇദ്ദേഹത്തിന് ചേരന്റെ വാനവ നാമവും ചോളന്റെ ചെംബിയൻ ചോളനാമവും ഉണ്ട്. മധുരകരുണാടകൻ, കൊങ്കർകോമാനെന്നും പേരുണ്ട്. ഈ സ്ഥലമെല്ലാം ഭരിക്കുന്ന ചക്രവ ർത്തിയായിരുന്നു. മംഗലാപുരത്തെ മഹാരഥന്മാരെ അദ്ദേഹം കീഴടക്കിയിരുന്നു. നെടുവയൽ, കുറുമട ൽ,മന്നിക്കുറിച്ചി,തിരുമങ്കൈ,പൂവലൂർ,കൊടുമ്പാലൂർ യുദ്ധങ്ങൾക്ക് ശേഷം കുഴുമൂർ എന്ന സ്ഥലത്തു വെച്ച് പല്ലവരാജാവിന്റെ ഐശ്വര്യം (നിരവധി ആനകളടക്കം) അദ്ദേഹം കയ്യടക്കി, അദ്ദേഹത്തിന്റെ പുത്രി മാള9വ)കന്യകയെ വിവാഹം ചെയ്തു. ഈ ആനകളെല്ലാം നന്ദിവർമ്മന് ഉദയചന്ദ്രനെന്ന സേനാ പതി നേടിക്കൊടുത്തവയാണ്. പാണ്ഡ്യൻ നന്ദിവ ർമ്മനോടു യുദ്ധം ചെയ്തത് പരമേശ്വരവർമ്മന്റെ മകൻ പരമേശ്വരവർമ്മൻ 2 , തന്റെ സ്ഥാനത്ത് നന്ദിവർമ്മനെ ദത്തെടുത്ത് സ്ഥാനം കൊടുത്തതിൽ പ്രതിഷേധിച്ചതുകൊണ്ടാണ്. വേൾവിക്കുടി പ്ലേറ്റിൽ

മാരങ്കാരിയെ കുറിച്ച് പറയുന്നു. പൂർവ്വരാജരാൽ (കിഴക്കൻ നാട്, പൂർവ്വീകരായ പല്ലവരുടെ നാട്) സഹായിക്കപ്പെട്ട മാരൻ കാരി വെംബൈയുദ്ധത്തിൽ അതിശക്തനായ വല്ലഭനെ തോൽപ്പിച്ച് ഗംഗരാജ കുമാരിയെ കൊങ്ങർകോനെന്ന പാണ്ഡ്യകുമാരന് വിവാഹം കഴിച്ചുകൊടുത്തു എന്നാണ് ഇവിതെ പറയുന്നത്. കൊങ്ങര്കോൻ രാജസിംഹന്റേയും മാളരാജകുമാരിയുടേയും മകനാണെന്നും വല്ലഭൻ പടിഞ്ഞാറൻ ചാലൂക്യവല്ലഭൻ കീർത്തിവർമ്മൻ 2 ആണെന്നും (746-47 സിംഹാസനാരോഹണം) അദ്ദേഹം കേരളചോളപാണ്ഡ്യന്മാരുടെ ആധിപത്യം ഉള്ള വ്യക്തിയായിരുന്നുവെന്നും ചരിത്രം. മാളവേന്ദ്രകന്യയും ഗംഗൈരാജനതു കന്നികാരത്നവും ഒരാളാണെന്നും പൂർവ്വരാജർ പല്ലവരാണെന്നും ഒരു പക്ഷം.

രാജസിംഹൻ നിരവധി യജ്ഞവും ഹിരണ്യഗർഭതുലാപുരുഷദാനവും നടത്തി. കൂടലും വഞ്ചിയും കോലവും പുനരുദ്ധരിച്ചു. എഡി 710-770 വരെ അദ്ദേഹം ഭരിച്ചു. എട്ടാം നൂറ്റാണ്ടിലെ രണ്ടാം ചേരസാമ്രാജ്യം ഇദ്ദേഹത്തിനു ശേഷമാണ് രൂപം പ്രാപിച്ചത്.  രാജസിംഹനും മാളരാജകുമാരിക്കും ജനിച്ച പുത്രനാണ് പിന്നെ രാജാവാകുന്നത്. വേൾവിക്കുടി, മദ്രാസ് മ്യൂസിയം പ്ലേറ്റ്, ആനമലൈ, തൃശ്ശിനാപ്പള്ളി ലിഖിതങ്ങൽ, എന്നിവയിൽ ഇദ്ദേഹത്തിന് കൊടുക്കുന്ന പേരുകൾഃ-ഇരുള,പരാന്തക, വരഗുണമഹാരാജാ, മാരൻ ചടയൻ, നെടുഞ്ചടയൻ. ഇദ്ദേഹത്തിന്റെ മൂന്നാം ഭരണവർഷത്തിലും (വേൾവിക്കുടി) 43ആം ഭരണവർഷത്തിലുമുള്ള ലിഖിതം കിട്ടിയിട്ടുണ്ട്. എഡി 765-815 വരെ ഭരിച്ചു. ആയ് വേളിന്നു കീഴിലുള്ള നാട്ടുക്കുറുമ്പുകളെ

(എ)ച്ച് കെ ശാസ്ത്രി കുറുംപുറൈനാട്) അദ്ദേഹം അമർച്ച ചെയ്തു. മൂന്നാം ഭരണവര്ഷത്തിൽ കരവണ്ടപുരത്തെ വൈദ്യകുലത്തിലെ മാര ങ്കാരികൾ അദ്ദേഹത്തിൻ ഉത്തരമന്ത്രികളായിരുന്നു. അവരാണ് ഗംഗാരാജകുമാരിയെ പരിണയിപ്പിക്കാ ൻ സഹായിച്ചത്. മാരങ്കാരി അഥവാ മധുരകവി ആനമലയിൽ വിഷ്ണുവിന് ഒരു ശിലാഗൃഹം അഥവാ കറ്റളി (കൽത്തളി)പണിചെയ്യിച്ചു. മധുരയി ൽനിന്ന് 6 നാഴിക കിഴക്കാണ് ഇത്. ചുറ്റും നിരവ ധി ബ്രാഹ്മണഅഗ്രഹാരങ്ങളും നരസിംഹപ്രതി ഷ്ഠയും ചെയ്തു. (എ)ഡി 770) അദ്ദേഹത്തിന്റെ അനുജൻ മാരൻ എയിനൻ പിന്നീട് ഉത്തരമന്ത്രിയാ യി.

നെടുംചടയന്റെ യുദ്ധങ്ങളിൽ പ്രസിദ്ധം ആയിരവേ ലി അയിരൂരിലും പുഗളിയൂരിലും വെച്ച് വെ ൺകുന്റത്തെ അതിഗനെ തോൽപ്പിച്ചതാണ്. അതിഗ ന്റെ സഹായികൾ ബന്ധുക്കളായ കേരളരും പല്ലവരുമായിരുന്നു. അതിഗൻ ധർമ്മപുരി സേലം അഥവാ കൊങ്ങുനാട്ടിലെ ചേരരാജാവാണ്. അദ്ദേ ഹത്തെ മധുരയിലെ ജയിലിലിട്ടു. കൊങ്ങുനാട്ടിലെ കാഞ്ചി വായ്പ്പേരൂരിൽ വലിയ വിഷ്ണുക്ഷേത്രം പണിതു. ലിഖിതങ്ങളിൽ പരമവൈഷ്ണവനെന്ന് വിളിക്കുന്ന ഇദ്ദേഹം ശൈവക്ഷേത്രങ്ങളെയും പ്രോത്സാഹിപ്പിക്കയും ദാനങ്ങൾ കൊടുക്കുകയും ചെയ്തിരുന്നു. തിരുച്ചെന്തൂരിലെ മുരുകക്ഷേത്ര ത്തിലും അദ്ദേഹം ദാനം കൊടുത്തിരുന്നു. നെടു ഞ്ചെടയൻ വേണാട് പിടിച്ചടക്കിയത് മദ്രാസ് മ്യൂസിയം പ്ലേറ്റിലുണ്ട്. വിഴിഞ്ഞം പിടിച്ചടക്കിയ ഉടനെ കലക്കാടും പിടിച്ചടക്കി.

നെടുഞ്ചടയവരഗുണപരാന്തകപുത്രൻ ശ്രീമാരശ്രീ വല്ലഭൻ ഏകവീരൻ പരചക്രകോലാഹലൻ. എഡി 815-862 വരെ ഭരിച്ചു. തെക്കേ ഇന്ത്യയും സിലോ ണും ഒരേ കുടക്കീഴിലാക്കി. പ്രേമപാത്രം ജനാനാം എന്ന് ജനപ്രീതി നേടി,കേരളസിംഹളവല്ലഭപല്ലവ മായാപാണ്ഡ്യരുടെ മേൽ ആധിപത്യം സ്ഥാപിച്ചു. ഗംഗപല്ലവ.ചോളകലിംഗന്മാർ ഒന്നിച്ച് കുടമുക്കിൽ ആക്രമിച്ചപ്പോൾ അവരെയെല്ലാം തോൽപ്പിച്ചു.

പാശുപത,കാളമുഖസന്യാസിഃ-രാമനാട്ജില്ലയിലെ തിരുച്ചുളി ലിഖിതം മഹാവ്രതികളുടെ മഠത്തെ ക്കുറിച്ച് പറയുന്നുണ്ട്. ചോളന്റെ തല അറുത്ത വീരപാണ്ഡ്യന്റെ 11ആം ഭരണവർഷത്തിലെയാണ് ലിഖിതം. ഇതിൽ അവസാനത്തെ രണ്ട് ഒപ്പ് സംസ്കൃതത്തിലാണ്. ഒന്നാം സാമ്രാജ്യകാലത്തും ഇപ്രകാരം തമിഴും സംസ്കൃതവും കലർമ്മ ലിഖി തം കാണുന്നുണ്ട്. കൊടുമ്പാളൂരിലെ വിക്രമകേസ രി വീരപാണ്ഡ്യനെ ജയിച്ചതായി അദ്ദേഹത്തിന്റെ ലിഖിതം പറയുന്നു. ചോളരാജകുമാരിയുടെ പുത്ര നാകയാലാണ് ഇദ്ദേഹം ചോളപക്ഷം ചേർന്ന് പാ ണ്ഡ്യരെ എതിരിട്ടത്. കാളമുഖരുടെ ഗുരു മല്ലികാ ര്ജ്ജുനന് വിക്രമകേസരി ഒരു ബൃഹൻമഠം കൊടു ത്തു. 50 അസിതവക്ത്രരെ (കാളമുഖ) ദിനവും ഊ ട്ടുന്നതിന്ന് 11 ഗ്രാമവും കൊടുത്തു. ആത്രേയഗോത്ര ക്കാരനായ മല്ലികാർജ്ജുനൻ, വിദ്യാരാശി, തപോരാ ശി എന്ന രണ്ട് ഗുരുക്കന്മാരുടെ ശിഷ്യനാണ്. മധു ര, രാമനാട് ജില്ലകളിലും മൂവർകോവിൽ സ്ഥിതി ചെയ്യുന്ന പുതുക്കോട്ടയിലും വിക്രമകേസരികാല ത്ത് കാലമുഖമഹാവ്രതികൾ ധാരാളം ഉണ്ടായിരു ന്നതായി ലിഖിതങ്ങൾ തെളിയിക്കുന്നു.അമരേശ്വരം ലിഖിതങ്ങളിലെ ഗുരുപരമ്പരയിലെ വാത്മീകിരാശി,

വിവേകരാശി മമുതലായ നാമങ്ങളെ താരതമ്യപ്പെടുത്തുക. സോമനാഥിലും ബെലഗാവിലുമുള്ള പഞ്ചലിംഗേശ്വരക്ഷേത്രവും ലകുലീശസമ്പ്രദായവും തമ്മിലുള്ള ബന്ധം ഞാന് നേരത്തേ പറഞ്ഞിരുന്നു. സോമനാഥിലെ ലിംഗപ്രതിഷ്ഠ ചെയ്ത ത്രിപുരാന്തകന്റെ ഗുരു മൂവരക്കോണേരസന്തതികളുടെ പുരോഹിതനായ വാത്മീകിരാശിയാണ്. ലകുലീശസമ്പ്രദായം കേരളത്തിലും ഉണ്ടായിരുന്നതിന്നു തെളിവുകൾ പൂക്കാട്ടിയൂരിലെ ലിഖിതം വിശദീകരിക്കുമ്പോൾ ഞാൻ ചൂണ്ടിക്കാണിച്ചിരുന്നു.

ചോളഭരണാവസാനം കിഴക്കൻ ചാലൂക്യരാജാവ് രാജേന്ദ്രനെന്ന കുലോത്തുംഗചോളൻ എഡി 1070ൽ സിംഹാസനാരൂഢനാതോടെയാണ്. ഇക്കാലത്ത് ജടാവർമ്മൻ ശ്രീവല്ലഭൻ 23 വർഷക്കാലത്തേക്ക് പാണ്ഡ്യന്മാരുടെ ശക്തി വീണ്ടെടുത്തു ഇദ്ദേഹത്തിന്റെ മുൻഗാമികളാണ് ,പരാക്രമപാണ്ഡ്യനും വീരപാണ്ഡ്യനും. ജടാവർമ്മന്റെ നാലാംഭരണവർഷത്തിലെ ലിഖിതത്തിൽ വീരശേഖരനെന്ന അതലയൂർ നാടാൾവാൻ ഉണ്ട്.ഇദ്ദേഹത്തെ കുലോത്തുംഗചോളദേവന്റെ 43ആം ഭരണവർഷലിഖിതത്തിലും കാണുന്നു.

പാണ്ഡ്യരുടെ രണ്ടാം സാമ്രാജ്യം (1190-1238)

ചേരമാതേവിക്ഷേത്രത്തിലെ ഒരു ലിഖിതം രാജാവ് തന്റെ മച്ചുനരാർ കോതൈ രവിവർമ്മനെന്ന ചേരരാജാവിന്റെ പേരിലുള്ള ക്ഷേത്രത്തിന് ദാനം നൽകിയ രേഖയാണ്. മറ്റൊന്ന് ജൈതുംഗനാട്ടിലെ . തിരുവടി കുലശേഖരന്റെ സാമന്തനാണ്. രാമനാട് ജില്ലയിലെ കുലശേഖരന്റെ ലിഖിതങ്ങളിൽ ഭരണകാര്യങ്ങളിൽ പങ്കുവഹിക്കുന്ന കലവലിനാടാൽവാൻ എ)

ന്ന ജയംകൊണ്ടശോളൻ ശീവല്ലഭ(വള്ളുവ)നെ പറയുന്നുണ്ട്. ഇക്കാലത്ത് ഹോയ്സല,ചോള,പാണ്ഡ്യ കുടുംബങ്ങൾ ശക്തമായ വൈവാഹികബന്ധങ്ങളുള്ളവരായിരുന്നു. നരസിംഹന്റെ അച്ഛൻ ബല്ലാല രണ്ടാമന്റെ ഭാര്യമാരിൽ ഒരാൾ ചോളരാജകുമാരിയാണ്. രാജരാജന്റെ പിൻഗാമി രാജേന്ദ്ര മൂന്നാമൻ നരസിംഹന്റെ മകൻ സോമേശ്വരനെ മാമനെന്നാണ് വിളിക്കുന്നത്. മാരവർമ്മ സുന്ദരപാണ്ഡ്യരണ്ടാമൻ സോമേശ്വരനെ മാമാദി എന്ന് വിളിക്കുന്നു. മാരവർമ്മസുന്ദരപാണ്ഡ്ൻ ഒന്നാമൻ സോമേശ്വരന്റെ സഹോദരി പമ്മിയക്കനെയാണ് വിവാഹം ചെയ്തിരുന്നത്. മാരവർമ്മസുന്ദരപാണ്ഡ്യ രണ്ടാമന്റെ കാലത്ത് ഹോയ്സലപാണ്ഡ്യവംശങ്ങൾ വളരെ സൌഹൃദത്തിലാണ്. ചേന്ദമംഗലത്തെ പല്ലവ,കാടവമുഖ്യനെ തോൽപ്പിച്ചതും മലനാടിനെ മുഴുവനും അടക്കിയതും വീരസുന്ദരപാണ്ഡ്യേശ്വരന്റെ ലിഖിതങ്ങളിലുണ്ട്. ഈ മുഖ്യന്റെ പേര് കോപ്പെരുംചിങ്ങനെന്നാണ്. കുർണൂലിലെ ത്രിപുരാന്തകം, ഗോദാവരിയിലെ ദ്രാക്ഷാരാമം വരെ ഈ പേര് കാണുന്നുണ്ട്. 1253 വരെ സൌഹൃദത്തിലായിരുന്ന ഈ കാടവമുഖ്യനോട് സുന്ദരപാണ്ഡ്യന് പെട്ടെന്ന് ശത്രുത വരാനെന്തായിരുന്നു കാരണം. സുന്ദരപാണ്ഡ്യൻ മുദുഗൂരിലെ തെലുഗരേയും പേരാറിന്റെ തീരം വരെയുള്ള ആര്യന്മാരേയും തോൽപ്പിച്ച് ബാണരാജാവിനെ കാട്ടിലേക്ക് ആട്ടിയോടിച്ചു എന്നതിന് പൊരുളെന്താണ്. കാഷ്ചീപുരത്തെ നെല്ലൂരിനെ കയ്യടക്കിവെച്ച തെലുഗുചോഡ ഗന്ധഗോപാലനെതിരെയുള്ള ആക്രമണവും ഇതുമെല്ലാം ദിഗ്വിജയത്തിന്റെ ഭാഗം മാത്രമായിരുന്നുവോ. ബാണമുഖ്യനേയും കാകതീയരാജാവിനേയും പിന്നീട് പിന്തുടര്ന്ന്

ചെല്ലാതിരുന്നത് അവർ ഗന്ധഗോപാലന്റെ സഖ്യക ക്ഷികൾ മാത്രമാകയാലാണോ. (ഗന്ധഗോപാലനെ മാത്രം വധിച്ചു). ഗന്ധഗോപാലനെ സഹായിച്ചവരെ യെല്ലാം ആര്യന്മാരെന്ന് വിളിക്കുന്നു, പേരാറുവരെ (ഭാരതപ്പുഴ) അവരുണ്ട് എന്ന രണ്ടു കാര്യം ശ്രദ്ധി ക്കുക. ശ്രീകണ്ഠപ്പെരുമാളിന് പാണ്ഡ്യൻ സമർപ്പിച്ച സമ്മാനങ്ങളിൽ പച്ചമരതകമാല കോപ്പെരുംചിങ്ങ നെന്ന കാടവരാജാവിൽനിന്ന് പിടിച്ചെടുത്തതാണ്. ആനപ്പുറത്തിരിക്കുന്ന രാജാവിന്റെ തൂക്കംസ്വര്ണ്ണം അദ്ദേഹം ക്ഷേത്രത്തിനു ദാനം നൽകി. അദ്ദേഹത്തി ന്റെ പത്നി ചേരകുലവല്ലിയായിരുന്നു.

13ആം നൂറ്റാണ്ടിന്റെ അവസാനം മാബാറിൽ 5 കിരീടധാരികളായ സഹോദരന്മാർ രാജാക്കന്മാരെന്ന് മാർക്കോ പോളോ പറയുന്നത് ആരെല്ലാം. മാരവ ർമ്മ വിക്രമപാണ്ഡ്യൻ, രണ്ട് ജടാവർമ്മസുന്ദ രപാണ്ഡ്യന്മാർ, ജടാവർമ്മവീരപാണ്ഡ്യ, മാരവർമ്മ കുലശേഖരൻ. കൂടാതെ മാരവര്മ്മ കുലശേഖരൻ (1257)ജടാവർമ്മ ശ്രീവല്ലഭൻ(1297)ഇവരും ഉണ്ടായി രുന്നു. 1280ലെ ചൈനീസ് രേഖകളും 5 സഹോദര ന്മാരെ രാജാക്കന്മാരായി പറയുന്നു.ഇവരിൽ കുല ശേഖരനായിരുന്നു മൂത്തആളും ചക്രവർത്തിയും. മഹാവംശവും 5 സഹോദരന്മാരിൽ ചക്രവർത്തി കുലശേഖരനെന്ന് പറയുന്നുണ്ട്.

മാരവർമ്മ കുലശേഖരന്റെ നിരവധി ലിഖിതങ്ങൾ പാണ്ഡ്യനാടിന്റെ കിഴക്കൻഭാഗത്ത് 3 മുതൽ 4 ഭര ണവർഷം വരെ ലഭിച്ചിട്ടുണ്ട്. ചോളപ്പുലികളെ കാട്ടിലേക്ക് ഭരിക്കാനയച്ചതായും, നാട്ടിൽ എല്ലാ മതക്കാരും സാഹോദര്യത്തോടെ കഴിഞ്ഞതായും, എല്ലാ പ്രദ്ശക്കാരും രാജാവിന് കപ്പം കൊടുത്തിരു

ന്നതായും പറയുന്നു. ജയംകൊണ്ട ചോളപുരത്താ
യിരുന്നു രാജകൊട്ടാരം. അവിടത്തെ രാജസിംഹാസ
നത്തെ കലിംഗരായൻ സിംഹാസനം എന്നാണ് പറ
ഞ്ഞിരുന്നത്. ചോളശക്തിയെ അവസാനമായി ഉയ
ർത്താൻ ശ്രമിച്ച രാജേന്ദ്രൻ മൂന്നാമൻ മാരവർമ്മ
കുലശേഖരകാലത്ത് ഇല്ലാതായിക്കഴിഞ്ഞിരുന്നു. ചേ
രമാതേവി എപ്പിഗ്രാഫ് മലനാടും ചോനാടും രണ്ട്
കൊങ്ങും ഈഴവും തൊണ്ടൈമണ്ഡലവും അന്ന്
കുലശേഖരന്റേതാണെന്ന് പറയുന്നു. ഇദ്ദേഹം ഭരണ
ത്തിന്റെ ആദ്യഘട്ടത്തിലാണ് മലനാട് പിടിക്കാനുള്ള
യാത്ര നടത്തിയത്. വാസ്തവത്തിൽ ഇത് വീണ്ടും
പിടിച്ചടക്കാനുള്ള യാത്രയായിരുന്നു. അപ്രകാരം
മലനാട്ടിലെ കൊല്ലം അദ്ദേഹം വീണ്ടും പിടിച്ചട
ക്കി.(കൊല്ലം കൊണ്ട) ചോനാടിലും തൊണ്ടൈമണ്ഡ
ലത്തിലും അദ്ദേഹത്തിന്റെ ലിഖിതങ്ങളുണ്ട്. എന്നാ
ൽ രണ്ട് കൊങ്ങിലും കിട്ടിയിട്ടില്ല.
തിരുനെൽവേലിലിഖിതം അവിടത്തെ ക്ഷേത്രത്തിന്
അദ്ദേഹം പ്രാകാരം കെട്ടിയത് കേരള,ഹോയ്സല,
ചോളരാജാക്കന്മാരിൽനിന്ന് പിടിച്ചെടുത്ത ധനം
കൊണ്ടാണെന്ന് പറയുന്നു.15ആം ഭരണവർഷത്തിൽ
കുലശേഖരൻ കണ്ണനൂരിലാണ് ഭരിച്ചിരുന്നത്. കുല
ശേഖരന്റെ കൂടെ റീജന്റായി ഭരിച്ച ജടാവർമ്മസു
ന്ദരപാണ്ഡ്യന്റെ ലിഖിതങ്ങളാണ് കൊങ്ങിലുള്ളത്.
14ആം നൂറ്റാണ്ടിന്റെ അവസാനം മുഹമ്മദീയചരിത്ര
കാരന്മാർ പാണ്ഡ്യനാണ് കരൂരിൽ ഭരിക്കുന്നതെന്ന്
പറയുന്നു. കുലശേഖരകാലം തീരുന്നവരെ അവരു
ടെ പാണ്ഡ്യശാഖയാണ് കൊങ്ങു ഭരിച്ചിരുന്നത്
എന്ന് കരുതണം. അഥവാ, ചേരപാണ്ഡ്യന്മാരുടെ
സഹകരണത്തോടെയാണ് ഭരണം നടന്നിരുന്നത്.
വസഫ് പറയുന്നത് കുലശേഖരന് യാതൊരു രോഗ

വുമില്ലായിരുന്നു എന്നും ഒരു വിദേശിയും അദ്ദേഹത്തിന്റെ രാജ്യത്ത് അധികാരം സ്ഥാപിച്ചിരുന്നില്ലെന്നുമാണ്. അദ്ദേഹം ഐശ്വര്യപൂർണ്ണമായ ജീവിതമാണ് നയിച്ചിരുന്നത്. എന്നാൽ തഞ്ചാവൂരിലെ എപ്പിഗ്രാഫ് 34ആം ഭരണവർഷത്തിൽ (എഡി 1301) കുലശേഖരൻ തന്റെ രാജ്യം പിൻഗാമികൾക്കായി പകുത്തുകൊടുത്തു എന്നു പറയുന്നു. അതിന്ന് മൂന്നു വർഷം മുമ്പ് (31ആം ഭരണവർഷം )രാജാവിന്ന് ഒരു അസുഖം ഉണ്ടായത് മാറാനായി ചില ദാനങ്ങൾ നടത്തിയ രേഖയും ഉണ്ട്. ഭുവനൈകവീരനെന്ന് പേരുള്ള കുലശേഖരന്റെയും സമകാലീനനായ വീരപാണ്ഡ്യന്റേയും ലിഖിതങ്ങളി ൽ വാനാദിരായനെന്നും മാവേലി വാനാദിരായനെന്നും അവസാനിക്കുന്ന നാമങ്ങളുണ്ട്. ഇവരാണ് പാരമ്പര്യമായി പ്രാദേശികരാജാക്കന്മാർ. ജടാവർമ്മ സുന്ദരപാണ്ഡ്യന്റെ ലിഖിതത്തിൽ, പാവനാംഗകരനെന്ന മക്കൾനായനാർ പരാക്രമപാണ്ഡ്യമാവേലി വാണാദിരായനാണ്. വിക്രമപാണ്ഡ്യമഹാബലി ബാണരായനായനാരേയും കാണുന്നുണ്ട്. ജടാവർമ്മ വീരപാണ്ഡ്യന്റെ ലിഖിതത്തിൽ പിള്ളൈ കുലശേഖര മാവേലി ബാണരായൻ എന്ന പിള്ളൈ മാവേലി വാനരായൻ പുതുക്കോട്ടയുടെ ഭാഗമായ കോനാട് മാരവർമ്മകുലശേഖരകാലത്ത് ഭരിച്ചിരുന്നു. രാമനാടിലെ കേരളസിംഹവലനാട് ജടാവർമ്മസുന്ദരപാണ്ഡ്യകാലം മുതൽ കുലശേഖരന്റെ 24ആം വർഷം വരെ ബാണാദിരായരാണ് ഭരിക്കുന്നത്. പാണ്ഡ്യരാജ്യത്ത് ബാണാദിരാജന്മാരായ മഹാബലിവംശജരുടെ ഭരണം വളരെ ശ്രദ്ധയോടെ കാണേണ്ടതുണ്ട്. പുരാണപ്രസിദ്ധമായ ഹിരണ്യകശിപു മഹാബലി ബാണ

നെന്നിവരുടെ പിൻഗാമികളായി ഇരണിയലിലും കേരളത്തിലും പാണ്ഡ്യനാട്ടിലും എല്ലാം ഈ വംശം നിലനിന്നിരുന്നു.

1276ൽ ഭരണമാരംഭിച്ച ജടാവർമ്മസുന്ദരപാണ്ഡ്യൻ 1292-93 വരെ ഭരിച്ചു. മാർക്കോ പോളോ സോന്ദർ ബന്ദി തേവരെന്നും വസഫ് സുന്ദരപാണ്ടി എന്നും വിളിക്കുന്നു. കടപ്പ,സേലം,തഞ്ചാവൂർ, ചെങ്കൽപേട്ട് സൌത്ത് ആർക്കോട്ട് എന്നിവിടങ്ങളിൽ അദ്ദേഹത്തിന്റെ ലിഖിതങ്ങളുണ്ട്. തഞ്ചാവൂരിലെ ലിഖിതം വിദ്യാശിവപണ്ഡിതൻ ഉണ്ടാക്കിയ ശൈവമഠത്തെ പറയുന്നു. മാർക്കോപോളോ വസഫ് ഇവരുടെ വിവരണപ്രകാരം അക്കാലത്ത് മാബാറെന്ന് വിളിക്കുന്നത് പടിഞ്ഞാറേ തീരത്തെ ധാരാളം ജലഗതാഗതമാർഗ്ഗമുള്ള കടലോരദേശത്തെയാണ്. ഇന്ത്യയെ അവർ മാബാറെന്നാണ് വിളിക്കുന്നത്. കൊല്ലം മുതൽ നിലവർ വരെ മാബാർ നീണ്ടുകിടക്കുന്നു. ഹിന്ദിലേയും സിന്ധിലേയും വസ്തുക്കൾ വലിയ കപ്പലുകളിൽ കയറ്റി അയക്കുന്നു. വലിയ ചിറകുള്ള മലകളെപ്പോലെ അവ കാറ്റിന്റെ ഗതിക്ക് വഴിതെറ്റാതെ ലക്ഷ്യസ്ഥാനത്തെത്തുന്നു. പേഴ്സ്യൻ ഉൾക്കടലിലെ ദ്വീപുകളിലും ഇറാക്കിലും ഖുറാസാനിലും റോമിലും യൂറോപ്പിലും കാണുന്ന അലങ്കാരവസ്തുക്കളെല്ലാം ഹിന്ദിലേക്ക് കടക്കാനുള്ള താക്കോലായ മാബാറിൽനിന്നാണ് വരുന്നത്.(വസ്സഫ്) സമചിത്തതയോടും വിദേശികളായ കച്ചവടക്കാർക്ക് അനുകൂലമായും ഭരിക്കുന്ന രാജാവിന്റെ മാബാറിലേക്ക് പോകാൻ കച്ചവടക്കാർക്ക് സന്തോഷമാണ്. (മാർക്കോപോളോ).

സഹോദരന്മാർ തമ്മിലുള്ള മത്സരത്തിൽ സുന്ദരപാണ്ഡ്യൻ പിതാവായ കുലശേഖരനെ വധിച്ചു.(1310) ഇതിനെത്തുടർന്നുണ്ടായ അരാജകത്വകാലത്ത് മാലിക് ഗഫൂർ മധുര വരെ എത്തി. ഇതാണ് വസഫ് പറയുന്നകഥ. സഹോദരന്മാരായ വീരപാണ്ഡ്യനും സുന്ദരപാണ്ഡ്യനും തന്നെയാണ് രാജ്യത്തെ ഖില്ജിക്ക് കൊടുക്കാൻ കാരണമായത്. എന്നാൽ അദ്ദേഹം പറയുന്ന 1310 ഗഫൂർ ദ്വാരാസമുദ്രം ആക്രമിക്കുന്നതിന് മുമ്പാണ്. കുലശേഖരന്റെ 44ആം വർഷത്തിലെ ലിഖിതം 1311ലാണ് തിരുക്കാലക്കുടിയിലുള്ളത്. എപ്പിഗ്രാഫിയും വസഫിന്റെ തീയതിയും തമ്മിൽ ചേരുന്നില്ല. മാലിഖ് ഗഫൂറിന്റെ മാബാർ ആക്രമണത്തെക്കുറിച്ച തങ്ങളുടെ കുറിപ്പുകളിൽ അമീർ ഖുസ്രുവോ സിയാഉദീൻ ബർണിയോ ഇതിനെ പറ്റി പറയുന്നുപോലുമില്ല. അഛനെ വധിച്ച രാജകുമാരനെപ്പറ്റിയുമില്ല. സുന്ദരപാണ്ഡ്യനാണ് അലാവുദീൻഖിൽജിയോട് സഹായം അഭ്യർത്ഥിച്ചത്. അതിന്റെ ഫലമായാണ് മാലിഖ് ഗഫൂറിന്റെ മാബാരിലെക്കുള്ള വരവ്. 1310ലാണ് അദ്ദേഹം മധുര പിടിച്ച് സുന്ദരപാണ്ടിക്ക് കിരീടം കൊടുത്തത്. 1311ലാണ് കുലശേഖരന്റെ മരണം. (ഈശ്വരീപ്രസാദ്. മെഡീവൽ ഇന്ത്യ 203-4) അങ്ങനെയെങ്കിൽ കുലശേഖരന്റെ മരണം (അത് കൊലപാതകമാണെങ്കിൽത്തന്നെ) സുന്ദരപാണ്ഡ്യന്റെ കിരീടാരോഹണശേഷമാണ്. മാലിഖ് ഗഫൂർ കൊള്ളയടിച്ച രണ്ടു രാജാക്കന്മാരിലൊരാൾ കേരളത്തിലെ രവിവർമ്മ കുലശേഖരനാണ്.

രവിവർമ്മ കുലശേഖരൻ അഥവാ സംഗ്രാമധീരൻ കൊല്ലം തലസ്ഥാനമാക്കി ഭരിച്ചു.(1311 മുതൽ) ശ്രീരംഗത്തും പൂനമല്ലിയിലും(വീരപാണ്ഡ്യചതുർവ്വേദിമംഗലം) കാഞ്ചീപുരത്തും ഇദ്ദേഹത്തിന്റെ ലിഖിത

ങ്ങളുണ്ട്. 1315-16ലെ കാഞ്ചീപുരം ലിഖിതം അദ്ദേഹത്തിന്റെ നാലാംഭരണവർഷത്തിലാണ്. അതിൽ 1312-13ൽ തന്റെ 46ആം വയസ്സിൽ വീരപാണ്ഡ്യനടക്കമുള്ള പാണ്ഡ്യരേയും, ചോളരേയും കേരളത്തിന് അധീനമാക്കി വേഗവതീതീരത്ത് കിരീടം ധരിച്ചതായി പറയുന്നു. പൂനമല്ലി ഗ്രന്ഥവരിലിഖിതം അദ്ദേഹം സുന്ദരപാണ്ഡ്യനെ തോൽപ്പിച്ച് ചേരപാണ്ഡ്യചതുർവ്വേദിമംഗലം ബ്രാഹ്മണർക്ക് ബ്രഹ്മദേയം കൊടുത്തതായി പറയുന്നു.( മാരവർമ്മകുലശേഖരന്റെ രണ്ടു മക്കളാണ് സുന്ദരപാണ്ഡ്യനും വീരപാണ്ഡ്യനും.മാരവർമ്മന്റെ മരണത്തെത്തുടർന്ന് കുലശേഖരപദം അലങ്കരിക്കുന്നത് രവിവര്മ്മ കുലശേഖരനാണ്, മകനല്ല, മരുമകനാണ് )വിക്രമസിംഹപട്ടണത്തിലെ (നെല്ലൂർ) ഗവർണ്ണരും കാകതീയഗണപതിപ്രതാപരുദ്രദേവന്റെ സേനാധിപനുമായ മുപ്പിടിനായകൻ രവിവർമ്മനെ കാഞ്ചീപുരത്തുനിന്ന് ഓടിച്ചു.വൃദ്ധാചലത്ത് മുപ്പിടി നായകനാമത്തിൽ ഒരു വഴിപാട് ഉണ്ട്. മാനവീരനെന്ന ഒരാളെ മുപ്പിടി കാഞ്ചീപുരം ഗവർണ്ണറാക്കി.

വടക്കേ ആർക്കോട്ടിലെ സാംബുവരായർ ആദ്യം ചോളരുടേയും പിന്നെ പാണ്ഡ്യരുടേയും സാമന്തരായിരുന്നു. കുലശേഖരസാംബുവരായരെന്ന നാമം അവർക്ക് ഉണ്ടായിരുന്നു.വീരപാണ്ഡ്യന്റെ 22ആം വർഷംവരെ അദ്ദേഹത്തിന്റെ സാമന്തരായിരുന്ന ഇവർ സ്വതന്ത്രരായി. ചോളരാജാക്കന്മാരുടെ അവസാനത്തെ ആളായ രാജേന്ദ്ര മൂന്നാമന്റെ മകൻ സേമാപ്പിള്ളയും പാണ്ഡ്യസാമന്തനായിരുന്നു. അദ്ദേഹത്തിന്റെ ലിഖിതങ്ങൾ പുതുക്കോട്ട ജില്ലയിലാണുള്ളത്. 1303ൽ കിരീടം ധരിച്ച ജടാവർമ്മസുന്ദരപാണ്ഡ്യന്റെ പതിനേഴാം ഭരണവർഷം 1319 ആണ്.

കോദണ്ഡരാമനെന്നറിയുന്ന ഇദ്ദേഹത്തെ മുപ്പിടിയോ രവിവർമ്മ കുലശേഖരനോ തോൽപ്പിച്ചിട്ടില്ല.

തെക്കൻആർക്കോട്ട് ജില്ലയിലെ കാട്ടുമണ്ണാർക്കുടി ക്ഷേത്രം ഭട്ടാരകന്മാർ തമ്മിലുള്ള ഒരു വ്യവഹാര ക്കേസിൽ ആരാണ് യഥാർത്ഥപൂജാവകാശമുള്ളവ രെന്ന് തെളിയിക്കാനായി ഒരു വിഭാഗം തങ്ങളുടെ അവകാശപ്പഴക്കം തെളിയിക്കുന്ന രേഖ പ്രധാനമാ ണ്. ഈ ക്ഷേത്രം ഏതേതു രാജാവിന്റെ കീഴിലാണു ണ്ടായിരുന്നതെന്ന് ക്രമത്തിൽ രേഖ തെളിയിക്കുന്നു. ക്ഷേത്രം സ്വർണ്ണം പൊതിഞ്ഞ കുലോത്തുംഗചോള ദേവൻ രണ്ടാമൻ,രാജരാജദേവൻ രണ്ടാമൻ,പെരു മാൾ ത്രിഭുവനവീരദേവൻ,രാജരാജജേവ മൂന്നാമൻ, അവനി ആളപ്പിറന്താൻ കോപ്പെരുംചിങ്കദേവൻ, പെരുമാൾ സുന്ദരപാണ്ഡ്യദേവൻ, പെരുമാൾ കുല ശേഖരദേവൻ, വീരപാണ്ഡ്യദേവൻ,ഇപ്പോഴത്തെ പെരുമാൾ സുന്ദരപാണ്ഡ്യദേവന്റെ 11ആം ഭരണ വർഷം വരെ എന്നാണ് അവരുടെ കണക്ക്.

ഇവിടം മുതലുള്ളവരുടെ നക്ഷത്രം (ചോളരാജാക്ക ന്മാരുടേതു പോലെ) തന്നിരിക്കുന്നു.

മകയിരം പിറന്ന അരികേസരി പരാക്രമമാനാഭര ണൻ (1422-62)രണ്ട് സഹോദരന്മാരും ഒരു സഹോ ദരിയും. (ഉത്രം പിറന്ന കുലശേഖരശ്രീവല്ലഭൻ 1429-73. അരികേശ്വര 1436-70. )

കുലശേഖരശ്രീവല്ലഭപുത്രനാണ് കാർത്തികൈ പിറ ന്ന പരാക്രമകുലശേഖരൻ. (1479-99). ഇദ്ദേഹത്തി ന്റെ ശേഷം കുലശേഖരന്റെ സഹോദരീപുത്രന്മാരാ ണ് ഭരിച്ചത്. ജടപരാക്രമനെന്ന അവിട്ടം തിരുനാൾ വീരപാണ്ഡ്യൻ(1473-1506). ജടപരാക്രമശ്രീവല്ലഭനെന്ന തിരുവാതിര തിരുന്നാള് 5 വർഷം. അവിട്ടം തിരു

നാളിന്റെ മകൻ അഭിരാമപരാക്രമൻ .തിരുവാതിര തിരുനാളിന്റെ മകൻ ആഹവരാമൻ. ആഹവരാമ പുത്രൻ ജടശ്രീവല്ലഭൻ 1534-42 വീണ്ടും പാണ്ഡ്യരാജ്യം രൂപപ്പെടുത്തി.അഭിരാമപരാക്രമപുത്രൻമാർ അശ്വതിതിരുനാൾ കുലശേഖരപരാക്രമൻ (1543-1552),സാലുവാധിപതി തിരുനെൽവേലിപ്പെരുമാൾ കുലശേഖരൻ(1551-64) സാലുവാധിപതിയുടെ രണ്ട് മക്കൾ അതിവീരരാമശ്രീവല്ലഭനും(1563-1605) ശ്രീ വല്ലഭനും. കുലശേഖരപരാക്രമന്റെ രണ്ട് മക്കൾ ഗുണരാമനും വരതുംഗരാമനും (1588-1605)

അരികേസരി പരാക്രമമാനാഭരണന് സ്വപ്നത്തിൽ വിശ്വനാഥസ്വാമി ദർശനം നൽകി അദ്ദേഹമാണ് തെൻകാശി വിശ്വനാഥക്ഷേത്രം പണിതത്. വിശ്വനാഥപ്പേരേരി എന്ന വലിയ കുളവും കുഴിപ്പിച്ചു. അദ്ദേഹത്തിന്റെ സഹോദരന്മാർ അതിനു ഗോപുരം പണിയിച്ചു. മരുമക്കൾക്കാണ് അരികേസരിക്ക് ശേഷം രാജ്യഭാരം കിട്ടിയത്. താമ്രപത്രത്തിൽ വംശവൃക്ഷം അഭിരാമനും ആഹവരാമനും ശേഷമാണ് രേഖപ്പെടുത്തിയിരിക്കുന്നത് അച്യുതരായന് പാണ്ഡ്യന്റെ മകളെ വിവാഹം ചെയ്തുകൊടുത്തതിനു ശേഷം കേരളരാജാവ് കയ്യടക്കിയിരുന്ന പാണ്ഡ്യദേശം പാണ്ഡ്യനു തന്നെ തിരിച്ചുകിട്ടി. അതിവീരരാമനും വരതുംഗരമനും സാഹിത്യസാർവ്വഭൌമന്മാരായിരുന്നു. ദേവബ്രാഹ്മണസ്ഥാപനാചാര്യരായി ഇവരെ അറിയുന്നു. എഡി 1615ൽ ഇവരിലെ അവസാനരാജാവ് ഒരു വേദയജ്ഞം നടത്തി. സോമയാജി ദീക്ഷിതരെന്ന നാമം സ്വീകരിച്ചു. ഇദ്ദേഹം 1652വരെ ജീവിച്ചു.ഇവരെല്ലാം മധുരയിലെ വിശ്വനാഥനായിക്കിന്റെ പിന്മുറക്കാരുടെ സാമന്തരായിട്ടാണ് ഭരിച്ചത്. മത്സ്യവും ചൂണ്ടയും കൂടാതെ

വരാഹവും ഇവർ ചിഹ്നമായി സ്വീകരിച്ചിരുന്നു (ചാലൂക്യ)കുറ്റാലനാഥസ്വാമിക്ഷേത്രത്തിലെ രണ്ട് താമ്രപത്രലിഖിതം ശീവല(ശ്രീവല്ലഭ)വരഗുണരാമ പാണ്ഡ്യകുലശേഖരതേവരുടേതാണ്. രണ്ട് ലിഖിത വും എഡി 1753ലേതാണ്.

മുത്തരയവംശം

വെള്ളിനിലാവേ വിളക്കായെരിയും കടൽതാനെങ്കൾ വീട് എന്ന് കണ്ണദാസൻ എഴുതി. വീട് കടലാക്കിയ ഒരു വംശം ചരിത്രത്തിന്റെ ഏടുകളിലുണ്ട്. അതാണ് മുത്തരയവംശം. പല്ലവരും മുത്തരയരും വിടേൽവിഡുഗു എന്ന നാമം ഉപയോഗിക്കുന്നു. വീടു കടൽ ആകിയ അഥവാ അഴകിയ (സുന്ദരന്മാരായ) വിധു (ചന്ദ്ര)വംശീയരെന്ന് അർത്ഥം. ചന്ദ്രവംശീയരായ യാദവ,മൂഷകവംശത്തിലെ നാവികരാണ് മുത്തരയന്മാർ. ഇവർ മാഹിഷ്മതിയിൽനിന്ന് രാമഘടമൂഷകന്റെ കൂടെ പോന്ന ആദ്യമഹാനാവികരായ അമ്മാമന്മാരാണ്. മരുമകന്റെ രക്ഷിതാവാണ്. പിൽക്കാലഇളംകോ മുത്തരയന്മാർ ചെന്തലൈയിലാണ് താമസിച്ചിരുന്നത് മാരൻചടയന്റെ 8ആം ഭരണവർഷത്തിലും ചടയൻമാരന്റെ 21ആം ഭരണവർഷത്തിലും ഗജഭയങ്കരമുത്തരയന്റെ ഭാര്യ നൽകിയ ക്ഷേത്രദാനലിഖിതം കാണുന്നുണ്ട്. മാരൻ ചുമരനെന്ന നാമം പഴയ തമിഴ് രേഖകളിലുണ്ട്. മാരൻ പാണ്ഡ്യനാമവും ചുമരൻ ചേരനാട്ടിലെ നാമവുമാണ്. വള്ളുവനാട്ടിലെ പരദേവതയായ കൊടിക്കുന്നിൽ ഭഗവതിയുടെ തന്ത്രി ശ്രീധരൻ ചുമരത്ത് ആണല്ലോ. പട്ടാമ്പി വിളയൂർകാവും പനംകുറിശ്ശി പെരുംതൃക്കോവിലും അവരുടേതാണ്.വിജയാലയചോളൻ തഞ്ചാവൂർ പിടിച്ചെടുത്തത് ചുമരൻ മാരന്റെ

വംശക്കാരിൽ നിന്നാണ്. എപ്പിഗ്രാഫിക്ക ഇൻഡിക്ക വാള്യം 4 ചില മുത്തരയന്മാരുടെ പേരുകൾ തരുന്നു. രവിഅമ്മരശ(1007) കന്തവർമ്മൻ (1079) ശിവൻ1(1089), കന്തിരവ(1090) ഇരവി ചല്ലമ്മ (1107) മുക്കന്ന (1128) .കന്തിരവവംശം (ഗന്ധർവ്വ) കൊല്ലങ്കോട്ടും മൈസൂരും കാരിസ്വരൂപവുമാണ്. ഇരവി അഥവാ രവി ചേരവംശമാണ്. കൊല്ലങ്കോട് വെങ്കിപല്ലവസ്വരൂപവും തലപ്പള്ളി കാരിസ്വരൂപത്തെപ്പോലെ കാടവവംശവുമാണ്. വീടുകടലാക്കിയ പെരുമാളെന്നും മാവേലി ബാണപ്പെരുമാളെന്നും പേരുള്ള മുത്തരയ,പല്ലവവംശക്കാരെ ഈ വെളിച്ചത്തിലാണ് കാണേണ്ടത്.

വീടുകടലാകിയ ചേരപ്പെരുമാളുടെ തെന്മലലിഖിതം.

വഞ്ചിനാട്ടിലെ ചേരരാജാവ് അതികമാൻ എഴിനിയുടെ ധർമ്മത്തെക്കുറിച്ച് ഈ ലിഖിതം പറയുന്നു. അദ്ദേഹം തകടൂരിലെ(സേലം) വ്യാമുഖശ്രാവണോ ജലപ്രഭുവിനെ കാക്കുന്നതിന് യക്ഷിണി,യക്ഷപ്രതിമകൾ സ്ഥാപിച്ചു. അദ്ദേഹം രാജരാജഅതികമാൻ വംശമാണ്. നിരവധി തലമുറകൾക്കുശേഷം ആ വംശത്തിലെ വിടുഗഡലാകിയ പെരുമാൾ അവ പുനപ്രതിഷ്ഠിക്കയും ഒരു മണി ദാനം ചെയ്യുകയും ചെയ്തു. എട്ടുഗുണവും തികഞ്ഞ അദ്ദേഹം അതികമാന്റെ ധർമ്മപഥത്തിൽ ഒന്നാമനാണ്. ധർമ്മശാസ്ത്രപണ്ഡിതനാണ്. ഈ ലിഖിതത്തിലുള്ളത് മൂന്നു പേരുകളാണ്. 1. വഞ്ചി(തിരുവഞ്ചിക്കുളം) തലസ്ഥാനമാക്കിയ കേരളഭൂഭൃത്ത് എഴിനി അതികമാൻ. 2. തകടൂരിലെ എഴിനിവംശത്തിലെ രാജരാജഅതികമാൻ. 3. വീടു കടലാക്കിയ പെരുമാൾ

കടലിനെ വീടാക്കിയവരും മുത്ത് വിളയിക്കുന്നവരുമായ അരയന്മാരാണ് ഈ വംശം. കേരളരാജാക്കന്മാരുടെ അമ്മാമവംശം ആയ ഈ അരയവംശം അഥവാ അമരാര്യവംശമാണ് ആര്യവംശം.

ആന്ധ്ര ചിറ്റൂർജില്ലയിലെ ലഢികം ഗ്രാമം ലിഖിതവും ഗുരുവായൂർക്ഷേത്രലിഖിതവും പരിശോധിക്കുക. ലഢികം ലിഖിതം വലത്തേ ഗോപുരത്തിലാണ്. ഇരുവശം ചേരവില്ല് വരച്ചിട്ടുണ്ട്. ഇതേ ലിഖിതം ഇരുക്കോളീശ്വരനീലകണ്ഠേശ്വരക്ഷേത്രത്തിന്റെ വടക്കേ ഗോപുരത്തിലുമുണ്ട്. ഇത് രവിവർമ്മ കുലശേഖരനു ശേഷമുള്ള ലിഖിതമാണ്. മറ്റൊരു ലഢികം ലിഖിതം അദ്ദേഹം മഗധ കീഴടക്കിയതായും കാടവകമ്പയനല്ലൂർ ലിഖിതം (1199-1200) പാലി പെണ്ണെ തിരുപൊന്നി(നിള)നദികളെ ഭരിച്ചതായും പറയുന്നു.ഗുരുവായൂരിലെ പടിഞ്ഞാറേ ഗോപുരത്തിലുള്ള ലിഖിതത്തിലും വ്യാമുഖ ശ്രവണോജ്ജ്വല, അതികമാൻ എന്നീ നാമങ്ങൾ പറയുന്നുണ്ട്. അതായത് ആന്ധ്രയിലെ ലഢികം ഗ്രാമവും ഗുരുവായൂരും ഇതിൽ പറയുന്ന ശ്രീമദ് കേരളവംശഭൂഷണ ഇതി ഖ്യാതസ്യ പൃഥ്വീപതി ആയ ചേരമാൻ അതികമാൻ (തിരുനെടുമാൽ തകടൂർവീരൻ) തന്നെയാണ് ഭരിച്ചിരുന്നത്. ഇദ്ദേഹമാകട്ടെ രാമകുലശേഖരന്റെ പിൻഗാമിയുമാണ്. രാമകുലശേഖരകാലത്ത് കുലശേഖരന്മാരായ കൊച്ചി ചേരരാജാക്കന്മാരുടെ കീഴിൽ തലപ്പള്ളി സ്വരൂപം പുന്നത്തൂർകോട്ടയിലെ തമ്പുരാനാണ് ഗുരുവായൂരിന്റെ ഭരണം നടത്തിയിരുന്നത്. (കാരിസ്വരൂപം)

തകടൂർ ധർമ്മപുരി സേലത്ത് കൊങ്ങുചേരന്മാ രാണ് ഭരണം. കർണ്ണാടകത്തിലെ നഞ്ചങ്കുടി തകടൂർ ആദ്യം ഹോയ്സലന്മാർക്കു കീഴിൽ പടിഞ്ഞാറ ൻഗംഗരും പിന്നെ വിജയനഗരവും ഭരിച്ചു. ഗംഗ രും കൊങ്ങുചേരരും ഒരേ വംശമാണ്. 726-788ലെ ഗംഗരാജാവ് ശ്രീപുരുഷൻ (ഹോയ്സലസേനാപതി) തകടൂർവിഷയത്തിലെ ബരദൂർഗ്രാമം ബ്രഹ്മണന് ദാനം ചെയ്തതായി പറയുന്നുണ്ട്. വയനാടും നീല ഗിരിയും സേലം കൊയമ്പത്തൂരും കൂടിയ ഭാഗ മാണ് അക്കാലത്ത് തകടൂർ വിഷയം. ഇത് കൊ ങ്ങുചേരരും ഗംഗരും ഭരിക്കുന്നു. ഇവർ ചേരന്റെ രണ്ട് ശാഖകളാണ്. കാരിസ്വരൂപം അതികമാൻ സ്വരൂപം എന്ന് വിളിക്കപ്പെട്ടിരുന്നു. പുറം 158 പറയുന്നത് അതികമാൻ നെടുമാൻ ആഞ്ചിയുടെ പുത്രനായ പൊകുത്തു എഴിനി കുതിരമല വാഴു ന്നു എന്നാണ്. എഴിനിയുടെ തലസ്ഥാനം വഞ്ചിയാ ണെന്ന് വിടുകടലാക്കിയ ചേരപ്പെരുമാളുടെ ലിഖി തവും പറയുന്നു. ഒന്നാം ചേരസാമ്രാജ്യവും രണ്ടാം ചേരസാമ്രാജ്യത്തിലെ രാജാക്കന്മാരുടെ (ഗുരുവായൂർലിഖിതം) ലിഖിതവും തമ്മിലുള്ള തുടർച്ച കാണാതെ പോകരുത്. ഒന്നും രണ്ടും ചേരസാമ്രാജ്യങ്ങളുടെ ഇടയിൽ (1 മുതൽ 13ആം നൂറ്റാണ്ടുവരെ) യാതൊരു ഗാപ്പും ഇല്ല. ചരിത്ര പരമായി ഈ സംഗതി മനസ്സിലാക്കാനാണ് വിഡു കടലാക്കിയ അരയന്റെ തെന്മലലിഖിതം പ്രസ്താ വിച്ചത്. സംഘകാലം മുതൽ 10ആം നൂറ്റാണ്ടുവരെ നെടുമാൻആഞ്ചി താവഴിയും ഇരുമ്പൊറൈ താവ ഴിയും കൂടി സ്വത്തുത്തർക്കം നീണ്ടുനിന്നു. എന്നാ ൽ സമ്പ്രദായപ്പടിയുള്ള രാജാധികാരക്കൈമാറ്റമോ കിരീടധാരണമോ തടസ്സപ്പെട്ടില്ല എന്ന് ലിഖിതത്തി

ലെ മൂന്നു ചേരതാവഴിനാമം കാണിക്കുന്നു. ആതൻതാവഴി വഞ്ചിയിൽനിന്നും യുവരാജാവായ ഇരുമ്പൊറൈ കരുവൂരിൽനിന്നും അതികമാൻ തകടൂരിൽനിന്നും ഭരിച്ചിരുന്നു.

നെടുംചേരൽആതന്റെ പത്നിയുടെ ഇളയ സഹോദ രിയാണ് ആതൻ ചേരൽ ഇരുമ്പൊറൈയുടെ പത്നി. വഞ്ചി ,കരൂർശാഖകൾ 2 സഹോദരന്മാ ർക്ക് 2 സഹോദരിമാരിലുണ്ടായ 2 ശാഖകളാണ്. അതിനാലാണ് ലിഖിതത്തിലെ പെരുമാൾ താൻ വഞ്ചിയിലേയും തകടൂരിലേയും ശാഖക്കാരനാണെ ന്ന് പറയുന്നത്. ഈ ലിഖിതപ്രകാരം വഞ്ചിയിലെ രാജരാജചേരന്റെ മകനാണ് വിടുകടലാക്കിയ ഈ പെരുമാൾ.കുലോത്തുംഗചോളന്റെ തിരുവണ്ണാമല ചെങ്ങതലിഖിതപ്രകാരം വിടുകടലാക്കിയ പെരുമാ ളിന് പിറന്ത പെരുമാളെന്നും (ഗർഭശ്രീമാൻ) പേരു ണ്ട്. രാജരാജദേവൻ വിടുകടലാക്കിയ പെരുമാൾ രാജരാജ ,രവിവർമ്മരാജാദിത്യനെന്നും ആദിത്യ ൻകോത രണാദിത്യനെന്നും വിളിക്കപ്പെട്ട് വഞ്ചി യിൽ വാണ(1026-1089)രാജാവായി കരുതപ്പെടുന്നു. തിരുവണ്ണൂർ,തൃച്ചംബരം രേഖകളിൽ ഇരായി ഇരായർ എന്നാണ് കാണുക. ഇന്തനൂരിലും ഇദ്ദേ ഹത്തിന്റെ പേരുണ്ട്. മന്നാർകോയിൽ ചേരലിഖിത ത്തിൽ രാജമന്നർ രാജരാജദേവരെന്നാണ്. മഹോദ യപുരത്തെ രാമകുലശേഖരന്റെ സഹോദരനോ മരുമകനോ ആണിദ്ദേഹം. (മകനല്ല. ദായക്രമം അപ്രകാരമാണ്) എല്ലാ തമിഴ് ലിഖിതവും രാജ രാജനെ തകടൂരിന്റെ അധിപതിയായി അതികമാനാ യി പറയുന്നു. കേരളത്തിലെ രേഖകൾ കേരളരാ ജാവായും പറയുന്നു. കാരണം അക്കാലത്ത് ചേരവും കൊങ്ങുചേരവും ഒരേ രാജഭരണത്തിൽ

വന്നിരുന്നു. രണ്ടുശാഖകളിലെ ചേരന്മാരാണ് അവ ഭരിച്ചിരുന്നത്. തിരുമലലിഖിതം ആദിത്യൻകോത രണാദിത്യചേരനെ എയിനിയുടെ ചേരകുലത്തിന്റെ രത്നമായി വിശേഷിപ്പിക്കുന്നു. കോത ഇരവി വിജയരാഗൻ, കോതകോത കേരളകേസരി, ഇന്ദു ക്കോത ,രവി കോത രാജസിംഹനെന്നിവരെപ്പോലെ ആതൻകോത എന്ന് ഇദ്ദേഹത്തിന്റെ പേരിലുമുണ്ട്. അശോകകാലത്തും രണ്ട് സഹോദരശാഖകളായ കേരളപുത്രരെ പറയുന്നുണ്ട്.

ചേരചോളവൈവാഹികബന്ധം ഇരുകൂട്ടർക്കും രാജത്വം നല്കിയതെങ്ങനെ.

ചേരന് മാതൃദായമാണ്. ചോളന് പിതൃദായവും. ചേരരാജകുമാരിക്ക് ചോളരാജാവിലുണ്ടായ പുത്രന് രണ്ടുവഴിയിലും രാജത്വം ലഭിക്കുന്നു. അപ്രകാരം അവരുടെ മകളുടെ മകന് ചേരരാജ്യവും മകന് ചോളരാജ്യവും ലഭിക്കും. രണ്ട് രാജ്യവും ഒന്നായി നിൽക്കും. കേരളപഴുവെട്ടരചന്റെ കീഴ്പാഴൂർ വട മൂലനാഥക്ഷേത്രത്തിൽ ഇതിന്ന് ഉപോൽബലകമായ തെളിവുണ്ട്. തിരുജ്ഞാനസംബന്ധകാലത്തുതന്നെ ഉള്ള ക്ഷേത്രമാണിത്. മറ(വേദം)അറിയുന്ന കേര ളബ്രാഹ്മണനാണ് അവിടെ പൂജിക്കുക. രാജരാജ ചോളന്റെ പിതാവായ സുന്ദരചോളന്റെ അൻപി ൽപ്ലേറ്റിൽ പരാന്തകചോളന്റെ ഭാര്യ കേരളത്തിലെ പഴുവെട്ടരചന്റെ മകൾ ആയിരുന്നു എന്നാണ്. ഈ ക്ഷേത്രത്തെ അവനി കന്തർപ്പേശ്വരഗൃഹമെന്നാണ് വിളിച്ചിരുന്നത്. ആദിത്യചോളന്റെ സമകാലീനനായ

പഴുവെട്ടരചൻ നക്കൻകുമരൻ കന്തൻ അഥവാ കന്തൻ അമുതനാർ ആയിരുന്നു. സുന്ദരചോളൻ മാതൃദായം വഴി കേരളത്തിനും രാജ്യാവകാശിയായിരുന്നു. ആദിത്യചോളൻ (871-907) അവനികന്തർപ്പപുരത്ത് പഴുവൂർ തേവനാരുടെ മകൾ നക്കൻ പഞ്ചവൻ മഹാദേവിയെയാണ് വിവാഹം കഴിച്ചിരുന്നത്. അപ്രകാരം നിത്യവിനോദമലനാട് കിഴാര് എന്ന ആഴ്വാ്ചേരി തമ്പ്രാക്കളുടെ മകളുടെ ഭർത്താവെന്ന സ്ഥാനം.1017ലും രാജേന്ദ്രചോളൻ തിരുവാലങ്ങാട് ശിവക്ഷേത്രത്തിന് പഴയന്നൂർക്ഷേത്രം ദാനം ചെയ്തതായി കാണുന്നു. . പരാന്തക 1, സുന്ദരചോള, പരാന്തക 2 ഇവരുടെ സാമന്തനായിരുന്നു പുതുക്കോട്ടയിലെ ഭൂതിവിക്രമകേസരി. (ഇരുക്കുവേല്) അദ്ദേഹത്തിന്റെ അമ്മ ചോളരാജകുമാരിയാണ്, മകൾ വിവാഹം ചെയ്തത് അരിന്ദമനെന്ന ചോളരാജകുമാരനെയാണ്. ഏറ്റവും ഇളയ മകളായ ഭൂതി ആദിത്യപ്പിടാരിയെ പരാന്തകൻ ഒന്നാമന്റെ ഇളയ മകൻ അരികുലകേസരിയാണ് വിവാഹം ചെയ്തത്. പല്ലവവിജയനന്ദിവർമ്മന്റേയും പരാന്തക ഒന്നാമന്റേയും ലിഖിതങ്ങളിൽ ഈ രാജകുമാരൻ പല്ലവചോളസാമന്തനാണെന്നും ആദിത്യചോളന് ഒന്നാമന്റെ കീഴിൽ സേവനം ആരംഭിച്ചു എന്നും കാണാം. 9-10 നൂറ്റാണ്ടുകളിൽ ഇദ്ദേഹമാണ് പ്രശസ്തനായ ഇരുക്കുവേൽ. ഇദ്ദേഹത്തിന്റെ പേര് ഭൂതി എന്നും ബിരുദം വിക്രമകേസരി എന്നാമെന്നും ഈ ലിഖിതങ്ങലിൽനിന്ന് മനസ്സിലാക്കാം. ലിഖിതത്തില് ഇദ്ദേഹത്തെ തെന്നവൻ ഇളംകോ വേൽ എന്നും പരാന്തക ഇളങ്കോ വേളിർ എന്നും വിളിക്കുന്നുണ്ട്. മൂവർകോവിൽ ലിഖിതത്തിൽ ഭൂതിയെ

മിന്നലൈ കേസരി എന്നും വിളിക്കുന്നു. അദ്ദേഹം ചോളരാജ്ഞി അനുപമയുടെ മകനാണെന്നും അഛരൻ യദുവംശകേതു എന്ന സമരാഭിരാമനാണെന്നും പറയുന്നു. അദ്ദേഹം പുരാതനമായ യാദവമൂഷക വംശക്കാരനാണ്. അദ്ദേഹത്തിന് കരാളി , നങ്കൈ വരഗുണപ്പെരുമാനാർ എന്ന് 2 ഭാര്യമാരുണ്ട് കീഴൂർ പെരുക്കോവിലൂർ പല്ലവലിഖിതത്തിൽ മറവൻകുടി തെന്നവൻ ഇളംകോവനാർ നന്ദാവിളക്കിന് 24 കഴഞ്ച് സ്വർണ്ണം കൊടുത്തതായി പറയുന്നു. തില്ലൈസ്ഥാനം ഘൃതസ്ഥാനേശ്വരക്ഷേത്രലിഖിതം രാജകേസരിവർമ്മന്റെ 13ആം ഭരണവർഷം തെന്നവൻ മാരൻകാട്ടി ത്രിഭരാൻ 25 കഴഞ്ച് സ്വർണ്ണം നൽകിയ രേഖയാണ്. ഈ ലിഖിതത്തിൽ ഒരു വയൽനികത്തിയതിന്റെ അതിരുകൾ പറയുന്നു. കിഴക്ക് വിഷ്ണുഭട്ടാരകദേവന്റെ പടിഞ്ഞാറേ വയൽ, വടക്ക് കരികാലക്കരയും അതിനു കിഴക്ക് വരണ്ട ദേവനിലം, തെക്ക് അന്തനൂർ വായ്ക്കാലെന്ന ജലസേചനക്കനാൽ.

ഇരുക്കുവേൽ എന്ന ചേരപുത്രകേരളപുത്രർ കേരളത്തിലെ രാജപുത്രിമാരുടെ പുത്രരും, തെക്കേ ഇന്ത്യ മുഴുവനും ഭരിച്ചവരുമായിരുന്നു. ചോളരാജകുമാരിമാരുടെ പുത്രന്മാരായ ഇരുക്കുവേൽമാർ ചോളരാജ്യം ഭരിച്ചു. അവർ സംഘകാലത്തെ വേളിർമാരുടെ പിന്തുടർച്ചക്കാരാണ്. ചോളചേരസാമ്രാജ്യങ്ങളുടെ പതനശേഷം ഇവരും ഇല്ലാതായി.ആദിത്യ ചോളപരാന്തക ഒന്നാമനുമുമ്പും ഇരുക്കുവേൽ പ്രസിദ്ധമാണ്. പുറനാനൂറിൽ കരികാലചോളന്റെ സമകാലീനനായ കപിലർ ഇവരെ പറയുന്നു. (പുറം 201-202) ദ്വാരകാപതിയുടെ യാദവകുലത്തിൽനിന്നാണ് ഇവരുടെ ഉത്ഭവമെന്ന് കപിലവാക്യം.

അവരുടെ നിരവധി കുന്നുകളിലൊന്നിൽ രത്നവും സ്വർണ്ണവും വിളയുന്നു. അവരുടെ പുരാതനമായ ചിത്തിരരയവും(ചിത്രകൂടം) പേരരയവും( വലിയ രാജധാനി) പൂർവ്വീകസ്വത്തും കപിലർ പറയുന്നു. ഇവരുടെ 49 തലമുറ തങ്ങളുടെ നദിയുടെ വൈല സ്ഥാനത്ത് ഉത്സവം നടത്തി ദൈവദർശനം ചെയ്തിട്ടുണ്ട്. അകനാനൂറിൽ ഇരുക്കുവേലിന്റെ പൂർവ്വികരായ എവ്വികൾ മലയാളത്തുകുന്റത്തുകാരാണ്. തുരൈച്ചാമിപ്പിള്ളൈ പറയുന്നത് പറമ്പിക്കുളം (പറമ്പിമല) പാരിയാണ് എവ്വി എന്നാണ്. പറമ്പിമല പാരിയും കുതിരമല കാരിയും തമ്മിലുണ്ടായ കലഹം കപിലൻ വിവരിച്ചിട്ടുണ്ട്. ചേരചോളപാണ്ഡ്യരുടെ ബന്ധം ഇരുക്കുവേലിനെ കുറിച്ച് അറിയാതെ കൃത്യമായി മനസ്സിലാക്കാനാവില്ല. വൈലസ്ഥാനത്തെക്കുറിച്ച് ഋഗ്വേദത്തിലുണ്ട്. പൂക്കാട്ടിയൂർ ലിഖിതം വിശദീകരിക്കുമ്പോൾ ഇത് ഞാൻ എടുത്തുപറഞ്ഞിട്ടുണ്ട്.

## കാകതീയരും മുത്തരയരും

വന്ദേരിനാട്ടിൽനിന്നാണ് എല്ലാ രാജവംശക്കാരുടേയും മൂലം.ഭാരതപ്പുഴയുടെ പോഷകനദിയായ നാരായണിപ്പുഴ (നരണിപ്പുഴ) ഇവിടെയുണ്ട്. യാദവകൃഷ്ണന്റെ നാരായണീയസൈന്യം ഇതിന്റെ തീരത്തായിരുന്നു. ഈ പുഴക്ക് അടുത്തായി കാകതീപുരം എന്ന് ഒരു സ്ഥലം കാണാം. ഒറുഗല്ലുവില്(വാറങ്കൽ) സാമ്രാജ്യം സ്ഥാപിച്ചത് ഇവിടെയുള്ളവരാണ്. വെന്ന(വെണ്ണ), പ്രോല(പറോല), എരിയ,ഗുണ്ട്യാന, ബെട്ടരാജാ, തേവ മുതലായ നാമങ്ങൾ കാകതീയരാജാക്കന്മാർക്ക് കാണാം. വന്ദേരി

പെരുമ്പടപ്പ് രാജാക്കന്മാരുടെ അവസാനത്തോടെ കാകതീയരാജാക്കന്മാരുടെ ഭരണവും അവസാനിച്ചു. (1323) രുദ്രമാതേവിയുടെ ഭർത്താവ് ചാലൂക്യ വീരഭദ്രതേവ കിഴക്കൻ ചാലൂക്യനാണ്. രുദ്രമാതേവിയുടെ ഇളയ സഹോദരിയെ വിവാഹം കഴിച്ചത് കേരളത്തിലെ കൊടനാടിലെ ബെട്ടരാജാവാണ്. എറിയ എരുകുല അഥവാ യാദവവംശം എന്നർത്ഥമാണ്. കാകതീപുരവല്ലഭൻ ബെട്ടരാജാവ് വല്ലഭ വംശക്കാരനുമാണെന്ന് സൂചന തരുന്നു. തേവ എന്നത് തലപ്പള്ളി രാജവംശത്തിനും മുത്തരയതേവർവംശത്തിനും പൊതുവാണ്. മഹാരാഷ്ട്രയിലെ കോളിമീനവവംശത്തെപ്പോലെ ഇവരും കടലിന്റെ അമ്മയായ കാകതിയമ്മയെ ആരാധിക്കുന്നു. കാകതീയർ മുചുകുന്ദ,മാന്ധാതാ, ശ്രീരാമകുലമെന്ന് വിശ്വസിക്കുന്നു. ഇവർക്കിടയിൽ സോമവംശികളും സൂര്യവംശികളുമുണ്ച്. വന്ദേരിനാട്ടിലും ഇപ്രകാരം തന്നെയാണ്. സൂര്യചന്ദ്രവംശിപാരമ്പര്യം ഉണ്ട്.

എറുകുലകാകതീയർ ദ്രാവിഡിയൻ ഭീൽകോളിവംശമാണ്. അവർ മദ്ധ്യേന്ത്യയിലും വടക്കേ ഇന്ത്യയിലുമുണ്ട്. സൂര്യാരാധകരാണ്. ഭാവി പ്രവചിക്കുന്ന ജ്യോതിഷികളായ കാക്കാലരും വിശ്വകർമ്മജരായ കൈക്കോളരും ആയ ഇവരെ ഗുജറാത്തിൽ ഗെയ്കവാദ് എന്ന് ഉച്ചരിക്കുന്നു. ബെട്ട(വേട)യാദവ (മൂഷക)വംശികളാണ് എറുകുലർ. മഹാഭാരതത്തിൽ വ്യാസൻ ഏകലവ്യൻ ജനിച്ച വംശമായി എറുകുലത്തെ പറയുന്നു.ശ്രീകൃഷ്ണന്റെ പിതാവായ വസുദേവനും ഈ വംശക്കാരനാണ്. തമിഴ്നാട്ടിലും കേരളത്തിലും മുത്തരയരായും പഴുവെട്ടരയരായും

ഈ വംശം അറിയപ്പെട്ടു. കർണ്ണാടകത്തിൽ മുദിരാജുക്കളായും. 575 എഡിയിൽ രായലസീമ ഭരിക്കുന്ന രാജാവിന് എറികുല തെലുഗു മുദിരാജു എന്നാണ് പേര്. ഈ രാജാവിനെ പല ലിഖിതത്തിലും ചോളരാജാവായി പറയുന്നത് നീലകണ്ഠശാസ്ത്രിയും വെങ്കടരാമയ്യയും ചൂണ്ടിക്കാട്ടുന്നു.മുദിരാജവംശം കളഭ്രവംശത്തിന്റെ ഒരുശാഖയുമാണ്. ശരിക്കുപറഞ്ഞാൽ മുത്തരയ വംശത്തിന്റെ ശാഖകളാണ് കളഭ്രരും കാലചൂരിയും. ഇന്ത്യയിലെ എല്ലാ മനുഷ്യരും എല്ലാ രാജവംശങ്ങളും പരസ്പരം ബന്ധപ്പെട്ടവരാണെന്ന് ഈ കഥകളും ചരിത്രവും ജനിതകപഠനങ്ങളും ബോദ്ധ്യപ്പെടടുത്തുന്നു.

ശതകര്ണ്ണി,ചാലൂക്യവല്ലഭവംശം

ഭാഗവതപുരാണം, വിഷ്ണുപുരാണം വായുപുരാണം ബ്രഹ്മാണ്ഡപുരാണം ഇവയിലെ ശതകർണ്ണികളുടെ വംശം ഇപ്രകാരമാണ്

| ഭാഗവത | വിഷ്ണു | വായു | ബ്രഹ്മാണ്ഡ |
|---|---|---|---|
| 1. ബലിഹിത | ശിപ്രക(ശൂദ്രക) | സിന്ധുക | ശിമുഖ |
| 2. കൃഷ്ണ | കൃഷ്ണ | കൃഷ്ണ | കൃഷ്ണ |
| 3. ശ്രീശതകർണി | ശ്രീ.... | ശ്രീ.. | ശ്രീ |
| 4. പൌർണമാസ | പൂർണോത്സംഗ | same | same |
| 5. ശതകർണി | ശതകർണി | ശതകർണി | ശതകർണി |
| 6. ലംബോദര | ലെബോദര | ലംബോദര | ലംബോദര |
| 7. ഇവീലക | ഇവീലക | അപീലക | അപീലക |
| 8. മേഘസ്വാതി | മേഘസ്വാതി | .........സൌദാസ | |
| 9. അതമാന | പതുമത്(പുതുമായി) | പുതുമാഭി | അഭി |
| 10. | ...അരിഷ്ടകർമ്മൻ | ...........നേമികൃഷ്ണൻ | |

11. ഹാലേയൻ ഹലൻ ഹലൻ സ്കന്ദസ്വാതി
12. പത്താലക മന്ദാലക പുലക ഭാവക
13. പുരീശഭോരുപുരികസേനപുരികസേന പ്രവില്ലസേന
14. സുനന്ദന സുന്ദരശതകർണി സുന്ദരശത സുന്ദരശതകർണി
15. ചകോരശതകർണ്ണി Same same same
16. ...... ....... ......... .. മഹേന്ദ്രശതകർണ്ണി
17. ...... ..... ..... കുന്തളശതകരണ്ണി
18. വടക ....... ........ .........
19. ശിവസ്വാതി ശിവസ്വാതി ശിവസ്വാമി സ്വാതിസേന
20. ഗൌതമിപുത്ര ഗൌതമിപുത്ര ഗൌതമിപുത്ര യന്ത്രമാതി
21. പുരിമാൻ പുലിമാൻ(പുലോമത്) ..... .......
22. ......ശതകർണി ............ശതകർണി
23. മദശിരാ ശിവശ്രീ .......ആഭീ
24. ശിവസ്കന്ദ ശിവസ്കന്ദ ....ശിവസ്കന്ദ ശതകർണി
25. യജ്ഞശ്രീ യജ്ഞശ്രീ യജ്ഞശ്രീ യജ്ഞശ്രീ
26. വിജയ വിജയ വിജയ വിജയ
27. ചന്ദ്രവിജയ ചന്ദ്രശ്രീ ദന്തശ്രീ ദന്തശ്രീശത കർണി
28. ലോമധീ
പുലോമരോഹിസ്(പുലോമാവി )പുലോമ
പുലോമ

ചാലൂക്യരുടെ വംശം 29 രാജാക്കന്മാർ അയോദ്ധ്യ യിൽ ഭരിച്ചശേഷം തെക്കോട്ട് സഞ്ചരിച്ച ചന്ദ്രവംശ

ക്കാരനായ വിജയാദിത്യൻ വരെ പറയുന്നു. വീര മൃത്യു പ്രാപിച്ച അദ്ദേഹത്തിന്റെ ഭാര്യക്ക് ഒരു ബ്രാഹ്മണൻ അഭയം കൊടുത്തു. വിജയാദിത്യന് ഉണ്ടായ മകനാണ് വിഷ്ണുവർദ്ധനൻ. ഇദ്ദേഹം കാഞ്ചിപല്ലവന്റെ മകളെ വിവാഹം കഴിച്ചു. ഇവരുടെ മകനാണ് വിജയാദിത്യൻ. അദ്ദേഹത്തി ന്റെ മകൻ പുലികേശിവല്ലഭൻ. പഴയ ഐഹോ ൾലിഖിതം പുലികേശിവല്ലഭന്റെ പിതാവിനെ രണ രാഗനെന്നും മുത്തശ്ശനെ ജയസിംഹവല്ലഭനെന്നും പറയുന്നു. കദംബരുടെ സമ്പ്രദായപ്രകാരം ഇവരു ടെയെല്ലാം മുൻഗാമി ത്രിലോചനപല്ലവനാണ്. (മുക്ക ണ്ണൻ). സത്യശ്രേയനും കുബ്ജവിഷ്ണുവർദ്ധനനും ശേഷമാണ് പടിഞ്ഞാരേ ചാലൂക്യരെന്നും കിഴക്കേ ചാലൂക്യരെന്നും വിഭജനം കാണുന്നത്.

ജയസിംഹൻ 1.(എഡി 358-382) വെങ്കി ഹസ്തിവ ർമ്മ പുത്രൻ. (ഇന്തോനേഷ്യയിലെ തരുമനഗരം സ്ഥാപിച്ചു).

രണ്ട് മക്കൾ ബുദ്ധവർമ്മനും രണരാഗനും

രണരാഗപുത്രൻ പുലികേശി ചാലൂക്യവല്ലഭൻ

പുലികേശിക്ക് രണ്ട് മക്കൾ
കീർത്തിവർമ്മപൃഥ്വീവല്ലഭൻ 1 (എഡി 567) ,മംഗളേശ്വരൻ അഥവാ മംഗലരാജാ.
കീർത്തിവർമ്മ ന് മൂന്ന് മക്കൾ ഇവരിൽ മൂത്തയാളാണ് സത്യാശ്ര യ 1 അഥവാ ശ്രീപൃഥ്വീവല്ലഭനെന്ന ശ്രീവല്ലഭേന്ദ്ര പുലികേശി രണ്ടാമൻ (556 മുതൽ 634 വരെ ഭരി ച്ചു)
രണ്ടാമത്തെ മകൻ കുബ്ജവിഷ്ണുവർദ്ധനന്

എഡി 607 മുതൽ കിഴക്കൻ പ്രവിശ്യയുടെ ഭരണം ഏൽപ്പിച്ചു. മൂന്നാമത്തെ മകൻ ജയസിംഹൻ രണ്ടാമന്റെ മകനാണ് നാഗവർദ്ധനൻ.

പടിഞ്ഞാറൻ ചാലൂക്യസത്യാശ്രയവല്ലഭപുലികേശി രണ്ടാമന്റെ നാലു മക്കൾഃ ആദിത്യവർമ്മൻ, വിജയ ഭട്ടാരകചന്ദ്രാദിത്യൻ, വിക്രമാദിത്യ 1 , അംബാര എന്ന പുത്രി. ഇവരിൽ വിക്രമാദിത്യൻ (670-680) മകൻ വിനയാദിത്യയുദ്ധമല്ലൻ, അദ്ദേഹത്തിന്റെ പുത്രൻ വിജയാദിത്യൻ( 696-733) വിജയാദിത്യന് വിക്രമാദിത്യ രണ്ടാമനും ഭീമൻ ഒന്നാമനും മക്കൾ. വിക്രമാദിത്യൻ രണ്ടാമൻ(733-747)ലോകമഹാദേവിയെ വിവാഹം കഴിച്ച് അതിലുണ്ടായ കുട്ടിയാണ് കീർത്തിവർമ്മൻ 2. (747-757).

ഭീമൻ ഒന്നാമന്റെ വംശം.-കീർത്തിവർമ്മൻ 2, തൈല 1- വിക്രമാദിത്യ 3 ,ഭീമ 2, അയ്യന 1 വിക്രമാദിത്യ 4 (വിജിതാദിത്യ ബൊന്താദേവിയെ വിവാഹം കഴിച്ചു) അതിലുണ്ടായ കുട്ടി തൈല ഭൂപ വിക്രമാദിത്യ അഥവാ ആഹവമല്ല. ആഹവമല്ലന് രണ്ട് മക്കൾ മൂത്തആൾ സത്യാശ്രേയ 2 (997-1008) അംബികാദേവിയെ വിവാഹം ചെയ്തു. രണ്ടാമത്തെ ആൾ ദശവർമ്മൻ ഭാഗ്യവതീദേവിയേയും. ദശവർമ്മന് 4 മക്കൾ.
വിഭുവിക്രമവിക്രമാദിത്യ 5 അഥവാ ത്രിഭുവനമല്ലൻ 1 (1008-1018) , അയ്യന 2, അക്കദേവി (1022-47), ജയസിംഹ 3 (ജഗദേകമല്ലൻ 1) 1018-42. ഇദ്ദേഹത്തിന്റെ മകനാണ് സോമേശ്വര 1 (ആഹവമല്ലൻ 2 അഥവാ ത്രൈലോക്യമല്ല 1) 1042-1068.

സോമേശ്വരന്റെ മൂന്നു പുത്രന്മാർ:1. സോമേശ്വരൻ 2 അഥവാ സോവിദേവ ഭുവനൈകമല്ല 1068-75)

2. വിക്രമാദിത്യ 6. കലിവിക്രമ അഥവാ ത്രിഭുവന മല്ല 2 (1075-1126) 3.ജയസിംഹ 3 അഥവാ ത്രൈ ലോക്യമല്ല 2 . (1079-81) ഇദ്ദേഹം വനവാസിക ത്തിലെ ഭരണാധികാരിയായിരുന്നു.

വിക്രമാദിത്യ ആറാമന് മൂന്നു മക്കൾ. ജയകർണ്ണ, സോമേശ്വരൻ 3 ഭൂലോകമല്ലൻ(1126-1138) മൈലാല ദേവി എന്ന പുത്രി (ഗോവയിലെ കദംബവംശി ജയകേശി രണ്ടാമന് വിവാഹം കഴിച്ചുകൊടുത്തു)

സോമേശ്വര മൂന്നാമന് 2 മക്കൾ. ജഗദേകമല്ലൻ 2, (1138-1150) തൈല 3. (ത്രൈലോക്യമല്ല ,3) 1150-1162 വരെ. തൈലപുത്രൻ വീരസോമേശ്വരനെന്ന സോമേശ്വര 4 (ത്രിഭുവനമല്ല 3) 1182-89 .

കർണ്ണാടകത്തിലെ ദ്വാരാസമുദ്രത്തിലെ ഹോയ്സാല രെന്ന യാദവരും തമിഴകത്തെ ആയ് ശാലക്കാരും, കേരളത്തിലെ മൂഷകയാദവവംശവും ഒരേ വംശ ത്തിന്റെ മൂന്നു ശാഖയാണ്. ബല്ലല രണ്ടാമന്റെ നാഗമണ്ഡലം(മാണ്ഡ്യ)ലിഖിതം വിനയാദിത്യന്റെ സാമ്രാജ്യത്തിൽ തലക്കാടും ബയൽനാടും(വയനാട്) പെടുന്നതായി പറയുന്നു. 1098-1102 വരെ ഇരൈ യംഗൻ കേരളത്തിന്റെ ഭാഗങ്ങൾ ഭരിക്കുന്നുണ്ട്. 1117ൽ ബേലൂരിലെ വിഷ്ണുവർദ്ധനന്റെ കോപാ ഗ്നിയിൽ കടലോരത്തെ ബലിയപട്ടണം (വളപട്ടണം) എരിഞ്ഞു. ശ്രീരാമന്റെ അഗ്നിശരം പോലെ തിരകൾ വളപട്ടണത്തെ കീഴടക്കി. (പ്രകൃതിക്ഷോഭം).ഏഴിമല നന്ദനന്റെ മൂഷകനഗരമായ. വല്ലഭപത്തനം നശി ച്ചുപോയി. ഹോയ്സലവല്ലഭൻ ഒന്നാമന്റെ (1102-

1108) അതിർത്തി വയനാടാണ് വല്ലഭനും ചേരന്മാ
രും തമ്മിൽ ശത്രുത ഉപേക്ഷിച്ചിരുന്നു. വല്ലഭൻ
രണ്ടാമന്റെ കാലത്ത് ഹസ്സനിലെ അരിശിക്കരയിലെ
വീരമുരശിന്റെ ശബ്ദം കേട്ട് അക്കാലത്ത് പ്രബലരാ
യിരുന്ന ചേരന്മാരുടെ ധൈര്യം ശമിച്ചിരുന്നു.
വിഷ്ണുവർദ്ധനനെന്ന ബിട്ടിദേവനാണ് തലക്കാട്
ചോളരിൽനിന്ന് തിരിച്ചെടുത്ത് ഗംഗർക്ക് തന്നെ
കൊടുത്തത്, അദ്ദേഹം കർണ്ണാടകത്തിലെ ചോളഭ
രണം അവസാനിപ്പിച്ചതോടെ ഭരണം കേരള,കർണ്ണാ
ടകപാണ്ഡ്യചോളരാജ്യങ്ങളിലെല്ലാം വ്യാപിപ്പിച്ചു.
ഭിട്ടിദേവന്റെ സേനാപതി പുണ്ണീശ (പൂർണ്ണീശ)
രാജാവാണ് മലയാളരിൽനിന്ന് നീലാദ്രി പിടിച്ച്
കേരളരാജാവായ ശേഷം വയനാട്ടിലേക്ക് തിരിച്ചു
വന്നത്. ഏഴിമല,ആനമല,ബയൽനാട് ഹോയ്സല
രുടേതായിരുന്നു. 1185ലെ ബേലൂർറെക്കോഡിൽ
അതിർത്തികൾ തെക്ക് കൊങ്ങുദേശം, വടക്ക്
കൃഷ്ണാ,വെണ്ണാനദികൾ,പടിഞ്ഞാറ് കടൽ, 1149ലെ
ഹസ്സൻലിഖിതത്തിൽ ഹോയ്സലസേനാപതി ശങ്ക
രനെന്ന മലയാളർ കൊരട്ടി, കാന്തപുരം, താമരശ്ശേ
രി അരണിമല എന്നിവിടങ്ങളിൽ വിഷ്ണുക്ഷേത്രം
നിർമ്മിച്ചതായി പറയുന്നു. 1083ലെ കിണാലൂർ
(കോഴിക്കോടിനടുത്ത്) വട്ടെഴുത്ത് കൊരട്ടി കാന്ത
പുരം എന്നിവിടങ്ങളിലെ നികുതി അവകാശം
കുറുമ്പൊറൈ അരപ്പൻ കുഞ്ചിക്കാണെന്ന് പറ
യുന്നുമുണ്ട്. കിണാലൂരിൽനിന്ന് 15 കിമീ അപ്പു
റത്താണ് താമരശ്ശേരി (ബാലുശ്ശേരിക്കടുത്ത്). അര
ണിമല ചേരന്മാരുടെ കരുവൂരിനടുത്തും. പനമരം
പുഞ്ചവയലിലെ ജനാർദ്ദനഗുഡി,പുണ്ണീശന്റെ കാല
ത്ത് പുരരുദ്ധരിച്ചു. 1142ൽ കൊടുങ്ങ ല്ലൂരില്നിന്ന്
വന്ന ബ്രാഹ്മണർക്ക് വിഷ്ണുവർദ്ധനൻ  കെല്ലങ്കേ

രെ ദാനം ചെയ്തു (അരിശിക്കരെ ലിഖിതം) അവ
സാനത്തെ മഹോദയപുരം കുലശേഖരപ്പെരുമാൾ
രാമകുലശേഖരന്റെ പ്രായശ്ചിത്തവുമായി വിഷ്ണു
വർദ്ധനന്റെ ഈ ജന്മദേയത്തെ ബന്ധപ്പെടുത്തിക്കാ
ണുന്നുണ്ട്. 1033ലെ രാജേന്ദ്രചോളന്റെ രേഖ
വെച്ച് , വെണ്ണാടിലെ (വേണാട്) നാഗർകോവിൽ
മനക്കുടി യായ കേരളചതുർവ്വേദ്മണ്ഡലം തൊട്ട്
ഹോയ്സാ ലരുടെ ഭരണമാണ്. 1173 -1280 വരെ
ബല്ലല രണ്ടാ മന് (വല്ലഭ 2) വടകരനാടിലെ
വള്ളിയൂര്,പുതുഗ്രാ മം (സുചീന്ദ്രം) ഇവയെല്ലാം
ഭരിക്കുന്നു. 1180 മാണ്ഡ്യ ജില്ലയിലെ
മലവള്ളിലിഖിതം തമിഴ് മലയാളം ഭാഷ തമിഴ്
ഗ്രന്ഥലിപിയിലാണ് എഴുതി യിരിക്കുന്നത്. ഇതിലെ
ചില ആചാരങ്ങൾ തനി കേരളീയമാണ്.
രാജരാജപുരമെന്ന തലക്കാടിലെ കാരി കുടം കുട്ടൻ
പൊന്നുകൊടുത്ത് മണ്ണുവാങ്ങി. പള്ളിപ്പടുത്തു
(ക്ഷേത്രം കെട്ടി) ദേവീദേവന്മാർക്ക് പള്ളിക്കാപ്പു
തീർത്ത് (അലങ്കരിച്ച്) വാഗീശ്വരമണ്ഡ ലത്തിൽ
കുടിയിരുത്തി. ധാരാപൂർവ്വകം ദാനം ചെയ്തു.
പാമ്പും തുള്ളലും നൂറും പാലും ഇത്തേ വര്കൾ
മൂവർക്കും ചെയ്തു. (സോമനഹള്ളി വിശ്വനാഥ
ക്ഷേത്രം) ഇപ്പോഴും ഇവിടെ കാവുക ൾട്ട്
നിലനിൽക്കുന്നു. ഇവിടുത്തെ ആളുകൾ കേരള
ത്തിൽനിന്ന് വന്ന നായകത്തേവർപിള്ളെകളെന്ന്
അറിയപ്പെടുന്നു. കാരി (സംഘകാലത്തെ കുതിരമല
വേളിർ) കുടം(കുടനാട്) കുട്ടൻ എന്നി നാമങ്ങളും
കേരളത്തിലെ രാജാക്കന്മാരെ സൂചിപ്പിക്കുന്നു.
1281ലെ ഹാലബീഡു രേഖ തിരുനല്ലൂര്(തിരുനെല്ലി)
നായകപുത്രി രംഗനീലിയെ പരാമർശിക്കുന്നു. കൂടാ
തെ മലയാളബാസേയനായക, പുലിയവടസ്സു പരമേ

ശ്വര നായക, നമ്പിനായക മുതലായ മലയാളികളെ ചില ഹോയ്സലലിഖിതങ്ങൾ പറയുന്നുണ്ട്. പാണ്ഡ്യരില്നിന്ന് ചോളരെ രക്ഷിച്ച നരസിംഹ രണ്ടാമൻ (1220-1235) രാജരാജ മൂന്നാമൻ( മരുമക ൻ) 1216-1256 ,ചേരചോളപാണ്ഡ്യരുമായി സൌഹൃ ദം സ്ഥാപിച്ച സോമേശ്വരൻ (1235-1263) ഇവരെ ല്ലാം ഹോയ്സലരിൽ പ്രസിദ്ധരാണ്. 1229ലെ അതി ർത്തികൾ കിഴക്ക് കാഞ്ചി, പടിഞ്ഞാറ് ബേലൂർ, വടക്ക് കൃഷ്ണാനദി, തെക്ക് വയനാട് എന്നും കാണുന്നു. 1237ലെ മാണ്ടിലിഖിതം തെക്കെ അതി ർത്തി ചാലിശ്ശേരിയാണെന്ന് പറയുന്നു. (ഇത് പാല ക്കാട് ജില്ലയുടെ അതിർത്തിയിലാണ് ഉണ്ടായിരു ന്നത്) പട്ടാമ്പിയിലെ കൽത്തളി, കട്ടിലാമാടം മുതലായവയുടെ സമീപമുള്ള ബ്രാഹ്മണസമൂഹ ങ്ങളുടെ അഗ്രഹാരങ്ങളും മലബാർ കൊങ്ങുദേശം ഗതാഗതമാർഗ്ഗവും ചാലിശ്ശേരിയെ പ്രസിദ്ധമാക്കി യിരുന്നു. വിഷ്ണുവർദ്ധനന് കദംബ,ഗംഗവംശങ്ങ ളുമായുള്ള ബന്ധം ഭുജബലവീരഗംഗകദംബവി ഷ്ണുവർദ്ധനത്തേവരു എന്ന ബിരുദത്തിൽ നിന്ന് വ്യക്തവുമാണ്. 1252ലെ ഹസ്സൻ അർക്കൽഗുഡ് ലിഖിതം, മാനുകളായ കുലോത്തുംഗചോളൻ കേരളമുഖ്യനെന്നിവർക്ക് സിംഹവും, കേരളത്തിലെ വമ്പിച്ച കടൽസൈന്യത്തിനു മുങ്ങിക്കപ്പലും ,മുക്ക ണ്ണകദംബന്റെ കാടിന് കാട്ടുതീയുമെന്ന് വയനാട്ടിലെ കദംബവംശക്കാരനായ സോമേശ്വരനെ വിശേഷിപ്പി ക്കുന്നു. നരസിംഹ മൂന്നാമനും അർദ്ധസഹോദര നായ രാമനാഥനും സാമ്രാജ്യം പകുത്തപ്പോൾ തമി ഴ്നാടും കേരളത്തിന്റെ ഏറ്റവും തെക്കേ ഭാഗവും രാമനാഥനു കിട്ടി. രാമനാഥൻ തിരുച്ചിരപ്പള്ളിക്ക ടുത്ത് കണ്ണനൂർ തലസ്ഥാനമാക്കി. ഷോളയൂരിലും

മണ്ണാർക്കോവിലിലും വെച്ച് രണ്ടു സഹോദരന്മാരും യുദ്ധം വെട്ടി. മണ്ണാർകോവിൽ ചേരന്മാരുടെ സങ്കേതമായിരുന്നു. രാജസിംഹനും (1021-1036) രാജരാജനും (1036-1089) ഇവിടെ ക്ഷേത്രം പണിത ചേരരാജാക്കന്മാരാണ്. കുലശേഖരആഴ്വാരുമായി ബന്ധപ്പെട്ടതുമാണ്. 1282ലെ തമിഴ്ഗ്രന്ഥലിഖിതം നരസിംഹ മൂന്നാമൻ പെരിയനാട്ടിലെ ഇടൈനാട്ടിലുള്ള നിരിലി കേശവനാണ് കുളവൂര്(കുഴൂര്) ഗ്രാമം ഏൽപ്പിച്ചത്.  ബല്ലല 3 (1292-1343) മാലിഖ് ഗഫൂര് കാലത്ത് തലസ്ഥാനം വിട്ട് തിരുവണ്ണാമലക്ക് പോയി, 1312 വരെ വയനാടും ഗൂഡല്ലൂരും നീലഗിരിയും വല്ലഭന്റെ (ബല്ലല 3) അധീനത്തിലാണ്. 1312നുശേഷം മലയമാനാട്ടിൽ ഹോയ്സലരാജാക്കന്മാരുടെ അധീശത്വമുള്ളതായ രേഖകളില്ല. എന്നാലും 1325ലെ ഉണ്ണിയച്ചീചരിതം ദ്വാരസമുദ്രത്തെ നിറസമുദ്രമെന്നും മധൂരിനെ തിരുമരുധുരിതി കാഞ്ചനനഗരി എന്നും മംഗലാപുരത്തെ മന്ദീകൃത മംഗലാപുരമഹിമ എന്നും സ്മരിക്കുന്നുണ്ട്. അക്കാലത്തൊന്നും കേരളവും കർണ്ണാടകവും തമ്മിൽ രാഷ്ട്രീയമോ ഇക്കണോമിക്കലോ ആയ അതിർത്തികളുണ്ടായിരുന്നില്ല. ഒറ്റ രാജ്യം പോലെയാണ് കഴിഞ്ഞിരുന്നത്. അതായത് മദ്ധ്യകാലം വരെ കേരളം ഹോയ്സലകേരളം തന്നെയായിരുന്നു. ഇപ്പോഴത്തെ സുൽത്താൻബത്തേരി (പഴയ നാലപ്പാട്ടുകുന്ന് ഗണപതിവട്ടം) നിന്ന് കിട്ടിയ ഒരു വട്ടെഴുത്തിൽനിന്ന് വയനാടിന് വീരവയൽനാട്, ചങ്കിബലലുനാട് എന്ന് രണ്ട് ഭാഗമുണ്ടായിരുന്നതായി സൂചനയുണ്ട്. ഇപ്പോൾ വയനാട് എന്ന് വിളിക്കപ്പെടുന്നതാണ് വീരവയൽനാട്. ഇതിന് പെരുവിയ അഥവാ പിറവിയ്യനാട് എന്നും പേരുണ്ടായിരു

ന്നു. കണ്ണൂരും കാസർഗോട്ടും മംഗളാപുരത്തും കോഴിക്കോട്ടുമായിരുന്നു മൂഷകവംശത്തിന്റെ ആദ്യത്തെ സ്ഥാനം. അതിനാലാണ് ഈ ഭാഗത്തിന് പിറവിയ നാടെന്ന് പേരുവന്നത്. (വടക്കേ ഘടത്തു നാട് അഥവാ കടത്തനാട്) മുക്കണ്ണകദംബനെന്ന് 1252ലെ ലിഖിതത്തില് കണ്ടു. ആരെല്ലാമാണ് മുക്കണ്ണവംശത്തിലുണ്ടായിരുന്നത്. എപ്പിഗ്രാഫിക്കല് തെളിവുവെച്ച് രവിയമ്മരശ (1007) കന്തവർമ്മ (1079) ശിവ (1083) കന്തിരവ(1090) ഇരവി ചെല്ലമ്മ (1107) മുക്കണ്ണ (1138) .മുക്കണ്ണന്റെ മറ്റൊരു പേരാണ് ത്രിലോചനപല്ലവൻ (കദംബപല്ലവവംശം) കുലോത്തുംഗ മൂന്നാമന്റെ സമകാലീനനായ വീടുകടലാക്കിയ പെരുമാളുടെ ലിഖിതത്തിൽ ചേരന്മാരുടെ രണ്ട് താവഴിയും ഏകമൂലത്തിൽനിന്നാണെന്ന് പറയുന്നുണ്ട്. ലിഖിതമെഴുതിച്ച വിടുകടലാക്കിയ പെരുമാളുടെ പിതാവാണ് രാജരാജചേരൻ.

## ത്രിലോചനപല്ലവൻ:-

1929ലാണ് വെങ്കട രമണയ്യയുടെ ത്രിലോചനപല്ലവനും കരികാലചോളനുമെന്ന പുസ്തകം പ്രസിദ്ധീകരിച്ചത്. ത്രിലോചന, ത്രിനയന, മുക്കന്തി, മുതലായ പര്യായങ്ങളുള്ള പല്ലവരാജാ വിനെ (കാടുവെട്ടി) മിഥിക്കൽ എന്ന് തള്ളിക്കളയാ വതല്ല എന്ന് അദ്ദേഹം തെളിവുസഹിതം സ്ഥാപി ച്ചു. കിഴക്കന്ചാലൂക്യരുടെ ദാനങ്ങളില് വിജയാദിത്യന്റെ തെക്കോട്ടുള്ള മുന്നേറ്റം തടഞ്ഞ രാജാവായി ഇദ്ദേഹം പറയപ്പെടന്നുണ്ട്. കരികാലചോളൻ കാഞ്ചി പിടിച്ചപ്പോൾ ഇദ്ദേഹത്തെ തോൽപ്പിച്ചതായും കാണുന്നു. വിജയാദിത്യന്റേയും( 5-6 നൂറ്റാണ്ട്) കരികാലന്റെയും(2-3 നൂറ്റാണ്ട് ബിസി ) സമകാലീന

രായി ത്രിലോചനപല്ലവന്മാരുണ്ടായിരുന്നു. സാമ്പ്രദായികചരിത്രം, സാഹിത്യകൃതികൾ, എപ്പിഗ്രാഫി എന്ന് മൂന്നു വിധം ഈ വിഷയത്തെ സമീപിക്കണം. തെക്കേ ഇന്ത്യയിലെ ഓരോ ഗ്രാമത്തിനും അവയുടേതായ സാമ്പ്രദായികചരിത്രമുണ്ട്. തെലുഗു ജില്ലകളിൽ ഇവയെ ദണ്ഡകവിലാസം അഥവാ കൈഫീയത്ത് എന്ന് പറയുന്നു. ഗ്രാമത്തിലെ ഗുമസ്ഥനായ കരണം ആണ് ഇവ കൈവശം വെക്കുക. തന്റെ കാലത്ത് ഗ്രാമത്തിലുണ്ടായ എല്ലാ പ്രധാനസംഭവങ്ങളും എഴുതിവെച്ച് മരണകാലത്ത് പിൻഗാമിക്ക് കരണം കൈമാറുന്നു. തലമുറകളായി കൈമാറിയ ഈ ചരിത്രം ഓരോ ഗ്രാമവും സംരക്ഷിക്കുന്നു. മെക്കൻസി ഇവയിൽ ചിലത് കണ്ടെടുത്ത് പ്രസിദ്ധീകരിച്ചത് ഇന്ത്യാചരിത്രത്തിന് വലിയ ഒരു സഹായമായി. (മക്കൻസി മാനുസ്ക്രിപ്റ്റ്സ്) ത്രിലോചന പല്ലവൻ അഥവാ മുക്കന്തി കാടുവെട്ടി ചരിത്രപുരുഷനാണെന്നും, കരികാലചോളൻ അദ്ദേഹത്തിന്റെ കാലത്ത് തെക്കേ ഇന്ത്യ വാണിരുന്നു എന്നും ഈ സാമ്പ്രദായികചരിത്രരേഖ തെളിയിച്ചു. നെല്ലൂര്, ചുണ്ടൂര്, അന്നാവരം(ഗുണ്ടൂർ) തുമുനൂര്,ചവലി ഗ്രാമങ്ങളിൽ മഹാരാജാ മുക്കന്തി എന്ന നാമം വെറുടെ പരാമർശിച്ചിട്ടേ ഉള്ളു. ഗുണ്ടൂർ ജില്ലയിലെ ഉപ്പുത്തൂരു, ശങ്കുരാത്രിപ്പാട്, കാരശാല,ഇനഗല്ല്, പേരാല,വങ്കിപുരം ഗ്രാമങ്ങളിൽ ത്രിലോചനപല്ലവന്റെ നിർദ്ദേശപ്രകാരം ഗംഗാതീരത്തുനിന്ന് ബ്രാഹ്മണസംഘം ആന്ധ്രയിലേക്ക് കുടിയേറിപ്പാർത്തതായി പറയുന്നു. ത്രിലോചനൻ അവർക്ക് ഔദാര്യപൂർവ്വം എല്ലാ സൌകര്യങ്ങളും കൊടുത്തു. നന്ദാവരം കൈഫീയത്ത് കടപ്പജില്ല ഉണ്ടായ സാഹചര്യം പറയുന്നു. വാരാണസി സന്ദർശിച്ച മുക്കന്തി ഗംഗാ

തീരത്തെ ബ്രാഹ്മണരോട്, ഒരു വാഗ്ദാനം ചെയ്തു. 12 വർഷത്തെ ക്ഷാമം പരിഹരിക്കുംവരെ രക്ഷ തരാമെന്നായിരുന്നു വാഗ്ദാനം. അപ്രകാരം പെദാ മുദിയം ഗ്രാമം അഗ്രഹാരമായി നൽകി. മുക്കന്തി കാടുവെട്ടി അഥവാ ത്രിലോചനപല്ലവൻ ശിവഭക്ത നായിരുന്നു.അക്കാലത്ത് ബ്രാഹ്മണർക്കിടയിൽ ശൈ വമതം വ്യാപകമായിരുന്നില്ല. ശിവക്ഷേത്രങ്ങളിൽ ബാവുണ്ട, ജംഗമ ശൂദ്രഗോത്രങ്ങളിലെ പൂജാരിമാ രാണ് പൂജ ചെയ്തിരുന്നത്. ഇത് അവസാനിപ്പി ക്കാനാണ് ത്രിലോചനൻ ബ്രാഹ്മണരെ കൊണ്ടുവന്ന ത്. കൈഫീയത്തുകളിൽ പലതും ത്രിലോചനപല്ല വനെ കാടുകൾ വെട്ടി ഗ്രാമം, നഗരം ഇവ സൃഷ്ടി ച്ചവനായി കീർത്തിക്കുന്നു. കുളവും തോടും ക്ഷേ ത്രങ്ങളും ധാരാളം ഉണ്ടാക്കി. പള്ളിസമുദായത്തി ന്റെ കൈഫീയത്ത് കരികാലനും മുക്കന്തിയും തമ്മി ലുണ്ടായ യുദ്ധം പറയുന്നു. അനന്തവരം കൈഫീയ ത്ത് കരികാലൻ മുക്കന്തിയുടെ പിൻഗാമിയാണെന്ന് പറയുന്നു. പല കൈഫീയത്തുകളും ധാരണിക്കോട്ട (കൃഷ്ണാജില്ലയിലെ അമരാവതി) അദ്ദേഹത്തിന്റെ തലസ്ഥാനമായിരുന്നു എന്ന് പറയുന്നു. അനന്തവരം കൈഫീയത്ത് വാറങ്കൽ രണ്ടാം തലസ്ഥാനമായിരു ന്നു എന്ന് പറയുന്നു. തൽപ്പഗിരി (നെല്ലൂര്)കൈഫീ യത്ത് ത്രിലോചനൻ ഒരു ബ്രാഹ്മണകന്യകയുടെ പുത്രനാണെന്നും പറയുന്നു. കടപ്പ,കർണൂൽ,നെല്ലൂർ, കൃഷ്ണ, ഗുണ്ടൂർ ജില്ലകളിൽനിന്നാണ് ഇത്രയും വിവരം ലഭിച്ചിട്ടുള്ളത്. കടപ്പയിൽനിന്ന് കരികാല നെ കുറിച്ചും രേഖകൾ ലഭിച്ചിട്ടുണ്ട്.വടക്ക് പെ ണ്ണാറിനും തെക്ക് തിരുമലക്കും ഇടയിലെ മഹാവ നം കരികാലനാണ് വെട്ടിത്തെളിച്ചത്. പൊട്ടാപ്പിനാ ടും പുലുകുലനാടും അദ്ദേഹം പുതിയതായി ഉണ്ടാ

ക്കി. ഗ്രാമത്തിലെ വാർഷികഭൂനികുതി അദ്ദേഹം നിശ്ചയിച്ചു. ന്യായക്കല്ലു എന്ന അതിർത്തി നിശ്ച യിച്ചു. ബ്രഹ്മണപ്പള്ളിതടാകത്തിലേക്ക് കല്ലണ കെട്ടി ജലം ഉറപ്പാക്കി. ചന്ദ്രവോലു കൈഫീയത്തിൽ അദ്ദേഹം മുക്കന്തിയെ തോൽപ്പിച്ചതായും നിരവധി ബ്രാഹ്മണർക്ക് അഗ്രഹാരം പണിയിച്ചുകൊടുത്ത തായും പറയുന്നു. മേൽപ്പറഞ്ഞവയിൽനിന്ന് മുക്ക ന്തി കൃഷ്ണ, തുംഗഭദ്ര നദികൾക്ക് തെക്കുഭാഗം മുഴുവനും ഭരിച്ചിരുന്നതായി മനസ്സിലാവുന്നു.

സാഹിത്യകൃതികളിലെ തെളിവ്:- തമിഴ് സാഹിത്യ ത്തിലെ പരാമർശങ്ങളിൽ പലതും നേരത്തേ നിലവിലുള്ള തെലുഗ് സാമ്പ്രദായികചരിത്രത്തി ൽനിന്ന് എടുത്തതാണ്. കലിംഗത്തുപരണിയിലെ കലികാലമുക്കന്തിയുദ്ധം ഇപ്രകാരം എടുത്തതാണ്. കരികാലന്റെ ആജ്ഞ അനുസരിക്കാതെ മുക്കന്തിയു ടെ മൂന്നാം കണ്ണ് നഷ്ടമായെന്ന് തമിഴു സാഹിത്യം. 12ആം നൂറ്റാണ്ടിൽ കുലോത്തുംഗ ഒന്നാമന്റെ സഭ യിലെ ജയംകൊണ്ടാനാണ് കലിംഗത്തുപരണിയുടെ രചയിതാവ്. കുലോത്തുംഗ രണ്ടാമന്റെ സഭയിലെ ഒറ്റക്കൂത്തനാണ് കുലോത്തുംഗചോള ഉലായിൽ ഈ സംഭവം പിന്നെ വിവരിക്കുന്നത്. ശാന്തകവിരായ ന്റെ ഇരംഗേശവംബായിലും ഇത് കാണുന്നു. കലിം ഗത്തുപരണി മുക്കന്തിക്ക് പകരം മുക്കാരി എന്നാ ണ് പറയുന്നത്.

കലിംഗത്തുപരണിക്ക് ശേഷമാണ് തെലുഗുകൃതി പണ്ഡിതാരാധ്യചരിതം (പാല്ക്കുറിക്കി സോമന്റെ) രചിച്ചത്. . നെല്ലൂരിലെ തെലുഗുചോഡരാജാവ് മനുമസിദ്ധ രണ്ടാമന്റെ സഭയിലെ തിക്കണനും ഈ കഥ എഴുതിയിട്ടുണ്ട്. തിക്കണൻ ഒറ്റക്കൂത്തന്റേയും

കമ്പരുടേയും സമകാലീനനാണ്. 14ആം നൂറ്റാണ്ടിലെ ലിംഗകവി തന്റെ നവചോളചരിതത്തിലും ഈ കഥ വിസ്തരിക്കുന്നു. ഈ ഗ്രന്ഥത്തില് ഒരു വ്യത്യാസ മുള്ളത് മുക്കന്തി പല്ലവനല്ല, ചോളനാണെന്നതാണ്. കാളഹസ്തിയിലെ കന്യകക്ക് ശിവനിലുണ്ടായ പുത്രനാണ് ജന്മനാ ത്രിലോചനനായി ജനിച്ച മുക്ക ന്തി ഈ കഥയിൽ.

7-13 നൂറ്റാണ്ടുവരെയുള്ള ലിഖിതങ്ങൾഃ- 1. മുക്ക ന്തി അഥവാ ത്രിലോചനപല്ലവന്റെ ദാനങ്ങള് പിന്നീ ടു വന്നവർ പുതുക്കിക്കൊടുത്തത്. 2. തങ്ങളുടെ ഉത്ഭവം ത്രിലോചനനിൽനിന്നാണെന്ന് പറയുന്ന പല്ലവന്മാരുടെ ലിഖിതങ്ങൾ. 3. ത്രിലോചനിൽനിന്ന് ദാനം വാങ്ങിയവരുടെ പിന്മുറക്കാരുടെ ലിഖിത ങ്ങൾ. 4. ത്രിലോചനനും കരികാലനും സമകാലീന രെന്ന് തെളിയിക്കുന്ന തെലുഗുചോഡലിഖിതങ്ങൾ.

1. പടിഞ്ഞാറൻ ചാലൂക്യവിക്രമാദിത്യ 1ന്റെ നെ ല്ലൂർ ലിഖിതം (എ്ഡി 660) മുക്കന്തിയുടെ അന്നാവരം ഗ്രാമദേയം വളരെ കാലത്തിനു ശേഷം പുതുക്കിക്കൊടുത്തത്.
2. കിഴക്കൻ ചാലൂക്യമല്ല വിഷ്ണുവർദ്ധനൻ (1179) ഗുഡ്ഡുവാടിവിഷയത്തിലെ ഏറാരുപ്പള്ളി ഗ്രാമം മുമ്പ് മുക്കന്തി കാടുവെട്ടി ത്രിലോചനപ ല്ലവൻ ബ്രാഹ്മണർക്ക് ദാനം ചെയ്തത് പുതു ക്കിക്കൊടുത്തു. താമ്രപത്രം ജീർണ്ണിച്ചതിനാലാ ണ് അവകാശികൾക്ക് പുതുക്കിക്കൊടുത്തത്.
3. കോട മുഖ്യൻ കേത (1197) പണ്ട് മുക്കന്തി സപ്തർഷികളുടെ ബഹുമാനാർത്ഥം ബ്രാഹ്മണ ർക്ക് ദാനം ചെയ്ത 7 ഗ്രാമം (ഗുണ്ഡൂർ,ശോ ളശലാമിറ്റ്, കോർച്ചേര, വങ്കിപുര, ഇനുംഗല്ലു,

ഉപ്പുത്തൂര്, കാരെഞ്ചേടു) പുതുക്കിക്കൊടുത്തത്.

4. കാകതീയഗണപതി(1209ൽ) നേരത്തേ മുക്കന്തി കാടുവെട്ടി ദാനം ചെയ്ത ഇഡുപുലപ്പാട് ഗ്രാമം ദാനം പുതുക്കിക്കൊടുത്തു.
5. തെലുഗുചോളരാജാവ് മനുമസിദ്ധ രണ്ടാമന്റെ (1257) നന്ദലൂർ ലിഖിതം. ഈ ദാനം ചെയ്യാനുണ്ടായ സന്ദർഭം വിവരിക്കുന്നു. എഡി 801ൽ മുക്കന്തി കാടുവെട്ടി, പെരുങ്ങന്തുര ഗ്രാമം അഗ്രഹാരം ബ്രാഹ്മണർക്ക് ദാനം ചെയ്തു. അതിന്നും എത്രയോ മുമ്പ് ത്രിപുരാന്തകമലയുടെ സമീപം 70 ഗ്രാമം ദാനം ചെയ്ത മുക്കന്തിയുടെ വംശജനാണ് ഇദ്ദേഹം. രാഷ്ട്രീയമായ പ്രശ്നങ്ങളും പ്ലേഗും കാരണം നിരവധി വേളുമകൾ പെരുങ്ങന്തൂരിലേക്ക് മാറിത്താമസിച്ചു. വർഷംതോറും പാട്ടം തരാമെന്ന വ്യവസ്ഥയിൽ അവർ ബ്രാഹ്മണരുടെ വയലുകളിൽ താമസമാക്കി. 12 വർഷത്തെ ക്ഷാമകാലത്ത് ബ്രാഹ്മണർ നാടുവിട്ടുപോയി മടങ്ങിവന്നപ്പോൾ ഭൂമിയുമില്ല, പാട്ടവുമില്ല. ബ്രാഹ്മണർ മനുമസിദ്ധിയോട് സങ്കടം പറഞ്ഞു. അദ്ദേഹം ഇനുമ്പ്രോലുവിലെ കർഷകരോടും പാക്കനാടിലെ താമസക്കാരോടും അന്വേഷിച്ച് സത്യാവസ്ഥ മനസ്സിലാക്കി. 1179ൽ മുക്കന്തിയുടെ പഴയദാനം പുതുക്കിക്കൊടുത്തു.
6. അനന്തപൂർ ഹിംച ലിഖിതം. കാഞ്ചി ത്രിനയനപല്ലവന്റെ വംശജനാണെന്ന് നോലംബരാജാ ദിലീപരശ. ബെല്ലാരി, അനന്തപൂർ ജില്ലകൾ ഭരിച്ചിരുന്ന നോലംബരുടെ തലസ്ഥാനമായ ഹേമവതിയാണ് ഹെംച. നന്ദലൂരിലും

ഉദയഗിരിയിലും ദർസിയിലും കന്ദുക്കൂരിലും കംഗിരിയിലും (നെല്ലൂർജില്ല) പല്ലവന്മാരുടെ ശാഖകളുണ്ടായിരുന്നു. ഇവരെല്ലാം ത്രിനയന പല്ലവന്റെ പിൻഗാമികളാണെന്ന് ലിഖിതങ്ങ ളിലൂടെ പറയുന്നു. 10-12 നൂറ്റാണ്ടിനിടയിൽ കൃഷ്ണതുംഗഭദ്രക്ക് തെക്കുള്ള ഓരോ തെലുഗ് ജില്ലയിലും ഇവരാണ് ഭരിക്കുന്നത്. കടപ്പയിലെ പുഷ്പഗിരിയിലും മറ്റൊരു പല്ലവകുടുംബം ഭരിച്ചിരുന്നു. ഇവരിൽ വെച്ച് നോലംബപല്ലവ രാണ് ഏറ്റവും ആദ്യം മുക്കന്തിയുടെ വംശമാ ണെന്ന് പറഞ്ഞിട്ടുള്ളത്.മംഗലരശനോലംബാദി പല്ലവരാജാ എട്ടാംനൂറ്റാണ്ടിന്റെ മദ്ധ്യത്തിലാ ണ് ജീവിച്ചത്. ഇതേകാലത്ത് നെല്ലൂരിലും ഗുണ്ടൂരിലും മുക്കന്തിപാരമ്പര്യം അവകാശപ്പെ ടാത്ത ഒരു പല്ലവവംശം ഭരിക്കുന്നുണ്ട്.ഇവരെ ല്ലാം തമിഴല്ല, തെലുഗാണ് ഉപയോഗിക്കുന്നത്. .

7. ഗിരിപശ്ചിമദേശത്തെ മന്ദഭൂപന്റെ മന്ത്രി വെണ്ണ യഭട്ടസോമയാജിയുടെ വംശജൻ സോമനപെഗ്ഗഡ യുടെ ഇർലപ്പാടുഗ്രാമദാനം. പണ്ഡിതനായ വെണ്ണയഭട്ടന്, ത്രിലോചനപല്ലവസമക്ഷം ഗൌ ഡഭട്ടൻ മിറ്റളൂർ ഗ്രാമം അഗ്രഹാരം ദാനം കൊടുത്തു. (വിഷ്ണുഭട്ട സോമയാജി കിഴക്ക ൻചാലൂക്യലിഖിതപ്രകാരം വിജയാദിത്യന്റെ രാജ്ഞിയെ രക്ഷിച്ച പണ്ഡിതനാണ്. )
8. ഗിരിപശ്ചിമദേശത്തെ രണ്ട് ലിഖിതം ദുർജ്ജയ ന്മാരുടേതാണ്. ഇവരിൽ ഒരാളായ ബുധവർമ്മ ൻ ത്രിലോചനപല്ലവന്റെ കീഴിൽ പ്രവർത്തിച്ചി രുന്നു, അദ്ദേഹത്തിൽനിന്ന് ഓംഗേരുവിലെ ത്രിമാർഗ്ഗം സമ്മാനമായി നേടി. അക്കാലത്ത് 3 ദുർജ്ജയരാജകുമാരന്മാരുണ്ടായിരുന്നുവെന്നും

തെലുഗുപ്രദേശത്തെ വിരജ ഉൾപ്പെടെ ചില സ്ഥലങ്ങൾ അവരുടെ കീഴിലായിരുന്നു എന്നും അന്ന് ത്രിലോചനനാണ് കാഞ്ചി ഭരിക്കുന്നതെന്നും ലിഖിതം പറയുന്നു. ത്രിലോചനൻ മൂന്നു പേരേയും തടവിലാക്കി കാഞ്ചിക്ക് കൊണ്ടുപോയി. പിന്നീട് വിട്ടയക്കുക മാത്രമല്ല ആന്ധ്രയിലെ തന്റെ പ്രദേശങ്ങളുടെ ഭരണാധികാരികളായി നിയമിക്കയും ചെയ്തു. കാഞ്ചിയെ തലസ്ഥാനമാക്കി, ആഴിയാൽ ചുറ്റപ്പെട്ട ഭൂഭാഗം മുഴുവനും ത്രിലോചനപല്ലവൻ ഭരിച്ചു.
ആനകളുടെ പ്രഭുവിനെ (ഹസ്തി) കീഴടക്കിയ ബുദ്ധവർമ്മന്റെ വംശത്തിലാണ് ചാലൂക്യരുടെ ഐശ്വര്യം വർദ്ധിപ്പിച്ച രണ്ടാം ബുധവർമ്മനും ജനിച്ചത്. ബുദ്ധവർമ്മ 2 കുബ്ജവിഷ്ണുവർദ്ധനന്റെ വിശ്വസ്തനും ചതുർദ്ധാഭിജ്ഞരുടെ കുലഭൂഷണവുമായിരുന്നു. (നാലാമത്തെ ശൂദ്രകുലത്തിന്റെ). കുബ്ജവിഷ്ണുവർദ്ധനൻ വെങ്കിയിൽ എഡി 617-634 വരെ ഭരിച്ചു. ഇക്കാലത്താവണം ബുദ്ധവർമ്മൻ 2 ജീവിച്ചത്. 12ആം നൂറ്റാണ്ടിൽ വിരജയിൽ ഒരു ദുർജ്ജയപരിച്ഛേദികുടുംബം ഉണ്ട്.

9. വേലനാട് രാജവംശസ്ഥാപകൻ മല്ലനും ത്രിലോചനപല്ലവനെ സഹായിച്ച് കൃഷ്ണാനദിക്ക് തെക്ക് 6000 ദേശം നേടിയിട്ടുണ്ട്. അമരാവതിയിലെ കോതകളും ഇതേ സമ്മാനം നേടിയതായി അവകാശപ്പെടുന്നു. ഗിരിപശ്ചിമദേശത്തെ മുഖ്യന്മാരും വേലനാടികളും അമരാവതിക്കാരും വിരജക്കാരും തങ്ങൾ ദുർജ്ജയവംശമാണെന്ന് അവകാശപ്പെടുന്നുമുണ്ട്. ഇവരെല്ലാം മൂന്നു ദുർജ്ജയരാജകുമാരന്മാരുടെ വംശമാവാനാണ്

സാദ്ധ്യത. ഇപ്പറഞ്ഞതെല്ലാം കണക്കിലെടുത്താൽ ത്രിലോചനപല്ലവകഥ മിത്ത് അല്ല എന്നും ചരിത്രമാണെന്നും ബോദ്ധ്യപ്പെടും.

10. കോണിദേന (കോട്യദോന)ത്തിലെ തെലുഗു ചോഡ രാജാവ് നന്നിചോഡന്റെ മന്ത്രിയും അഹിഛത്രത്തിൽനിന്ന് തെക്കേ ഇന്ത്യയിലെത്തിയ രുദ്രഭട്ടന്റെ പിൻഗാമിയുമായ അന്നനാമാത്യൻ ദാനം. ത്രിലോചനപല്ലവനിൽനിന്ന് വങ്കിപുരം രുദ്രഭട്ടന് അഗ്രഹാരമായി ദാനം കിട്ടി. അദ്ദേഹത്തിന്റെ പിൻഗാമികളിലൊരാളായ സൂര്യഭട്ടന് രാത്തരാഷ്ട്രത്തിലെ മരതൂർ സത്യാശ്രയ പുലകേശി രണ്ടാമനിൽനിന്നും കിട്ടി. സൂര്യഭട്ടന്റെ സഹോദരൻ കുപ്പണാര്യന്, വിഷ്ണുവർദ്ധനൻ ക്രാൻസ അഗ്രഹാരം കൊടുത്തു.

11. പിൽക്കാലപല്ലവമുഖ്യന്മാരുടെ ലിഖിതങ്ങൾ ശ്രീപർവ്വതത്തിനു കിഴക്ക് ത്രിലോചനൻ 700 അഗ്രഹാരം ദാനം ചെയ്തതായി കാണിക്കുന്നു. (നന്ദലൂർ ലിഖിതത്തിൽ ഇത് 70 ആണ്.) ഉപ്പുത്തൂർ കാശ്യപനും, വെങ്കിപുരം അത്രിക്കും കാരമ്പേഡു ഭരദ്വാജനും സോലശ ഗൌതമനും ഗുണ്ടൂർ ജമദഗ്നിക്കും ഇനഗല്ലു വസിഷ്ഠനും കാരശ വിശ്വാമിത്രനും നൽകി എന്നത് സപ്തർഷിവംശജർക്ക് എന്ന് കരുതണം. കടപ്പ ജില്ലയിലെ പെരുമുടിയം അഗ്രഹാരം, വഞ്ചിനാട്ടിലെ പെരുമുടിയൂരെന്ന പോലെ (പെരുമുടിശ്ശേരിയും) രാജാവിന് നേരിട്ട് ഭരണമുള്ളതാണ്. കാശിയിൽവെച്ച് ഉത്തരായനസംക്രാന്തിക്ക് ഷോഡശദാനം ചെയ്യുമ്പോളാണ് 18 ഗോത്രക്കാരായ 108

ബ്രാഹ്മണർക്ക് അദ്ദേഹം ഭൂമി വാഗ്ദാനം ചെയ്തത്. ബ്രാഹ്മണർതന്നെയാണ് ശ്രീപർവ്വ തത്തിനടുത്ത് ഭൂമി തെരഞ്ഞെടുത്തത്. അഹോ ബിലത്തിനു തെക്ക് ശ്രീപർവ്വതത്തിന്റെ ശാഖ യായ നല്ലമലയിൽ, തന്റെ സാമ്രാജ്യത്തിന്റെ കേന്ദ്രസ്ഥാനത്ത് 20 മൈൽ കാടുവെട്ടി അവിടെ ക്ഷേത്രങ്ങളും ഫലവൃക്ഷത്തോട്ടവും ഗാരാമവും ഗൃഹങ്ങളുമുള്ള അഗ്രഹാരം പണിയിച്ചു. രണ്ട് രാജപാതകളിൽ ഒന്ന് ഉയർന്നഭൂമിയി ലാണ്. അതിലാണ് മുക്കന്തീശ്വരക്ഷേത്രം. ഈ ഭാഗം ത്രിലോചനപുരമെന്ന് അറിയുന്നു. താഴ്ചയുള്ള ഭാഗം മൃഡാനീക്ഷേത്രത്തോടുകൂ ടിയതും മൃഡാനീയമെന്ന് അറിയുന്നതുമാണ്. ത്രിലോചനപുരം പൊടിക്കാറ്റുവന്ന് മൂടിയപ്പോ ൾ അവിടെയുള്ളവർ മൃഡാനീയത്തിലേക്ക് മാറി. മൃഡാനീയം ഇപ്പോൾ മുടിവേമു എന്ന് തെറ്റായി ഉച്ചരിക്കപ്പെടുന്നു.

12. ബ്രാഹ്മണരെ മാത്രമല്ല ശൂദ്രരേയും അദ്ദേ ഹം നാട്ടിലേക്ക് കൊണ്ടുവന്നു. മുപ്പണനായക ൻ ഇവരിലൊരാളുടെ വംശമാണ്. ശ്രീപർവ്വ തത്തിന്റെ കിഴക്കോട്ടുള്ള ഭാഗത്താണ് ശൂദ്രരെ താമസിപ്പിച്ചത്. ഇന്ത്യയുടെ കിഴക്കൻതീരത്തെ പല്ലവവംശക്കാരുടെ ലിഖിതങ്ങളാണ് ഇപ്പോൾ കണ്ടത്. ഇനി തെലുഗുദേശത്തെ ചോളന്മാരുടെ ലിഖിതങ്ങളും പരിശോധിക്കണം.

13. തെക്കൻ തെലുഗുദേശത്തുനിന്ന് 7-13 നൂറ്റാ ണ്ടുവരെയുള്ള ചോളലിഖിതങ്ങൾ കണ്ടുകിട്ടി യിട്ടുണ്ട്. കടപ്പജില്ലയിൽ കരികാലചോളൻ നിർമ്മിച്ച പൊട്ടാപ്പി എന്ന കേന്ദ്രത്തിൽനി ന്നാണ് ഇവ വ്യാപിക്കുന്നത്. എല്ലാ ലിഖിത

വും ആരംഭിക്കുന്നത് ചരണസരോരുഹവിഹി ത വിലോചന ത്രിലോചന പ്രമുഖാഖില പൃഥ്വീശ്വരകാരിത കാവേരീതീര കരികാലകുല രത്നപ്രദീപ എന്നാണ്. രണ്ടുകാര്യം വ്യക്തമാണ്. കരികാലചോളനുമുമ്പ് ത്രിലോചനപല്ലവന്മാരാണ് ആന്ധ്ര ഭരിച്ചത്. കരികാലനു സമകാലീനനായി ഒരു ത്രിലോചനപല്ലവനുണ്ട്. നോലംബ,തെലുഗുചോള,ചാലൂക്യ, ദുർജ്ജയ,പല്ലവ ലിഖിതങ്ങളെല്ലാം ഇതിന് സാക്ഷ്യം വഹിക്കുന്നു.

14. തെലുഗുചോളവംശാവലികളിൽനിന്ന് അവർ വിജയാലയവംശജരല്ല എന്ന് മനസ്സിലാവുന്നു. കരികാലരണ്ടാമനും ദശവർമ്മനും ഇടയിൽ വലിയ വിടവ് കാണുന്നു. എന്നാലും ഈ വംശാവലി ചരിത്രപരമായി ശരിയാണെന്ന് തെളിയിക്കാം. ഒരുവശത്ത് തെനുങ്കുബിജ്ജണനും മറുവശത്ത് ചോഡബല്ലയ ചോഡനും വരുന്ന കാലം മുതലുള്ള അവരുടെ ലിഖിതങ്ങൾ അവരുടെ കാലം സംശയമില്ലാതെ തെളിയിക്കുന്നു. അതിനാൽ വംശാവലിയുടെ മറുഭാഗത്തേക്ക് ശ്രദ്ധ തിരിക്കാം. മഹാമണ്ഡലേശ്വര നന്ദിചോഡന്റേയും സഹോദരന്മാരുടേയും തെലുഗുചോഡരുടെ കോട്യദോന ശാഖയുടേയും ലിഖിതങ്ങളാണ് പരിശോധിക്കേണ്ടത്. ഇതിലെ വംശാവലി ആരംഭിക്കുന്നത് ദ്രാവിഡപഞ്ചകം കീഴടക്കി ഉറയൂരിനെ തലസ്ഥാനമാക്കി വാണ ജടാചൂഡനിൽനിന്നാണ്. ഇദ്ദേഹത്തിന്റെ മകനായ കരികാലൻ കാവേരിക്ക് അണകെട്ടി,കാഞ്ചി തലസ്ഥാനമാക്കി ഭരിച്ചു. സൂര്യവംശത്തിന്റെ ഈ മഹിമാനത്തിന് മൂന്നു പുത്രന്മാരുണ്ടായി.

കരികാലൻ,ദശവർമ്മൻ,തൊണ്ടമാൻ. ദശവർമ്മ നാണ് പാകരാഷ്ട്രം പിടിച്ചടക്കി പൊട്ടാപ്പി തല സ്ഥാനമാക്കി ഭരിച്ചത്.ജടാചൂഡൻ , കരികാലൻ 1, മഹിമാനചോഡൻ, 3 മക്കൾ (കരികാലൻ 2, ദശവർമ്മൻ, തൊണ്ടമാൻ)
കരികാലനിൽനിന്നും ദശവർമ്മനിൽനിന്നുമാണ് തെലുഗുചോഡരുടെ രണ്ട് ശാഖ ഉണ്ടായത്. തമിഴ്നാട്ടിലെ വളരെ പഴയ ചോളവംശത്തി ൽനിന്നാണ് തെലുഗുചോഡരുടെ ഉത്ഭവം. ഇളം ചേയി ചെന്നി, കരികാലൻ,മാവൻ അഥവാ നെടുമുടിക്കിള്ളി, നെടുമുടിക്കിള്ളിയുടെ മക്ക ളായ ഉദയകുമാരനും തൊണ്ടമാൻ ഇളം തിര യനും എന്നാണ് തമിഴിലെ വംശവൃക്ഷം. ഇളം ചേയ് ചെന്നി ജടാചൂഡനാവണം. മാവൻ മഹി മാനചോഡനുമാവണം. ഉദയകുമാരൻ മണിമേ ഖലയെ പ്രണയിച്ച് കാഞ്ചനനാൽ വധിക്കപ്പെട്ടു. മാവൻകിള്ളിക്ക് പിള്ളിവളൈയിൽ (നാഗരാജാ വ് വളൈ വാണന്റെ മകൾ) ജനിച്ച മകനാണ് തൊണ്ടൈമാൻ ഇളംതിരയൻ. ബാണവംശജയാ ണ് പിള്ളിവളൈ വളൈ ബാണൻ എന്നാണ് അഛന്റെ പേർ. വളൈ എന്നത് വലി അഥവാ ബലി എന്നതിന്റെ അപഭ്രംശമാവണം. മഹാബ ലി ബാണവംശം എന്ന് ധരിക്കണം. ആന്ധ്രപഥ ത്തിലെ വഡുഗാവലി . പാകരാഷ്ട്രമെന്ന് ലിഖി തങ്ങളിൽ കാണുന്നതാണ്. ദശവർമ്മൻ ഈ ഭാഗം ഭരിച്ചിരുന്നു. ചോളരും ബാണരാജാക്ക ന്മാരും തമ്മിൽ വളരെ അടുത്ത വൈവാഹിക ബന്ധം ഉണ്ടായിരുന്നു.

ഉദയകുമാരന്റെ പേർ തെലുഗുലിസ്റ്റിലോ, കരി കാല 2 ,ദശവർമ്മനെന്നിവരുടോത് തമിഴു ലിസ്റ്റി

ലോ ഇല്ല. എന്നാൽ മറ്റെല്ലാം ഉണ്ട്.നാലു തലമുറകളുടെ ലിസ്റ്റ് തമിഴിലും തെലുഗിലും ഒന്നാണ്.

പിന്നെ എന്താണ് മിത്ത് എന്ന് ത്രിലോചനനെ കരുതാനുള്ള കാരണം. അദ്ദേഹം ബ്രാഹ്മണകന്യക്ക് ശിവനിൽ ജനിച്ച ഈശ്വരവംശജനാണ് എന്ന കഥ. രണ്ട് മൂന്നു കണ്ണുണ്ടെന്ന ഐതിഹ്യം. ശിവന് വിഷ്ണുകന്യയിലുണ്ടായ ശാസ്താവിനെപ്പോലെ ആണെങ്കിലെന്തിന് പല്ലവനാമം കൊടുത്തു. കോട്ടയിലെ കൈഫീയത്ത് തൊണ്ടമാൻ ചക്രവർത്തിയുടെ പുത്രനെന്നാണ് പറയുന്നത്. (പന്തളരാജപുത്രനെന്നപോലെ). കാഞ്ചി പല്ലവവംശാവലി ഇദ്ദേഹത്തിന്റെ പേര് ഒഴിവാക്കിയത് കന്യാപുത്രനെന്നതും ജനനത്തിലുള്ള അവിഹിതമായ അവസ്ഥയും കൊണ്ടാവണം. ഇതുപോലെ ഒരു ഒഴിവാക്കൽ ബാദാമി ചാലൂക്യരും ചെയ്തിട്ടുണ്ട്. മരുമകന്റെ സിംഹാസനം തട്ടിയെടുത്ത മംഗളേശനെ അവർ വംശവൃക്ഷത്തിൽ നിന്ന് ഒഴിവാക്കി.

കാലം

മുക്കന്തിയുടെ കാലം വിവിധ കൈഫീയത്തുകളിൽ കലി 2000 മുതൽ ശകം 513 വരെയായി കാണുന്നു. ശങ്കരാത്രിപ്പാട്, സാര മുതലായവയിൽ കലി 2000, വങ്കിപുരം ,ഉപ്പുത്തൂരെന്നിവിടങ്ങളിൽ കലി 1986, ചൌഡേശ്വരിനന്ദാവാരത്ത് കലി 1570,സരയിൽ കലി 1540 എന്നെല്ലാം കാണുന്നു, മന്ദ്രേദു കൈഫീയത്തിൽ കലിയുഗാദിയിലെന്നാണ്.അനന്തവാരത്ത് ശകം 220, കോട്ടയിൽ ശകം 513 എന്നാണ്. ഇക്കാലങ്ങളിലെല്ലാം മൂന്നു കന്ത സ്കന്ധ)ങ്ങളോടുകൂടിയ മുക്കന്തിവംശം ഉണ്ടായി

രുന്നിരിക്കണം. സംഘകാലത്തെ മൂവേന്തവംശം ഇവരുടെ പിൻതുടർച്ചയുമായിരിക്കണം.

എഡി 942ലെ ഹേമവതിലിഖിതം (ദിലീപരശന്റെ) നോലംബവംശം ത്രിലോചനപല്ലവവംശമാണെന്ന് പറയുന്നു. മംഗളരശനോലംബാധിരാജാ (നോലംബവംശസ്ഥാപകൻ) 8ആം നൂറ്റാണ്ടിന്റെ മദ്ധ്യത്തിലാണ് ജീവിച്ചത്. മനുമസിദ്ധന്റെ നന്ദലൂർ ലിഖിതത്തിൽ 821 എഡിയില് ബ്രാഹ്മണർക്ക് പെരുങ്കണ്ടൂര് ദാനം കൊടുത്ത ഒരു ത്രിലോചനപല്ലവൻ, അതിനും മുമ്പ് മറ്റൊരു ത്രിലോചനപല്ലവൻ 70 ഗ്രാമം നൽകിയതായി പറയുന്നു. ഈ പ്രാചീന ത്രിലോചനനാവണം കരികാലന്റെ സമകാലീനൻ. എഡി 660ലെ പടിഞ്ഞാറൻചാലൂക്യവിക്രമാദിത്യ ഒന്നാമന്റെ ലിഖിതത്തിലാണ് ആദ്യം മുക്കന്തിനാമം കാണുന്നത്. ശകം 1070 ലിഖിതം, ദുർജ്ജയലിഖിതങ്ങൾ ഇവ വെച്ച് പുലകേശി രണ്ടാമന്റെ പല തലമുറകൾക്ക് മുമ്പ് മുക്കന്തി ജീവിച്ചതായി കണക്കാക്കുന്നു. പടിഞ്ഞാറും കിഴക്കും ചാലൂക്യർക്ക് ത്രിലോചനപല്ലവനുമായുള്ള ബന്ധവും സൂചിതം. 10, 11 നൂറ്റാണ്ടുകളിലെ കിഴക്കൻ ചാലൂക്യലിഖിതങ്ങൾ ചാലൂക്യവംശസ്ഥാപകനായ വിജയാദിത്യൻ ത്രിലോചനപല്ലവനാൽ വധിക്കപ്പെട്ടതായി പറയുന്നു. അന്ന് വിജയാദിത്യന്റെ ഗർഭിണിയായ ഭാര്യയെ മുടിവേമുഗ്രാമം അഗ്രഹാരത്തിൽ സ്വപുത്രിയെപ്പോലെ വിഷ്ണുഭട്ടസോമയാജി സംരക്ഷിച്ചു. അവൾ പ്രസവിച്ചതാണ് വിഷ്ണുവർദ്ധനൻ. മംഗലേശന്റെ ലിഖിതങ്ങളിലെ ചാലൂക്യപരമ്പര ഇപ്രകാരമാണ്. ജയസിംഹൻ, രണരാഗൻ, സത്യാശ്രയപുലകേശി 1 (രണവിക്രമ), അദ്ദേഹത്തിന്റെ രണ്ട് മക്കളായ കീർത്തിവർമ്മൻ

1 എന്ന രണപരാക്രമനും, മംഗലേശനെന്ന രണ വിക്രാന്തനും. യേവൂർശിലാലിഖിതത്തിലെ വംശ വൃക്ഷവും ഇതിനോട് യോജിക്കുന്നു. ചില കിഴ ക്കൻ ചാലൂക്യലിഖിതങ്ങളിൽ ജയസിംഹനേയും രണരാഗനേയും വിട്ടുകളയുന്നു.( അവരെ കേരള ത്തിലെ വംശവൃക്ഷങ്ങളിൽ ചിലതിൽ കാണുന്നു. )അവർക്കുപകരം വിഷ്ണുവർദ്ധനനേയും വിജ യാദിത്യനേയും കാണാം. ബാദാമിചാലൂക്യരുടെ ലിസ്റ്റിൽ ജയസിംഹ,രണാദിത്യ, പുലകേശി 1 എന്നും വെങ്കി ചാലൂക്യലിസ്റ്റിൽ വിഷ്ണു വർദ്ധന, വിജയാദിത്യ, പുലകേശി 1 എന്നുമാണ്. ജയസിംഹനാണ് വിഷ്ണുവർദ്ധനൻ (വിഷ്ണുഭട്ട സോമയാജിയാൽ വളർത്തപ്പെട്ടവൻ). രണരാഗനെ ന്നത് വിജയാദിത്യന്റെ ബിരുദനാമവുമാണ്. രണ എന്ന് ചേർത്ത ബിരുദനാമം പല ചാലൂക്യരാജാ ക്കന്മാർക്കും ഉണ്ടായിരുന്നു. രണരസിക(വിക്രമാ ദിത്യ 1) രണവിക്രാന്ത(മംഗളേശ) രണപരാക്രമ (കീർത്തിവർമ്മ), രണവിക്രമ (പുലകേശി 1) ഇപ്രകാരം. ഇതുപോലെ ഒരു ബിരുദനാമമാണ് രണരാഗൻ. ത്രിലോചനപല്ലവനാൽ വധിക്കപ്പെട്ട രണരാഗവിജയാദിത്യന്റെ പുത്രനാണ് ജയസിംഹ വിഷ്ണുവർദ്ധനനെന്ന് സിദ്ധിക്കുന്നു. കീർത്തിവ ർമ്മൻ ബാദാമിയിൽ സിംഹാസനാരൂഢനായത് 566-7ലാണ്. ജയസിംഹവിഷ്ണുവർദ്ധനകാലം 506-7 എന്നെടുക്കാം. (ഒരു തലമുറ രാജാവിന് 20 വർഷം വെച്ച് 3 തലമുറക്ക് 69 കിഴിച്ച്).എഡി 486ൽ വിജയാദിത്യൻ മരിക്കുമ്പോൾ വിഷ്ണുവ ർദ്ധനൻ ജനിച്ചിട്ടുപോലുമില്ല. ഏതാണ്ട് 5ആം നൂറ്റാണ്ടിലാണ് വിജയാദിത്യനും ത്രിലോചനപല്ല

വനും ജീവിച്ചിരുന്നതെന്ന് ഇതെല്ലാം വെച്ച് ചരിത്രകാരന്മാർ കണക്കാക്കുന്നു.

എന്താണ് ത്രിലോചനപല്ലവനും ിജയാദിത്യനും തമ്മിലുള്ള യുദ്ധകാരണം. ഇതറിയാൻ ശതവാഹനകാലത്തെ ചരിത്രത്തിലേക്ക് പോകണം. ശതവാഹനവാകാടകസാമ്രാജ്യം തകരാനാരംഭിച്ച കാലത്ത് ഡക്കാനിൽ പല രാജവംശങ്ങളും അവരുടെ ശാഖകളായി ഉയരാനാരംഭിച്ചു. മാൾവയിലെ കാലചുരി, വിദർഭയിലെ നളവംശം, കുന്തളത്തിലെ ചാലൂക്യവംശം ഇവ ഇതിൽപെടുന്നു. കദംബവനവാസികത്തിലെ പല്ലവകദംബവംശം വളരെ പുരാതനമായ ഒന്നാണ്. വനവാസികത്തെ ചാലൂക്യർ ആക്രമിക്കുംവരെ പല്ലവർ ചാലൂക്യരുമായി സൌഹൃദത്തിലാണ്. രണ്ടുകൂട്ടരും ബന്ധുക്കളും ഒരേ വംശത്തിന്റെ തന്നെ രണ്ട് ശാഖയുമാണ്. ശതവാഹനർക്ക് മുമ്പ് തെക്കേ ഇന്ത്യ മുഴുവനും കടലൂർ വരെ ആന്ധ്രകന്മാരുടെ കയ്യിൽ ഏകസാമ്രാജ്യമായിരുന്നു. ശതവാഹനരുടെ ശാഖകളിലൊന്നായ ചുത്തുശതകർണ്ണികളുടെ നാഗരാജവംശം കുന്തളകേരളരാജ്യങ്ങളിൽ ഭരിച്ചിരുന്നു. അവർ തെക്കേ ഇന്ത്യയിലെ മഹാരഥിവംശങ്ങളുമായി വൈവാഹികബന്ധം പുലർത്തിയിരുന്നു. ആന്ധ്രസാമ്രാജ്യപതനത്തോടെ കുന്തളരാജ്യം ഉൾപ്പെട്ട ദക്ഷിണേന്ത്യ ശിവസ്കന്ധനാഗം എന്ന മഹാരഥിരാജകുമാരന്റെ ഭരണത്തിലായി. അദ്ദേഹത്തിന് പുത്രന്മാരില്ല. മകളെ വീരകൂർച്ചപല്ലവനാണ് വിവാഹം കഴിച്ചത്. ശിവസ്കന്ദനുശേഷം വീരകൂർച്ചൻ ദക്ഷിണേന്ത്യയുടെ രാജാവായി, പല്ലവവംശസാമ്രാജ്യത്തിന്റെ സ്ഥാപകനുമായി. ആന്ധ്രഭൃത്യരെന്നാണ് ചുത്തുശ

തകർണ്ണിമാരെ വിളിച്ചിരുന്നത്. ആന്ധ്രഭൃത്യരിൽനിന്ന് കുന്തളം ഉൾപ്പെട്ട സാമ്രാജ്യം കദംബപല്ലവരിലേക്ക് നേരിട്ട് ലഭിച്ചത് ഇപ്രകാരമാണ്. മയൂരവർമ്മന്റെ പേരക്കുട്ടിയുടെ മകനായ കാകുത്സവർമ്മന്റെ മൈസൂർതലഗുണ്ട ലിഖിതപ്രകാരം കദംബപല്ലവർ ബ്രഹ്മക്ഷത്രവംശമാണ്. കാഞ്ചിപല്ലവരുമായി മയൂരശർമ്മന്റെ മത്സരം, വർമ്മനാമം സ്വീകരിച്ച് ആയുധമെടുക്കൽ, ബാണരാജവംശത്തിൽനിന്ന് കപ്പം പിരിക്കൽ, ആഴിചൂഴുന്ന രാജ്യാധിപത്യം ഇവ ലിഖിതത്തിലുണ്ട്. , കുറെ കാലം പല്ലവരുടെ ദണ്ഡധനായകനായി ജോലി ചെയ്തിട്ടുമുണ്ട്. കാകുത്സൻ തന്റെ കുടുംബം കദംബസേനാനികളെന്ന് പറയുന്നു. മയൂരവർമ്മൻ, ,കങ്കവർമ്മൻ, ഭഗീരഥൻ,രഘു, കാകുത്സവർമ്മനെന്ന് സൂര്യവംശികളുടെ നാമമാണ് ഇവർക്കുള്ളത്. കാകുത്സന്റെ പിൻഗാമികൾ മഹാരാജാബിരുദം പേരിനോട് ചേർക്കുന്നുണ്ട്. കാകുത്സവർമ്മന്റെ മകനായ കൃഷ്ണവർമ്മൻ 1 ധർമ്മരാജാ, ധർമ്മമഹാരാജാ മുതലായ ബിരുദങ്ങൾ ചേർക്കുന്നു. മൃഗേശ,മാന്ധാതൃ,രഘു ഇവരും ഈ ബിരുദം ചേർക്കുന്നു.(ആദ്യത്തെ നാലു രാാക്കന്മാർക്ക് ഇതില്ല) കൃഷ്ണവർമ്മനും പല്ലവരും തമ്മിലുള്ള യുദ്ധത്തിൽ കൃഷ്ണവർമ്മന്റെ സൈന്യത്തെ നയിച്ചത് കേകയരാജകുമാരനായ ശിവാനന്ദവർമ്മനും പല്ലവസൈന്യത്തെ നയിച്ചത് പല്ലവരാജാ നാനാക്കശനുമാണ്. പല്ലവസൈന്യത്താൽ തോൽപ്പിക്കപ്പെട്ട കൃഷ്ണവർമ്മന്റെ സൈന്യാധിപൻ ശിവാനന്ദവർമ്മൻ അപമാനത്താൽ ദർഭ വിരിച്ച് ആത്മത്യാഗം ചെയ്തു.

കൃഷ്ണവർമ്മന്റെ മരണശേഷം രണ്ടാമത്തെ കദം ബപല്ലവയുദ്ധം ആരംഭിച്ചു. മകൻ വിഷ്ണുവ ർമ്മനും മരുമക്കൾ മ-ഗേശനും മാന്ധാതാവും കൂടിയുള്ള അവകാശത്തർക്കമായിരുന്നു അത്. മരുമക്കൾക്കായിരുന്നു നിയമപ്രകാരം അവകാ ശം. അതിനാൽ വിഷ്ണുവർദ്ധനൻ കാഞ്ചിപല്ലവ രുടെ സഹായം തേടി. അവർ മഹാരാജാ പല്ല വേന്ദ്ര ശാന്തിവർമ്മന്റെ കീഴിൽ സൈന്യത്തെ അയച്ച് വിഷ്ണുവർമ്മനെ വനവാസിയിലെ സിംഹാസനത്തിലിരുത്തി. ഇക്കാലത്ത് പല്ലവ രുടെ സാമന്തരായി ഗംഗാവംശം പടിഞ്ഞാറ്ക ർണ്ണാടകത്തിൽ പ്രബലമായി. പല്ലവരാജാക്കന്മാരാ യ സിംഹവർമ്മനും മകൻ സ്കന്ദവർമ്മനുമാണ്, ആര്യവർമ്മനേയും മകൻ മാധവവർമ്മനേയും സിംഹാസനത്തിലിരുത്തിയത്. കദംബർക്കെതിരെ പല്ലവഗംഗന്മാരുടെ കൂട്ടായ സംഘം ഉണ്ടായി. വിഷ്ണുവർമ്മനും മൃഗേശനും തമ്മിലുള്ള മത്സരം വീണ്ടും കടുത്തപ്പോൾ മൃഗേശൻ വീണ്ടും പല്ലവസഹായം ചോദിച്ചു. പല്ലവരും ഗംഗരും കൂട്ടായി കുന്തളദേശം ആക്രമിച്ചു. മൃഗേശൻ തുംഗഗംഗരേയും പല്ലവരേയും തോൽപ്പിച്ചതായി പറയുന്നു. സഹോദരനായ മാന്ധാതാവും മകൻ രവിയും വിജയം വരെ പോരാട്ടം തുടർന്നു. രവി വിഷ്ണുവർദ്ധനനെ വധിക്കയും കാഞ്ചിയിലെ ചണ്ഡദണ്ഡനെ തോൽപ്പിക്കയും ചെയ്തു. തെക്കൻകുന്തഴരാജ്യം വിഷ്ണുവർദ്ധനന്റെ പിന്മുറക്കാരും ഹൽസി രവിയും ഭരിക്കാനാരംഭിച്ചു. കദംബരോടുള്ള പല്ലവരുടെ  ഈ പോളിസിയാണ് ത്രിലോചനപ ല്ലവനും വിജയാദിത്യന്റെ വംശത്തോട് എടുത്ത

തെന്നത് ശ്രദ്ധേയമാണ്. ഇവയെല്ലാം അവകാശത്ത ർക്കങ്ങളും അതിനെത്തുടർന്ന യുദ്ധങ്ങളുമാണ്. അവകാശത്തർക്കം ഒരേ വംശക്കാർക്കിടയിലാ ണല്ലോ ഉണ്ടാവുക.

ഹിമാലയം മുതൽ കന്യാകുമാരി വരെ കീഴടക്കി യ കരികാലചോളന്റെ കാലത്തെ ത്രിലോചനപല്ല വന്റെ കഥ നോക്കാം. നന്ദിവർമ്മ മൂന്നാമന്റെ വേ ലൂർപാളയം പ്ലേറ്റ് കുമാരവിഷ്ണു 1 കാഞ്ചി ചോളരിൽനിന്ന് തിരിച്ചുപിടിച്ചു എന്ന് രേഖപ്പെ ടുത്തുന്നു. പെനുഗൊണ്ടപ്ലേറ്റിലെ സിംഹവർമ്മൻ (430-60), കുമാരവിഷ്ണു 1 ഇവർക്കിടയിൽ 2 ബുധവർമ്മന്മാർ 40 കൊല്ലം ഭരിച്ചു. അതിനാൽ 376-396 ആണ് കുമാരവി ഷ്ണു കാലം. കുമാരവിഷ്ണുവിന്റെ പിതാവ് സ്കന്ദവർമ്മകാലത്ത് കാഞ്ചി ചോളരുടെ കയ്യി ലാണ്. സമുദ്രഗുപ്തന്റെ ദക്ഷിണേന്ത്യ ആക്രമണം 347-359ന് ഇടയിലാണ്. അതിൽ കാഞ്ചിപല്ലവവി ഷ്ണുഗോപൻ തടവിലാക്കപ്പെടുകയും പിന്നീട് വിട്ടയക്കപ്പെടുകയും ചെയ്യുന്നുണ്ട്.
മയൂരശർമ്മനും പല്ലവരും ഇക്കാലത്ത് യുദ്ധത്തി ലാണ്. ഇതിന്നിടയിലാവണം ചോളർ തൊണ്ടമ ണ്ഡലം പ്രവേശിച്ച് കാഞ്ചി കയ്യടക്കിയത്. എഡി 446ൽ വടക്കൻപല്ലവരാജ്യത്ത് ഭരിക്കുന്ന യുവമ ഹാരാജാ വിഷ്ണുഗോപവർമ്മൻ പെനുഗൊണ്ട പ്ലേറ്റിലെ സിംഹവർമ്മന്റെ ഏറ്റവും ഇളയ അനുജനായിരുന്നു. അദ്ദേഹം കാഞ്ചി സിംഹാസ നത്തിലിരുന്നിട്ടില്ല. ഇദ്ദേഹം സമുദ്രഗുപ്തന് ഒരു നൂറ്റാണ്ടുകഴിഞ്ഞാണ് ജീവിച്ചത്. അതിനാൽ അലഹബാദ് ലിഖിതത്തിലെ വിഷ്ണു ഗോപനും ഇദ്ദേഹവും ഒരാളല്ല. രാജസിംഹന്റെ വായലൂർ

ലിഖിതം തരുന്ന പല്ലവരുടെ വംശവൃ ക്ഷാവലി നോക്കാം. ഇവരെല്ലാവരും കാഞ്ചി ഭരിച്ചവരല്ല. ഇതിൽ വിഷ്ണുഗോപനെന്ന നാമം മൂന്നു പ്രാവശ്യം വരുന്നുണ്ട്. വേലൂർപാളയം പ്ലേറ്റിലെ ലിസ്റ്റ് വ്യത്യസ്തമാണ്. അതിലും ഒരു വിഷ്ണുഗോപനുണ്ട്. കുമാരവിഷ്ണുവിനും ബുധവർമ്മനും ശേഷമാണ് അത് വരുന്നത്. ചേന്തലൂർ പ്ലേറ്റ് പ്രകാരം ബുധവർമ്മന്റെ മകനും പിൻഗാമിയും കുമാരവിഷ്ണു രണ്ടാമനാണ്. വേലൂർപാളയം പ്ലേറ്റിലെ ഭാഷ ബുധവർമ്മനും വിഷ്ണുഗോപനും ഇടയിൽ വലിയ ഒരു വിടവ് കാണിക്കുന്നു. അതിനാൽ അതിലുള്ളവനാകാം സമുദ്രഗുപ്തകാലത്തെ വിഷ്ണുഗോപനെന്ന യുവ രാജാവ്. കുമാരവിഷ്ണുവിന്റെ മുൻഗാമിയായ ഈ രാജാവ് ആരായിരുന്നു.

ഹിരദഹല്ലി പ്ലേറ്റിൽ ബപ്പമഹാരാജാ, ശിവസ്കന്ദവർമ്മനെന്ന് 2 നാമവും ചാരുദേവി ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റ് വിജയസ്കന്ദവർമ്മൻ, വിജയ ബുദ്ധവർമ്മൻ, ബുദ്ധാങ്കുരനെന്ന് മൂന്ന് നാമവും തരുന്നു. ശിവസ്കന്ദവർമ്മനും വിജയസ്കന്ദവർമ്മനും ഒരാളാണ്. ഇതിനെ ചേന്തലൂർ പ്ലേറ്റ് വംശാവലിയോട് ചേർത്ത്,

1 ബപ്പമഹാരാജാ

2. ശിവസ്കന്ദവർമ്മൻ

3. രണ്ട് മക്കൾ ബുധവർമ്മനും കുമാരവിഷ്ണു ഒന്നാമനും

4. ബുധവർമ്മപുത്രൻ ബുദ്ധ്യാങ്കുരൻ, കുമാര വിഷ്ണുപുത്രൻ ബുധവർമ്മൻ 2

5. കുമാരവിഷ്ണു ഒന്നാമന്റെ പേരക്കുട്ടിയും ബുധവർമ്മൻ രണ്ടാമന്റെ മകനുമായി കുമാര വിഷ്ണു 2

വീരകൂർച്ച, സ്കന്ദശിഷ്യ, കുമാരവിഷ്ണു, ബുധ വർമ്മനെന്നിവർ തുടർച്ചയായി കാഞ്ചി ഭരിച്ചു എന്ന വേലൂർപാളയം പ്ലേറ്റിലെ പ്രസ്താവം ഇതനുസരിച്ച് ശരിയാവും.സ്കന്ദശിഷ്യനും ശിവ സ്കന്ദവർമ്മനും ഒരാളാവണം. വീരകൂർച്ചന്റെ നാമമാവണം ബപ്പമഹാരാജാ എന്ന ബിരുദം. ബുദ്ധ്യാങ്കുരനെന്നത് നയാങ്കുര, ലളിതാങ്കുര ഇവപോലെ ബിരുദമാണെന്ന് മനസ്സിലാക്കുന്ന പക്ഷം ഇദ്ദേഹം തന്നെയാവാം വിഷ്ണുഗോപൻ എന്ന യുവരാജാവ്. മയൂരശർമ്മനെ ബൃഹദ്ബാ ണനും നിരവധി പല്ലവസാമന്തരും സഹായിച്ചിരു ന്നു. അവരെ അമർച്ച ചെയ്യുംമുമ്പ് വിഷ്ണുഗോ പൻ മരിച്ച്, കുമാരവിഷ്ണു 1 സിംഹാസനാരൂ ഢനായി. ഇദ്ദേഹം മയൂരശർമ്മനുമായി സന്ധി ചെയ്ത് കദംബ,ബാണരുടെ സഹായത്തോടെ കാഞ്ചി തിരിച്ചുപിടിച്ചു. കുമാരവിഷ്ണുവും വിഷ്ണുഗോപനും തമ്മിലുള്ള അവകാശതതർക്ക ത്തിലാണ് കദംബബാണസൈന്യം പങ്കെടുത്തെന്ന് പ്രത്യേകം ശ്രദ്ധിക്കണം.

കരികാലൻ ഇളംചേയ് ചെന്നിയുടെ മകനാണ്. ചേന്ദിയുടെ മകനായ യുവരാജാവ് എന്ന് സാരം. ആന്ധ്രചോഡലിഖിതങ്ങളിലെ ജടാചൂഡനായി ഇദ്ദേഹത്തെ ചില ചരിത്രകാരന്മാർ കരുതുന്നു. ചോളർ അയോദ്ധ്യയിൽനിന്ന് തെക്കോട്ട് നീങ്ങിയ സൂര്യവംശജരാണ്. കരികാലന്റെയും പിതാവ് ചേന്ദിയുടേയും വളരെ മുമ്പാണ് സൂര്യവംശജർ

തെക്കോട്ടു നീങ്ങിയത്. ജഡാചൂടൻ തന്റെ പൂർവ്വികർ കീഴടക്കിയ ദ്രാവിഡപഞ്ചകത്തിന് അധിപനായിരുന്നു. പഞ്ചദ്രാവിഡദേശം തമിഴും തെലുഗും കർണ്ണാടകവും (മലയാളവും) മറാത്തിയും ഗുജറാത്തിയും സംസാരിക്കുന്ന പ്രദേശങ്ങളാണ്.ദക്ഷിണേന്ത്യയും മദ്ധ്യേന്ത്യയും ഉൾപ്പെട്ട പ്രദേശമാണിത്. കരികാലന് സിംഹാസനത്തിന് അവകാശമുണ്ടായിരുന്നില്ല. (യുവരാജാവിന്റെ പുത്രനാണ്. ചക്രവർത്തിയുടെ താവഴിയല്ലഃ എന്നാൽ അമ്മാമനായ ഇരുംബിഡാർ തളിയാരുടെ സഹായത്താൽ കരികാലൻ സിംഹാസനം നേടി. തെലുദുചോളലിഖിതങ്ങൾ ഇപ്രകാരം ജടാചൂഡനെക്കുറിച്ച് പറഞ്ഞിട്ടില്ല. കരികാലന്റെ വടക്കോട്ടുള്ള ദിഗ്വിജയത്തിലാണ് തടസ്സമായി നിന്ന പല്ലവരെ ചോളസൈന്യം ആക്രമിച്ചത്. ത്രിലോചനപല്ലവനുമായുള്ള ഏറ്റുമുട്ടലിൽ കാവേരിയിലെ അണ കെട്ടാൻ കല്ലു ചുമക്കാനാജ്ഞാപിച്ച ചോളനെ ധിക്കരിച്ച പല്ലവനെ ഒരു കണ്ണ് പൊട്ടിച്ച് ഇരുകണ്ണാക്കി എന്ന ഐതിഹ്യമാണ് കരികാലനും ത്രിലോചനനും സമകാലീനരാണെന്നതിന് ആധാരം. കാവേരിയിലെ കല്ലണ ഇന്നും കാണുന്നുമുണ്ട്. ത്രിലോചനന്റെ കാഞ്ചി കരികാലനാണ് കീഴടക്കിയത്. ചിത്തിവാലെ കൈഫീയത്തിൽ കരികാലൻ സിംഹാസനാരൂഢനായ ഉടനെ പടിഞ്ഞാറുനിന്ന് വന്ന് ഈ രാജ്യം പിടിച്ചടക്കിയെന്നാണ് പറയുന്നത്. കരിഗിരിയിലെ കാടെല്ലാം നശിപ്പിച്ച്,പൊട്ടാപ്പി എന്ന ഗ്രാമം ഉണ്ടാക്കി. ത്രിലോചനപല്ലവരാജാവിന്റെ ശ്രീപർവ്വതതാഴ്വാരത്തിൽ വടക്കുനിന്ന് വന്ന താമസക്കാരെ പാർപ്പിച്ചു. കടപ്പ,കർണ്ണൂലിലെ രെനാഡുലി

ഖിതങ്ങൾ  അവിടെ കരികാലന്റെ പിൻഗാമിക ളായ രാജാക്കന്മാർ ഏഴാം നൂറ്റാണ്ടിലും ഉണ്ട് എന്ന് കാണിക്കുന്നു. ആദ്യം കാഞ്ചി പിടിച്ചു, പിന്നെ തെലുഗുപല്ലവദേശത്തെ കീഴടക്കി. ത്രിലോ ചനനെ വലിയശക്തിയല്ലാതാക്കി. ത്രിലോചനൻ ധാരണിക്കോട്ട കേന്ദ്രമാക്കി ഭരിക്കാനാരംഭിച്ചു.

ശ്രീമാൻ ഈശ്വരവംശജ ത്രിനയന കാഞ്ചീപതി പല്ലവ എന്നാണ് 10ആം നൂറ്റാണ്ടിലെ ഒരു ലിഖി തം ത്രിലോചനനെ പറയുന്നത്. വിമലാദിത്യന്റെ രണാസ്ഥിപുണ്ടി ദാനം ചാലൂക്യവംശസ്ഥാപകനാ യ വിജയാദിത്യന്റെ സമകാലീനനെന്ന് വിളിക്കു ന്നു. വിജയാദിത്യോ നാമ രാജാ വിജിഗീഷയാ ദക്ഷിണാപഥം ഗത്വാ ത്രിലോചനപല്ലവമധിക്ഷി പ്യാ ദൈവദുരീഹയാ ലോകാന്തരം ഗമത്.

കർണ്ണാടകലിഖിതങ്ങളിൽ പല്ലവരാജാക്കന്മാരേ യും രാജ്ഞിമാരേയും കാടവമഹാരാജാ, കാടവ മഹാറാണി എന്നാണ് പറയുക. മുക്കന്തി കാടു വെട്ടി എന്ന നാമം കാഞ്ചിയിലെ പല്ലവരാജാക്ക ന്മാർക്ക് ഉണ്ട്.ഒരു പടിഞ്ഞാറൻഗംഗലിഖിതത്തിൽ ദുർവ്വിനീതനെക്കുറിച്ച്:- വസുധേഗേ രാവണ പ്രതിമാനെംബ നെഗർത്തേയ കാടുവെട്ടിയം വിസസനരംഗദോൽ പിഡിഡു (ഭൂമിയിലെ രാവണനെന്ന് പേരുകേട്ട കാടുവെട്ടിയെ ദുർവ്വി നീതൻ യുദ്ധക്കളത്തിൽ പിടിച്ചുകെട്ടി). ഗംഗാരാ ജാവ് ശ്രീപുരുഷനെക്കുറിച്ച്:-
ശത്രവസംകുലപ്രലയഭൈരവൻ എംബ യശം പൊഡോൽഡു ലോകത്രയമദ്ധ്യതോൽ പരേയേ ബിരദ കാഞ്ചിയ കാടുവെട്ടിയം ചിത്രവിദം ചിലർദയോൽ അസുഗോളേ കാടി താടിയ പല്ല

വ ഛത്രമൻ ഇരുദക്കൊണ്ടു മെരെദം ഭുജ ഗർഭമനാ മഹീഭുജഃ ആ നൃപചൂഡാമണി കാഞ്ചിനാഥന കയ്യേൽ ഇരുദ്ദുക്കൊണ്ടാം ഗദ പെർമ്മാനടിയാം എംബ ഇ പേശരുമാൻ. എൻഎംബുഡോ ഗംഗാനൃപര ശൌര്യോന്നതിയാം.

വിലാർദെയിൽ കാഞ്ചിയിലെ കാടുവെട്ടിയോട് എതിരിട്ട് അവന്റെ കുടയും കിരീടത്തിലെ രത്നങ്ങളും എടുത്ത അവന്ന് പെർമാനടി എന്ന നാമം അർഹിക്കുന്നു.

രാക്ഷസഗംഗനെക്കുറിച്ച്ഃ-പുത്രിമാരായ കന്യകാര ത്നങ്ങൾ സന്തുഷ്ടരായി വളരവേ, മൂത്തവളായ ശത്തളാദേവിയെ തൊണ്ടനാട് 48000വും കാഞ്ചി യും ഭരിക്കുന്നവനും ഈശ്വരവരദാനം ലഭിച്ച വനും വൃഷഭചിഹ്നം ധരിക്കുന്നവനുമായ കാടു വെട്ടിക്ക് രാക്ഷസപ്പർമാനടി വിവാഹം കഴിച്ചു കൊടുത്തു. ശത്തലാദേവിയുടെ ശിരസ്സിൽ കാടവ മഹാദേവിയുടെ കിരീടം ചാർത്തിച്ചു. ഇതെല്ലാം മുക്കന്തി ത്രിലോചനനെന്നത് ഒരു വ്യക്തിനാമമല്ല, പല്ലവവംശനാമമാണ് എന്ന് സാധൂകരിക്കുന്നു.

ഒരുപക്ഷേ പല്ലവരുടെ രാജവംശത്തിന്റെ പഴക്കം തെക്കുകിഴക്കേ ഏഷ്യയിലെ ചമ്പരാജ്യത്തുനിന്നും നമുക്ക് അനുമാനിക്കാനാവും. ചമ്പ ഭരിച്ച ഭദ്രവ ർമ്മൻ(360-418) ഒന്നാം നൂറ്റാണ്ടിൽ ശതവാഹന സാമ്രാജ്യസാമന്തരായിരുന്ന രാജവംശത്തിലെ അം ഗമായിരുന്നു. സിംഹവിഷ്ണു കാഞ്ചീപുരം വാണ കാലത്ത്(575-600) അദ്ദേഹത്തിന്റെ സഹോ ദരനായ ഭീമവർമ്മനും തെക്കുകിഴക്കൻ ഏഷ്യയി ലേക്ക് പോയി.വിയറ്റ്നാമിലും ലാവോസിലും

അദ്ദേഹം സാമ്രാജ്യം സ്ഥാപിച്ചു. ആ വംശത്തിലെ പല്ലവമല്ലനെന്ന 12 വയസ്സുകാരൻ കുട്ടിയെ , നന്ദിവർമ്മൻ രണ്ടാമനെന്ന പേരിൽ കാഞ്ചീപുരംത്തേക്ക് ദത്തെടുത്തു. പരമേശ്വരവർമ്മനുശേഷം (731)അവകാശികളില്ലാത്തതിനാലാണ് ഈ ദത്ത്. നന്ദിവർമ്മൻ 64 വർഷം ഭരിച്ചു. അദ്ദേഹത്തിന്റെ പ്രസിദ്ദനായ സൈന്യാധിപൻ ഉദയചന്ദ്രന്റെ ഉദയേന്ദ്ര പ്ലേറ്റുകളെ നേരത്തേ പരാമർശിച്ചു. 795ൽ 78ആം വയസ്സിലാണ് നന്ദിവർമ്മൻ മരിച്ചത്. പുത്രൻ ദന്തിവർമ്മൻ പിന്നീട് 51 വർഷം ഭരിച്ചു. ചോളപല്ലവയുദ്ധങ്ങൾക്ക് ഈ ദത്തും തുടർന്നുണ്ടായ അവകാശത്തർക്കങ്ങളും കാരണമായി. ചോളപല്ലവബന്ധം വളരെ പുരാതനമായതിനാലാണ് ഈ അവകാശതത്തർക്കം ഉണ്ടായതുതന്നെ. കരികാലന്റെ മകളുടെ മകനായ ചേരൻ ചെങ്കുട്ടുവനെ ചക്രവർത്തിയാക്കിയപ്പോഴും സഭ അതിന്ന് എതിരായിരുന്നു. അന്നും ചില അവകാശത്തർക്കങ്ങൾ സഭ ഉന്നയിച്ചു. (കരികാലൻ ചെങ്കുട്ടുവന്റെ മുത്തശ്ശനാണ്.) ചെങ്കുട്ടുവൻ 50ആം വയസ്സിൽ കണ്ണകിശില പ്രതിഷ്ഠിച്ചത് ഗജബാഹു സിംക്രോണിസം വെച്ച് എഡി 196ലാണ്. അപ്പോൾ അദ്ദേഹത്തിന്റെ അമ്മയുടെ അഛനായ കരികാലന്റെ കാലം ക്രിസ്തുവർഷാരംഭത്തിലാണ്. കാവേരിയിലെ കല്ലണയും ജലസേചനവും നടന്ന ഇതേ കാലത്താണ് ത്രിലോചനപല്ലവകാലവും.

**ചോളന്മാർ:-**

വേദവീര്യആര്യയുടെ കണക്കുകളൊന്നും എ

ടുക്കാതെയും ചോളരുടെ കാലം വളരെ പുരാതനമാണെന്ന് സാഹിത്യവും എപ്പിഗ്രാഫിയും

തെളിയിക്കുന്നുണ്ട്.കെ.എ) നീലകണ്ഠശാസ്ത്രിയുടെ കൃതി ഇതിനു സഹായകമാണ്. ചോളചരിത്രം നാലുഭാഗമായി തിരിക്കാം. 1 സംഘസാഹിത്യ കാലം 2. സംഘകാലം കഴിഞ്ഞ ശേഷം വിജയാ ലയവംശം ഉദയം ചെയ്ത കാലം വരെ. 3. വിജ യാലയചോളകുലം പ്രബലമായകാലം (8-9 നൂറ്റാ ണ്ടു) 3. ചാലൂക്യചോളകാലം കുലോത്തുംഗ ഒന്നാമൻ വരെ

വിജയാലയന് 200 വർഷം മുമ്പാണ് കരികാലന്റെ പിൻഗാമികളായ ആന്ധ്രതെലുഗുചോഡർ കടപ്പ കർണ്ണൂൽ അനന്തപൂർ ജില്ലകളിൽ പ്രബലരായി ഭരിക്കുന്നത്. 12ആം നൂറ്റാണ്ടോടുകൂടി പല പ്രാദേശികരാജാക്കന്മാരും കശ്യപഗോത്രക്കാരായ കരികാലപിൻഗാമികളെന്ന് പറയുന്നുണ്ട്. വിജയാ ലയനും , പാണ്ഡ്യപല്ലവന്മാരുടെ ഭരണത്തിനുമി ടയിൽ ഒരു ഇടവേള ഉണ്ട്. പാണ്ഡ്യ ചേരന്മാ രുടെ കാലത്തെല്ലാം തമിഴകത്ത് വട്ടെഴുത്താണ് ലിപി. ചോളകാലത്താണ് തമിഴായത്. മലനാട്ടിൽ 18ആം നൂറ്റാണ്ടുവരെ വട്ടെഴുത്ത് ഉണ്ട്. രാജാക്കന്മാരുടെ ലിഖിതങ്ങളിൽ കലിയുഗം, ശകവർഷം,രാജാവിന്റെ ഭരണവർഷം എന്ന് മൂന്നു കാലവും രേഖപ്പെടുത്തും. കൂടാതെ ഒരു സംഭവം നടക്കുന്ന ദിനത്തിലെ ജ്യോതിശ്ശാസ്ത്രപ രമായ ചന്ദ്രസൂര്യഗതി, നക്ഷത്രം, ഗ്രഹസ്ഥിതി ഇവയും പറയും. കാലഗണനയിലുള്ള നിഷ്ക ര്ഷ എന്നത് ചരിത്രത്തെ രേഖപ്പെടുത്തുന്നതിലു ള്ള ശുഷ്കാന്തിതന്നെയാണ്. തെക്കേ ഇന്ത്യയിലെ എല്ലാ ലിഖിതവും ഇത് കാണിക്കുന്നു.

ചോളനെന്ന നാമം എങ്ങനെ ഉണ്ടായി. ചോളം ഒരു ധാന്യമാണ്. ലകാരമായാൽ ചോലനായ്ക്കന്മാരാണ്. രലയോരഭേദത്താൽ ചോരന്മാരാണ്, കള്ളസമുദായക്കാരാണ്. ചോളപദം കോലപദത്തിൽനിന്നും കോളപദത്തിൽ നിന്നും ഉണ്ടായതാണെന്ന പക്ഷക്കാർക്ക് അത് ചേരചോളപാണ്ഡ്യരുടെ കോലമാണ്(കോലത്ത്നാട്, കോലം എന്ന മൂഷകരാജധാനി) എൽ വി രാമസ്വാമി അയ്യർ ചുഴലുക ചുറ്റിസ്സഞ്ചരിക്കുക എന്ന പദത്തിൽനിന്നാണ് ചോളപദം ഉണ്ടായതെന്ന് പറയുന്നു. ചേരതു എന്നാലും സ്ചരിക്കുന്നു എന്നാണ്. ചേരചോളന്മാർ നിത്യസഞ്ചാരികളാണ്. (wandering tribes)

ചോളന്മാരുടെ മറ്റുപേരുകളിൽ കിള്ളി (കുഴിക്കുന്നവർ), വളവൻ അഥവാ വലഭൻ,സെംബിയൻ (ശിബിവംശം) ഇവയുമുണ്ട്. തമിഴ്ചോളന്മാർക്ക് പുലിയും (വ്യാഘ്രം) തെലുഗു ചോഡർക്ക് സിംഹവുമാണ് കൊടിയിലുള്ളത്. ഡോ പോപ്പ് കിള്ളി എന്നത് പല്ലവനാമമാണെന്ന് പറയുന്നുണ്ട്. വല്ലഭനെന്നത് മൂഷകരാദവംശത്തിലെ രണ്ടാം മൂപ്പിന്റെ നാമമാണ്. (മഹാഭാരതത്തിൽ ഭീമസേനനാണ് വലലൻ,വല്ലഭൻ, എന്ന് നാമം). കരികാലനെന്നാൽ കറുത്ത കാലുള്ള കന്മഷപാദനെന്ന രാക്ഷസവംശം. കരി കൃഷിസ്ഥലത്തിനും കലപ്പക്കും പറയുന്ന പേരാണ്. കൃഷിക്കായി കാടുവെട്ടിത്തെളിച്ച് ജലസേചനം നടത്തിയവനെന്നും ആ വാക്കിന് അർത്ഥമുണ്ട് (കാടുവെട്ടി പല്ലവനാമവുമാണ്).

കേരളത്തിൽ അയ്യപ്പനാണ് പുലിക്കൊടി. പന്തളരാജാവ് വളർത്തിയ കുട്ടി എന്ന് ഐതിഹ്യവും

അദ്ദേഹത്തിനുണ്ട്. ഏതാണ്ട് ഇതിനു സമാനമായ ഒരു കഥ അഹിഛത്രത്തിലെ ധാരണേന്ദ്രനുമുണ്ട്. അഹിഛത്രത്തിലെ ധാരണേന്ദ്രനെന്ന നാഗരാജാവ് പുലിക്കൊടി ഉപയോഗിക്കുന്നു. ഇവർ നാഗവംശീയരായ സിന്ധുക്കളാണ്. കൈലാസത്തിലെ ശിവനും സമുദ്ര(സിന്ധു)കന്യയായ മോഹിനിയും സംഗമിച്ചാണ് ധാരണേന്ദ്രൻ ജനിച്ചതെന്നാണ് കഥ. സിന്ധുദേശത്തെ (സമുദ്രദേശം) പുലി കുട്ടിയെ പാലുകൊടുത്ത് വളർത്തി. നാഗരാജാവ് പിന്നീട് ആ കുട്ടിയെ എടുത്ത് പുലിപ്പാൽ കൊടുത്ത് വളർത്തി. ധാരണിക്കോട്ട ധാരണേന്ദ്രന്റെ തലസ്ഥാനമായിരുന്നു. ഈ പേരാണ് പല്ലവരും തെലുഗുദേശത്തെ തലസ്ഥാനത്തിന് കൊടുത്തത്. കേരളത്തിലെ ശബരിമല തൊട്ട് അഹിഛത്രത്തിലെ ധാരണേന്ദ്രൻ വരെയുള്ള ഒരു വംശാനുഗാഥ ചേര,പാണ്ഡ്യ,നാഗ,ചോളപല്ലവചാലൂക്യാദി വംശങ്ങളെയെല്ലാം ഒന്നായിത്തന്നെ കാണിച്ചു തരുന്നു. പൂഞ്ഞാർ പുറനാനൂറിലും പറയുന്നുണ്ട്. ചോളരാജ്യത്തെ പൂഞ്ഞാറ്റൂരിൽ കൌണ്ഡിന്യഗോത്രത്തിലെ വിണ്ണണ്ഡീയബ്രാഹ്മണൻ (ശ്രോത്രീയകുടുംബം) വളരെയേറെ ബഹുമാനിതരായിരുന്നു എന്നാണ് പറയുന്നത്. അവിടെ വേട്ടുവർ കൊറ്റവൈയേയും ഇടയർ കണ്ണനേയും കുറവർ മുരുകനേയും ആരാധിച്ചിരുന്നതായും പറയുന്നു. ഒരു ചോളരാജകുമാരൻ അഴിശിക്കാടു നിറഞ്ഞതും ആറ് (പുഴ) നിറഞ്ഞതുമായ ആറു കാടും ചുറ്റും വയലുമുള്ള സ്ഥലത്ത് താമസിച്ചു.
ആത്തി ചോളന്റെ മരമാണ്. ആർക്കാട്ട് ചോളന്റെ സ്ഥാനവും. ടോളമിയും ഇബ്നുബതൂത്തയും ഹാർക്കാട്ട് എന്നാണ് ആർക്കാടിനെ പറഞ്ഞത്.

ആറു നദിക്കരകളിലായി 6 മഹർഷിമാരുടെ ആ ശ്രമവും ചുറ്റും കാടും ഉണ്ടായിരുന്നു. ആർക്ക ട് ബെറ്റിഗോ (പൊതികൈ) മലക്കും ആദിസത്രോ നെന്ന ആദിക്ഷേത്രമായ തിരുവിതാംകൂറിനും ഇട യിലായിരുന്നു. അഴിശ്ലിക്കാട്ടടികളുടെ പുത്രനായ ജയന്തൻ (ചേന്ദൻ) ആണ് ഉറയൂർ തലസ്ഥാനമാ ക്കി ഭരിച്ചിരുന്നത്. (കുറുംതൊകൈ 258) ഇദ്ദേ ഹം ചോന്ദമംഗലത്തുകാരനായ ചേരനാണ്. (പാലിയം). ഇപ്രകാരം രണ്ട് ചോളവംശക്കാർ ഒരേ സമയം ഭരിച്ചിരുന്നതുകൂടാതെ ചോലൈ സഞ്ചാരിവർഗ്ഗക്കാരും ഉണ്ടായിരുന്നു.

കരികാലനുമുമ്പേ പുകാർ പട്ടണം ഉണ്ട്. (കാവി രിപ്പൂംപട്ടണം). പുകാറിലും ഉറയൂരിലുമുള്ള രണ്ട് ചോളശാഖകളുടെ മത്സരം അവസാനിച്ചത് കരികാലകാലത്താണ്. പിറങ്കുനിലൈ മാടത്തു ഉറന്തൈ പോക്കി(പട്ടിണപ്പാലൈ) എന്ന നഗരം കാകന്തി എന്ന പേരോടെ വളരേ കാലം മുമ്പേ പ്രസിദ്ധമാണ് (മണിമേഖലൈ 22. 1.37) ഇവിടെ നിന്നുള്ള സോമ എന്ന സന്യാസിനിയെ ബാർഹൂ ത്ത് ലിഖിതം (ബിസി 2ആം നൂറ്റാണ്ട്) പറയുന്നു. കോഴി ആനയെ തോൽപ്പിച്ച് കോഴി എന്ന ഉറൈയൂർ നഗരം സ്ഥാപിച്ചതായി ചിലപ്പതി കാരം. ചേരന്മാരുടെ കോഴിനഗരങ്ങളും, കാകാത്തിപുരവും നേരത്തേ പറഞ്ഞത് സ്മ രിക്കുക. കാകന്തിപുരത്തെകുറിച്ച് വേറെ ഒരു ഐതിഹ്യം. അഗസ്ത്യ,പരശുരാമകാലത്ത് കന്ത നെന്ന രാജാവ് (ചേരചോള)കാവേരിയെ ഒഴു ക്കാൻ കാരണമായി (കന്തനെന്നത് മുരുകപര്യായ വും തലപ്പള്ളിലാജവംശനാമവുമാണ്-. കന്തന്റെ മകനായ കാകന്തനാണ് കാകന്തി അഥവാ കാകതീ

പുരം നിർമ്മിച്ചത്. പണ്ഡിറ്റ് രാഘവഅയ്യങ്കാർ ചോളരുടെ വംശവൃക്ഷം ഇങ്ങനെ തരുന്നു.

1. ഇളംചേയ് ചേന്ദി . ഭാര്യ ചേരരാജ്ഞി
2. കരികാലൻ ഭാര്യ നാങ്കൂർ വേളിർ പെൺ
3. മൂന്നു മക്കൾ മണക്കിള്ളി, മകൾ ആദിമന്തി, പെരുവിരൽക്കിള്ളി
4. മണക്കിള്ളിക്ക് നെടുങ്കിള്ളിയും നർക്കോതയും, പെരുവിരൽകിള്ളിക്ക് കിള്ളിവളവൻ, നലങ്കി ള്ളി, മാവൽ ആതൻ, ആദിമന്തിയെ ആതൻ അഴിശി വിവാഹം കഴിച്ചു.
5. നെടുങ്കിള്ളിയുടെ മകൻ രാജസൂയം വേട്ട പെരുനർകിള്ളി. ചോളൻമണിക്കിള്ളി വംശത്തിലെ നർക്കോത ചെങ്കുട്ടുവന്റെ അമ്മ. (നെടുങ്കിള്ളി) അദ്ദേഹത്തിന്റെ അമ്മാമനാണ്. നെടുങ്കിള്ളിയാണ് ചോളസിംഹാസനത്തിന് അധികാരി. നെടുങ്കിള്ളി-നലങ്കിള്ളി അധികാര മത്സരത്തിൽ ചെങ്കുട്ടുവനും മലയമാൻ തിരു മുടി കാരിയും (തലപ്പള്ളി രാജവംശം) നെടുങ്കി ള്ളിയെ സഹായിച്ചു.

മൂപ്പിളമപ്രകാരം തനിക്ക് അധികാരമില്ലാത്ത ചക്രവർത്തിസ്ഥാനം കരികാലൻ നേടി. അതിന്ന് 11 രാജാക്കന്മാരെ കോവിൽവന്നി (വഞ്ചിയിലെ കോവിൽപ്പള്ളി) വെച്ച് തോൽപ്പിച്ചു. 9 വേളി ർമാരും ചേരനും (മൂത്ത ചേന്ദൻ)അദ്ദേഹത്തെ സഹായിച്ച പാണ്ഡ്യനുമാണ് പരാജയപ്പെട്ടത്. അധർമ്മം ജയിക്കുന്നതുകണ്ട് മൂത്ത ചേരൻ സമൃദ്ധമായി ജലം ഒഴുകുന്ന വെന്നിസമതലത്തിൽ ആത്മാഹൂതി ചെയ്തു. വാകൈ പെരുന്തലൈ എന്ന വാകയൂർ പെരുന്തുറൈയിലാണ് 9

വേളിർമാരെ പരാജയപ്പെടുത്തിയ യുദ്ധം നടന്നത്. (തിരുനാവാ) ഇളങ്കോവേലിന്റെ പുരാതനവംശത്തെ കരികാലൻ ഈ യുദ്ധത്തിൽ നശിപ്പിച്ചു. ഉതിയൻ ചേരൽ ആതനാണ് ഇപ്രകാരം ആത്മാഹൂതി ചെയ്ത മൂത്ത ചേരൻ. ഭാര്യ നല്ലിനി (നളിനി) വെളിയൻ വേളിന്റെ മകൾ (വെളിയ ക്കോട്ട്). ഇവരാണ് (ഇമയവരമ്പൻ നെടുംചേരൽ ആതന്റെ അമ്മ. ഇമയവരമ്പൻ കുമരി മുതൽ ഹിമാലയം വരെ ഭരിച്ചു, ഏഴു രാജാക്കന്മാരുടെ രാജാവായി അധിരാജാ ബിരുദം നേടി. )

കാവിരിപൂംപട്ടണത്തിലെ കാരി കണ്ണനാരെന്ന കവി പെരും തിരുനാവലവന് എന്ന ചേരനേയും പാണ്ഡ്യപ്പെരുംവഴുതിയേയും പുകഴ്ത്തുന്നു. കുറാപ്പിള്ളി തുഞ്ചിയ ഈ ചേരൻ പനക്കൊടിയും വെളുത്തനിറവുമായ ബലരാമനും, വെള്ളിയമ്പലത്തു തുഞ്ചിയ പാണ്ഡ്യപ്പെരുവഴുതി കറുത്തനിറമുള്ളവനും ചക്രധാരിയുമായ കൃഷ്ണസദൃശനും ആയി സഹോദരന്മാരെപോപോലെ ജീവിച്ചു. പെരുവിരനർകിള്ളിയും ശത്രു കുടക്കോ നെടുഞ്ചേരലാതനും ഒപ്പം യുദ്ധക്കളത്തിൽ വീണു മരിച്ചു. സംഘകാലത്തിനുശേഷം ചോളശക്തി ക്ഷയിച്ച് അവർ പുതുക്കോട്ടയിലെ കൊടുമ്പാളൂർ, ശിയ്യാലി, ഹേമാവതി, മാലേപാട്ട് മുതലായ സ്ഥലങ്ങളിലേക്ക് മാറിത്താമസിക്കുന്നത് കാണുന്നു. കേരളത്തിലെ കദംബഭരണമാണ് ഇതിന്ന് കാരണമെന്ന് പാണ്ഡ്യപല്ലവന്മാരുടെ വേൾവിക്കുടിശാസനം നോക്കിയാൽ കാണാം. പല്ലവപാണ്ഡ്യന്മാരുടെ ഉയർച്ചയും ചോളശക്തിക്ഷയവും ഇക്കാലത്ത് സംഭവിച്ചു. പല്ലവരും പാണ്ഡ്യരും ചോളന്മാരുടെ മക്കളെ വിവാഹം കഴിച്ച് അവ

രെ സൈന്യാധിപരാക്കി. മാലേപ്പാട്ട് പ്ലേറ്റിൽ പുലിയല്ല, വാലുവളച്ച് നിൽക്കുന്ന സിംഹമാണ് തെലുഗുചോഡചിഹ്നം. ഇത് പല്ലവബന്ധം കൊണ്ട് വന്നതാണ്. സദനാണ്യങ്ങളിലെ ചിഹ്നം ഇതാണെന്ന് നേരത്തേ വിശദമാക്കുകയുണ്ടായി. (ശതവാഹനബന്ധം). രേണാടുചോളന്മാരുടെ വംശവൃക്ഷത്തിൽ കശ്യപഗോത്രക്കാരനും സിംഹവിഷ്ണുവിന്റെ പിതാവും ചമ്പയിൽനിന്ന് ദത്തെടുത്തവനുമായ നന്ദിവർമ്മനെയാണ് ആദ്യം കാണുന്നത്.

നന്ദിവർമ്മൻ- മൂന്നുമക്കളിൽ മൂത്തവൻ സിംഹ വിഷ്ണു, രണ്ടാമത് സുന്ദരനന്ദൻ, മൂന്നാമത്തേത് ധനഞ്ജയവർമ്മൻ, ധനഞ്ജയവർമ്മന്റെ പുത്രനാണ് ചോളമഹാരാജാ മഹേന്ദ്രവിക്രമവർമ്മൻ. അദ്ദേഹത്തിന്റെ മകൻ മുദിതശിലാക്ഷരൻ നവരാമനെ ചോളകേരളപാണ്ഡ്യപ്രഭു എന്നാണ് വിളിച്ചുകാണുന്നത്. മൂവേന്തരുടെ പ്രഭുവായിരുന്നു. ഇദ്ദേഹത്തിന് ഗുണമുദിതൻ, പുണ്യകുമാരൻ എന്ന് 2 മക്കൾ. പുണ്യകുമാരന്റെ പര്യായനാമങ്ങളാണ്, പോർമുഖരാമൻ, മാർദ്ദവചിത്തൻ, മദനവിലാസൻ എന്നിവ. പുണ്യകുമാരനെന്ന പൃഥ്വീപതിയും പത്നി വസന്തപുരി ചോളമഹാതേവിയുമാണ് (ചാലൂക്യപല്ലവവംശം) ഹ്യുയാന്സാങ് കാലത്ത് പല്ലവചാലൂക്യശാഖയിൽ ആന്ധ്രചോളരാജാക്കന്മാരായി ഭരിക്കുന്നത്. ഈ വംശത്തിലാണ് ചോളമഹാരാജാധിരാജ വിക്രമാദിത്യസത്യാദിത്യനും പത്നി എളംചോള മഹാതേവിയും ഭരിച്ചത്. ഇദ്ദേഹത്തിന് രെണാടു 7000, സിദ്ധവാടി 1000 കൂടി ഭരണമുണ്ട്. ചോളമഹാരാജാ കുമാരാങ്കുശൻ( നന്ദിവർമ്മപല്ലവ മൂ

ന്നാമന്റെ ആറാം ഭരണവർഷത്തിലെ വേലൂർപാളയം പ്ലേറ്റ് വിജ്ഞാപ്തിയിൽ നാമം) പിന്നീട് വന്നു. ആദ്യകാലചോളരുടേയും പിൽക്കാല ചോളരുടേയും ഇടയിലെ കരികാലവംശജന്മാരാണ് ഇവരെല്ലാം.

575-600 കാലത്ത് സിംഹവിഷ്ണുപല്ലവനാണ് കാവേരിതീരത്ത് ചേളരീജ്യമ ഭരിക്കുന്ന പല്ലവൻ. മേൽപ്പറഞ്ഞവരെല്ലാം അദ്ദേഹത്തിന്റെ അനുജന്റെ പിന്മുറക്കാരാണ്. പല്ലവചോളബന്ധം ഇതിൽനിന്ന് വ്യക്തമാണല്ലോ. ചാലൂക്യരും ഇക്കാലത്ത് ചോളരെ ജയിച്ച് പ്രബലരായി ഭരിക്കുന്നു. ഗൌതമിപുത്രശതകർണ്ണികാലത്തോ അലഹബാദ് ലിഖിതകാലത്തോ ചോളർ പ്രബലരല്ല. കാകതീയരും ചോളചേരരുടെ പിൻഗാമികളാണ്. സിംഹവി ഷ്ണു നെല്ലും തെങ്ങും കമുകും നിറഞ്ഞ സമൃദ്ധമായ ചേരചോളനാടുകളെ കയ്യടക്കിവാണു. അക്കാലത്ത് വടക്ക് വിന്ധ്യനിലെ രത്നവും സ്വർണ്ണവും പടിഞ്ഞാറ് സഹ്യനിലെ ചന്ദനവും അകിലും പടിഞ്ഞാറൻ കടലിലെ പവിഴവും തെക്കേ കടലിലെ മുത്തും ഗംഗാതീരത്തെ വസ്തുക്കളും ിലോണിലെ ഭക്ഷ്യധാന്യവും പൂംപുകാറിലെ വിപണിയിൽ എത്തിയിരുന്നു.

മഹേന്ദ്രവർമ്മൻ(600-630) തൃശ്ശിനാപ്പള്ളിപാറമേൽ ക്ഷേത്രം പണിത പല്ലവൻ ചോളരാജ്യം ഭരിച്ച സാമ്രാട്ടാണ്. പരമേശ്വരി ഒന്നാമന്റെ കൂറം ഗ്രാന്റിൽ നരസിംഹവർമ്മൻ 1 (639-660) തോൽപ്പിച്ച രാജ്യങ്ങളിൽ ഒന്ന് ചോളരാജ്യമാണ്. പുലകേശി ഒന്നാമൻ 634 എഡി ഐഹോൾ ലിഖിതത്തിൽ പല്ലവന്മാരെ കാഞ്ചീപുരത്തിന്റെ നാലു ചുമരുക

ൾക്കളളിൽ ഒതുക്കി, ചോള,കേരള,പാണ്ഡ്യരാജ്യ ങ്ങളുടെ ഐശ്വര്യം വീണ്ടെടുത്തു എന്നാണ് പറയുന്നത്. പിന്നീടുവന്ന വിക്രമാദിത്യ ഒന്നാമൻ (674 ഗഢ്ഹൽ പ്ലേറ്റ്) ഉറയൂരിലെ കാവേരിതീര ത്ത് വിജയശിബിരം പറയുന്നു. പാണ്ഡ്യന്റെ വേൾവിക്കുടി ഗ്രാന്റിൽ കോച്ചടയരണധീരപാ ണ്ഡ്യൻ ചോളരുടെ ചെംബിയനെന്ന ശിബിവം ശനാമം സ്വീകരിച്ചതു കാണുന്നു. തൃശ്ശിനാപ്പള്ളി ലിഖിതം അദ്ദേഹത്തെ സോമസൂര്യവംശങ്ങളുടെ തിലകമെന്ന് വിശേഷിപ്പിക്കുന്നു. എല്ലാ രാജവം ശങ്ങളും ഒരേ മൂലശാഖയിലാണെന്നും ഇവരുടെ അധികാരവടംവലികളാണ് പറയപ്പെടുന്ന യുദ്ധ ങ്ങളെന്നും അവ ആഭ്യന്തരപ്രശ്നം പരിഹരിക്കാ നായി നടത്തിയ സമരങ്ങളായിരുന്നു എന്നുമാണ് ഇതിൽനിന്ന് മനസ്സിലാക്കേണ്ടത്. തിരുജ്ഞാനസം ബന്ധരുടെ കാലത്തെ പാണ്ഡ്യന്റെ പത്നി മങ്കയ ർക്കരശി ചോളരാജകുമാരിയാണ്. സുന്ദരമൂർത്തി കാലത്ത് ചോളരാജാവിന്റെ ഭാര്യ പാണ്ഡ്യരാജകു മാരിയാണ്.പല്ലവരാണ് ഭരണമെങ്കിലും ചോളവം ശജർ ഉണ്ട്. അവരിലൂടെ പിൽക്കാലത്ത് ചോളഭ രണം വീണ്ടെടുക്കപ്പെടുകയും പ്രബലമാകയും ചെയ്തു.

സിന്നമാനൂർ പ്ലേറ്റ് പല്ലവർ കുംഭകോണത്തു വെച്ച് ശ്രീമാരശ്രീവല്ലഭനാൽ(815-62) തോൽപ്പി ക്കപ്പെട്ടു എന്ന് പറയുന്നുണ്ട്.

വിജയാലയകാലം

ശ്രീപുരമ്പിയത്ത് പൃഥ്വീപതി 1 എന്ന വീരൻ വരഗുണപാണ്ഡ്യനെ തോൽപ്പിച്ചു. ഗംഗപൃഥ്വീ പതിയുടെ ഉദയേന്ദ്രം പ്ലേറ്റ് ഇത് പറയുന്നുണ്ട്.

ഇത് തെക്കേ ഇന്ത്യയിലെ പാണ്ഡ്യവംശചരിത്രത്തിലെ പ്രധാനവഴിത്തിരിവായി. പാണ്ഡ്യർ പിന്നീട് ഉയർത്തെഴുന്നേറ്റില്ല. ഇതിലെ പല്ലവരുടെ ജയം കൂട്ടുകക്ഷികളുടെ സഹായത്താലാണ്. അതിലെ ഒരു കക്ഷി ഗംഗാസാമന്തനായ ചോളൻ ആദിത്യൻ 1 ആണ്. പൃഥ്വീപതി ഒന്നാമന്റെ അവസാനയുദ്ധം 879ലാണ്. അതിൽ അദ്ദേഹം വീരമൃത്യു പ്രാപിച്ചു. ആദിത്യൻ ഒന്നാമൻ(850-907) വിജയാലയചോളന്റെ മൂത്ത മകനാണ്.

കെ വി സുബ്രഹ്മണ്യയ്യർ ചോളമഹാരാജാ കുമാരാങ്കുശന്റെ പേരക്കുട്ടിയാണ് വിജയാലയനെന്ന് പറഞ്ഞിട്ടുണ്ട്.നന്ദിവർദ്ധനൻ മൂന്നാമന്റെ വേലൂർപാലയം പ്രശസ്തിയിലും കുമാരാങ്കുശന്റെ പേരുണ്ട്. സെന്തലൈ അഥവാ നിയമം മുത്തരയന്മാരുടെ കേന്ദ്രമായിരുന്നു. വരഗുണ കാലത്ത് അവർ പാണ്ഡ്യപക്ഷമായതിനാലാണ് അവർക്ക് അത് നഷ്ടമായത്. വിജയാലയൻ തഞ്ചാവൂർ പിടിച്ചത് പല്ലവനു വേണ്ടിയാണെങ്കിലും അത് അദ്ദേഹത്തിന് ഒരു സാമ്രാജ്യം തന്നെ പടുത്തുയർത്താനുള്ള നിമിത്തമായി. മുത്തരയർ കാവേരിയുടെ വടക്കേ കരയിൽ ഇടവൈ വരെ സൈനികനീക്കം ചെയ്തു. ഇക്കാലത്ത് നൃപവർമ്മതുംഗന്റെ പിൻഗാമിയായ പല്ലവൻ അപരാജിതൻ ഗംഗാരാജാ പൃഥ്വീപതി അടക്കം എല്ലാ സുഹൃത്തുക്കളേയും ചേർത്ത് സൈന്യം രൂപീകരിച്ചു. ഇതിലാണ് ആദിത്യനും ഉണ്ടായിരുന്നത്. മുത്തരയരിൽനിന്ന് വിജയാലയൻ എടുത്തതുകൂടാതെ ചില പ്രദേശങ്ങളും കൂടി അപരാജിതൻ ആദിത്യനു നൽകി.

വിജയാലയകാലം 850-870 വരെയായിരുന്നു. തൃശ്ശിനാപ്പള്ളി ലിഖിതം പരകേസരി വിജയാ ലയന്റെ പഴയ ദാനം പുതുക്കുന്ന രേഖയാണ്. തിരുവാലങ്ങാട്ട് പ്ലേറ്റിൽ ശത്രു അപഹരിച്ച ഭാര്യയെ വീണ്ടെടുക്കുന്നപോലെ വിജയാലയൻ തഞ്ചാവൂർ തിരിച്ചുപിടിച്ച് അവിടെ നിശുംഭ സൂദിനി ദുർഗ്ഗക്ക് ആലയം പണിതതായി പറ യുന്നു. വടക്കേ ആർക്കോട്ടിലെ വിക്രമചോളന്റെ 5ആം വർഷത്തിലെ കീഴ്പുത്തൂർ ശാസനം വിജയാലയന്റെ നാലാം ഭരണവർഷത്തിലെ ഒരു ശിലാലിഖിതം പരാമർശിക്കുന്നു. പല്ലവസാമന്ത നാണെങ്കിലും അദ്ദേഹം ശിലാലിഖിതങ്ങൾ സ്ഥാപിക്കാനുള്ള അധികാരം നേടിയിരുന്നു. രാജരാജന്റെ കാലത്തെ ബ്രഹ്മദേയഗ്രാമങ്ങളിൽ ഒരു വിജയാലയചതുർവേദിമംഗലം ഉണ്ട്. നർത്തമലയിലെ 13ആം നൂറ്റാണ്ടിലെ പാണ്ഡ്യ ലിഖിതം ഒരു വിജയാലയചോളേശ്വരക്ഷേത്രത്തെ പരാമർശിക്കുന്നു. വിജയാലയന്റെ പേരക്കുട്ടി പരാന്തക 1ന്റെ 907ലെ ലിഖിതം  പിതാവ് ആദിത്യ 1 ഏതാണ്ട് 27 വർഷം ഭരിച്ചതായി കാണിക്കുന്നു. സ്കന്ധശിഷ്യൻ നിർമ്മിച്ച്, പാടാവിക്കൊണ്ട നരവിനെ പോറ്റയാർ പോഷി പ്പിച്ച (രണ്ടുപേരും പല്ലവരാജാക്കന്മാർ) തിരുക്ക ഴുംകുന്റം ക്ഷേത്രം രാജകേസരി ആദിത്യവ ർമ്മന്റെ 27ആം ഭരണവർഷം പുനരുദ്ധരിച്ചു. 28ആം വര്ഷം (894-85) ഒരു ഗ്രഹണം ഉണ്ടായി എന്നും കാണുന്നു. അരിശിൽ യുദ്ധത്തിൽ പരാ ജിതനായ വരഗുണപാണ്ഡ്യൻ വിജയാലയന്റെ സമകാലീനനാണ്. അക്കാലത്ത് തഞ്ചാവൂരിലെ ഫലഭൂയിഷ്ഠമായ പാടങ്ങളെല്ലാം മുത്തരയരുടെ

കയ്യിലാണ്. ആദിത്യൻ ഒന്നാമന്റെ അൻപിൽ പ്ലേറ്റ് ആദിത്യൻ സഹ്യാദ്രി മുതൽ സമുദ്രതീരം വരെ കാവേരിയുടെ ഇരുകരകളിലുമായി നിരവധി ഉയർന്ന കൽക്ഷേത്രങ്ങൾ പണിതതായി പറയുന്നു.തിരുവിലങ്ങാട്ട് പ്ലേറ്റിൽ അപരാജി തനെ പരാജിതനാക്കിയെന്നും പറയുന്നു.

ഗംഗാപൃഥ്വീപതിയുടെ സൈന്യത്തിൽ സേനാപതി ഉദയേന്ദ്രനുണ്ടായിരുന്നതായി നേരത്തേ പറഞ്ഞു. ഈ ഉദയേന്ദ്രനാണ് 825ൽ കൊല്ലത്ത് രാജാവായ ഉദയമാർത്താണ്ഡൻ ഇദ്ദേഹത്തിന്റെ കൂടെയാണ് ആദിത്യൻ 1 പാണ്ഡ്യനെ  തോൽപ്പിക്കാൻ മുൻകൈ എടുത്തത്. ഇക്കാലത്ത് രണ്ടാം ചേരസാമ്രാജ്യവും രണ്ടാം ചോളസാമ്രാജ്യവും ഒരേ സമയം ഉയർത്തെഴുന്നേറ്റു. ഇവർ പല ചരിത്രകാരന്മാരും വിചാരിക്കുന്നപോലെ വേറെ ഒരു വംശമല്ല, സംഘകാലത്തെ വംശത്തിന്റെ തുടർച്ചയാണ്. കേരളത്തിൽ കുലശേഖരപാണ്ഡ്യ നെന്ന നരവാഹനനെ (ഇദ്ദേഹം കാലഞ്ജരത്തി ലെ പാണ്ഡവഉദയനശാഖയാണ്) തലപ്പള്ളി കാര ണവർ വധിച്ച് സഭ ആദിത്യവർമ്മനെ രാജാ വാക്കിയത് പ്രസിദ്ധമാണ്. ഉദയേന്ദ്രം പ്ലേറ്റിലെ ഉദയചന്ദ്രൻ 825ൽ കൊല്ലം മൂപ്പായി സ്ഥാനമേറ്റ ഉദയമാർത്താണ്ഡനാണ്. (വേണാട്) എഡി 333ലും ആദിത്യചോളകാലത്തെന്നപോലെ പാണ്ഡ്യരെ ചേരചോളന്മാർ തോൽപ്പിച്ചിരുന്നു. ചേരചോള പല്ലവന്മാരുടെ കരികാലവംശം താഴെ കാണുക.




കന്യാകുമാരിലിഖിതം ആദിത്യചോളൻ കോദണ്ഡ രാമനാണെന്ന് പറയുന്നു. ആനപ്പുറത്തിരുന്ന് പല്ല വരാജാവിനെ വധിച്ച് പല്ലവഭരണവും അദ്ദേഹം അവസാനിപ്പിച്ചു. ആദിത്യന്റെ അമ്മ ചേരപല്ലവ രാജ്ഞി കാടുവെട്ടിവംശമാണ്. ഭാര്യ പല്ലവകുമാ രിയും . കൊങ്ങും തലക്കാടും ആദിത്യൻ കയ്യട ക്കിയിരുന്നു. തില്ലൈസ്ഥാനം ലിഖിതം ആദിത്യ ചോളനും കേരളത്തിലെ സ്ഥാണുഇരവിയും സൌഹൃദത്തിലായിരുന്നു എന്ന് പറയുന്നു. ഈ രണ്ട് രാജാക്കന്മാരും ബന്ധുക്കളുമാണ്. അവർ

ഗംഗ പൃഥ്വീപതിയുടെ മകനായ വിക്കിഅണ്ണനും ഭാര്യ കദംബമാതേവിക്കും സിംഹാസനം, ചമരി, പല്ലക്ക്,പെരുമ്പറ,കൊട്ടാരം പോനകം കുഴൽ,ആന പ്പടി, സെംബിയൻ തമിഴവേൽ ബിരുദം ഇവ നൽകി ആദരിച്ചു. ആദിത്യന്റെ മകന്റെ ഭാര്യ ചേരരാജകുമാരിയാണ്. (പരാന്തകൻ 1ന്റെ). എംജിഎസ് നാരായണൻ രാമനാട്ടുകരയിലെ ലിഖിതത്തിൽ കണ്ട വിക്കിഅണ്ണൻ ഇദ്ദേഹമോ ഇദ്ദേഹത്തിന്റെ വംശജരോ ആണ്. ആദിത്യൻ കാളഹസ്തിക്കടുത്ത് തൊണ്ടമാനാട്ടിൽ വെച്ച് മരിച്ചു. മകൻ പരാന്തകൻ 1 അവിടെ രാമേശ്വര ത്ത് കോട്ടയും ആദിത്യേശ്വരക്ഷേത്രവും പണിതു. ഉത്സവത്തിന് 1000 ബ്രാഹ്മണർക്ക് ഭോജനം ഏർപ്പെടുത്തി. ആദിത്യചോളന്റെ മറ്റൊരു മകൻ കണ്ണാരദേവനാണ്.

ARE. 1912. 11.1 1 ലിഖിതം വിക്കിഅണ്ണനും സ്ഥാണുര വിയും തമ്മിലുള്ള ബന്ധം കൂടുതലായി മനസ്സി ലാക്കിത്തരുന്നു. സ്ഥാണുരവിയെ ചന്ദ്രാദിത്യകു ലത്തിലെ കോ കന്തൻ രവി എന്നാണ് പറയു ന്നത്. ഇദ്ദേഹം തില്ലൈസ്ഥാനം ലിഖിതത്തിലെ പൽ യാനൈ കോ കന്തനാണ്. ഇദ്ദേഹവും ആദി ത്യചോളനുമാണ് പല്ലവഭരണം അവസാനിപ്പിച്ച ത്. വിക്കിഅണ്ണൻ സ്ഥാണുഇരവി അയച്ചുകൊടു ത്ത സൈന്യാധിപനാണ്. ഭാര്യ കദംബമാതേവി കദംബവനവാസി,കർണ്ണാടകവംശക്കാരിയാണ്. വിക്കിഅണ്ണൻ കൊടുംബാളൂരിലെ (പുതുക്കോട്ട) വേളിർ മുഖ്യനുമായിരുന്നു (വിക്രമനെന്നതിന്ന് ചുരുക്കമാണ് വിക്കി) പൃഥ്വീപതി സെംബിയൻ മഹാബലി ബാണരശനെന്ന മഹാബലി ബാണവം ശക്കാരനാണ്.

പരാന്തകൻ 1 (907-953)

ശ്രീപുരമ്പിയം യുദ്ധകാലത്ത് തഞ്ചാവൂരും ഉറയൂരും മാത്രം പല്ലവസാമന്തരെന്ന നിലക്ക് ഭരിക്കുന്ന ചോളർ ആദിത്യന്റെ കാലത്ത് വലിയ ശക്തിയായി വളർന്നുകഴിഞ്ഞിരുന്നു. പരാന്തകൻ പാമ്ഢ്യനെ തോൽപ്പിച്ച സംഗ്രാമരാഘവനെന്ന ബിരുദം സ്വീകരിച്ചു. അന്നത്തെ ലങ്കാധിപനായ കസ്സപ 3ന്റെ സേനയെ പരാജയപ്പെടുത്തി. സേനാ പതിക്ക് ഇന്ത്യയിൽവെച്ച് ഉപസങ്കം(പ്ലേഗ്)പിടിച്ച് മരിച്ചു. 12ആം ഭരണവർഷം വെള്ളൂർയുദ്ധ ത്തിൽ പാണ്ഡ്യ,ഈലങ്ങളെ തോൽപ്പിച്ചതിന് പഴുവെട്ടരയർ കന്തൻ അമുതനാർക്ക് സമ്മാന ങ്ങൽ കൊടുത്തു. ചേന്നിപ്പേരരയന്റെ നേതൃത്വ ത്തിൽ മുൻനിരയിൽ നിന്ന് നയിച്ച നാലു സേവ കർക്കും സമ്മാനം നൽകി.(915ൽ). രക്ഷപ്പെട്ട പാണ്ഡ്യരാജാവ് രാജസിംഹൻ കപ്പലിൽ ലങ്ക യിലെത്തി. കിരീടവും മറ്റ് അമൂല്യവസ്തുക്കളും അവിടെ ഏൽപ്പിച്ച് അമ്മയുടെ നാടായ കേരള ത്തിലേക്ക് പോയി. തിരുവേർക്കാട്ട് പ്ലേറ്റ് അമ്മ വാനവൻ മഹാദേവി കേരളക്കാരിയെന്ന് പറയു ന്നുണ്ട്. പരാന്തചോളനെ സഹായിച്ചിരുന്നത് കീഴ് പഴുവൂർ പഴവെട്ടരചനും കൊടുമ്പാളൂർ വേളി ർകളുമാണ്. അവർക്ക് ചോളനുമായി സൌഹൃദ മുള്ളതിനാലാണ് കേരളത്തെ വിശ്വാസമില്ലാതെ രാജചിഹ്നങ്ങളെ സിലോണിലേൽപ്പിച്ചത്.
കൊടുമ്പാളൂരിലെ തെന്നവൻ ഇളങ്കോ വേളാർ മകൻ പൂതി ആതിച്ചപിടാരി പരാന്തകൻ മകൻ അരികുലകേസരിയുടെ ഭാര്യയായിരുന്നു. (സിന്ന മാനൂർ പ്ലേറ്റ് 916 എഡി) പരാന്തകന്റെ ഭരണാരംഭത്തിൽ രാജസിംഹൻ നാവലിൽവെച്ച്

തെക്കൻ തഞ്ചെയിലെ രാജാവിനെ നശിപ്പിച്ചു. കൊടുമ്പെയിൽ ഇരുക്കുവേലിനെ നശിപ്പിച്ചു. വഞ്ചിക്ക് തീവെച്ചു. ചേരനും കൊടുമ്പാലൂർ വേളിരും പഴുവെട്ടരചനും മധുരയുദ്ധത്തിൽ ചോളരെ സഹായിക്കാനുണ്ടായ കാരണം ഇതാണ്. പരാന്തകന്റെ ഒരു റോക്ക് ലിഖിതത്തിൽ ഗംഗ പൃഥ്വീപതി 2ന് വല്ലാളയുദ്ധത്തിലെ ധീരതക്ക് ബാണാധിരാജബിരുദം കൊടുത്തതായി കാണുന്നു. പൃഥ്വീപതിയുടെ ഉദയേന്ദ്രം പ്ലേറ്റിൽ പരാന്തകൻ 2 ബാണരാജാക്കന്മാരെ തോൽപ്പിച്ച് വൈഡുംബരെ ജയിച്ചവനാണ്. ബാണവംശം വളരെ പുരാതനവംശമാണ്. അവർ പെരുമ്പനപ്പടിയിൽ നൂറ്റാണ്ടുകളായി ഭരിച്ച് അതിനെ ബാണരാജ്യമാക്കി മാറ്റിയവരാണ്. പാലാറിനു വടക്ക്, പടിഞ്ഞാറ് പുംഗനൂറിനും കിഴക്ക് കാളഹസ്തിക്കുമിടയിലായിരുന്നു അന്ന് ബാണരാജ്യം. തെരുഗുചോഡരേഖകളിൽ ബാണരാജ്യാതിർത്തി നന്ദഗിരിയും തമിഴർക്ക് ഉറയൂരും കാവേരിയും. ആന്ധ്രക്ക് പടിഞ്ഞാറാണ് ബാണരാജ്യം.

ഇരുക്കുവേൽ കള്ളർ,മുത്തരയർ വംശമാണ്. അനന്തപൂർജില്ലയിലെ ബാണതലസ്ഥാനമായ പരിവി കേന്ദ്രമാക്കി വാണ അവരുടെ അവസാനരാജാവ് വിക്രമാദിത്യ 3 വിജയബാഹു രാഷ്ട്രകൂട രാജാവ് കൃഷ്ണരാജാവിന്റെ(കൃഷ്ണ 3) സുഹൃത്തായിരുന്നു.916നുമുമ്പ് പരാന്തകൻ ഹസ്തിമല്ലന് ബാണാധിരാജപദവി കൊടുത്തിട്ടുണ്ട്. 909 വരെ വിജയാദിത്യ 2 പ്രഭാമേരുവാണ് അവിടെ ഭരിക്കുന്നത്. 909-916നിടയിലാണ് പരാന്തകൻ ബാണരാജ്യം കീഴടക്കിയത്. വിജയാദിത്യ പ്രഭാമേരുവിന്റെ great grandson ഉദയേന്ദ്രം പ്ലേറ്റി

ലെ ഉദയചന്ദ്രൻ. ഇവർക്കിടയിലെ രണ്ട് ബാണ രായന്മാർ വിക്രമാദിത്യ രണ്ടാമനും വിജയാദിത്യ 3 പുഗൾവിപ്പവർ ഗന്ധയും.

940ൽ ഗംഗ പൃഥ്വീപതി രണ്ടാമൻ മരിച്ചു. അതി ന്നുമുമ്പേ അദ്ദേഹത്തിന്റെ പുത്രനായ വിക്കിയണ്ണ നും മരിച്ചിരുന്നു. അവിടെ അവകാശി ഇല്ലാതാ യി. കൃഷ്ണ മൂന്നാമന്റെ സഹോദരി ദേവകയെ വിവാഹം ചെയ്തിരുന്ന ബുട്ടുഗ രണ്ടാമന് അങ്ങനെ സിംഹാസനം ലഭിച്ചു. (ജ്യേഷ്ഠൻ രാച്ചമല്ലയെ വധിച്ച രാജാവ്) ബാണ,വൈഡുംബ, രാഷ്ട്രകൂടകൃഷ്ണ ചേർന്ന് ചോളർക്ക് എതിരായി , ഇത് പരാന്തകന് ബുദ്ധിമുട്ട് സൃഷ്ടിച്ചു. 936 വരെ വടക്കേ ആർക്കോട്ടിൽ പടിഞ്ഞാറൻ ഗംഗ ൻ പെരുമാനടികളുടെ സൈന്യത്തിൽ വീരമൃത്യു വരിച്ചവരുടെ വീരക്കല്ല് കാണുന്നുണ്ട്. 936ൽ പരാന്തകപുത്രൻ രാജാദിത്യനും ആനപ്പടയും , രാജാദിത്യന്റെ സേനാപതി കേരളരാജാവ് വെള്ള ൻ കുമരനും തിരുമുനൈപ്പാടിയിലുണ്ട്. 7 വർഷ ത്തിനുശേഷമാണ് അദ്ദേഹം പെണ്ണാർതീരത്ത് ശിവക്ഷേത്രം പണിയുന്നത്. തിരുനാവലൂരിൽ രാജാദിത്യനും സഹോദരനായ അരികുലകേസരി യും ഒരുമിച്ചാണ്. രാജാദിത്യന് ബാണരും വൈ ഡുംബരും അവസരം കിട്ടിയാൽ ആക്രമിക്കുമെ ന്ന് അറിയാമായിരുന്നു. അതിനാലാണ് ഈ സന്നാഹം. പൃഥ്വീപതി ജീവിച്ചിരിക്കുന്ന കാലത്തുതന്നെ മക്കളെ അവിടെ കാവലിന് നിർത്തിയിരുന്നു.

രാജാദിത്യന് യുവരജപട്ടം കിട്ടി രണ്ടു വർഷത്തി നു ശേഷം (949) ഗോളപുരം ലിഖിതം. കൃഷ്ണ ന്റെ ആക്രമണവും തക്കോലം യുദ്ധവും ആ വർഷമാണ്. തക്കോലയുദ്ധശേഷം കണ്ണാരതേവ വല്ലഭൻ രാജാദിത്യനെ തോൽപ്പിച്ച് തൊണ്ടൈമ ണ്ഡലത്തിൽ വന്നു. ബുഡുഗ രണ്ടാമന്റെ ആടകൂ ർ ലിഖിതപ്രകാരം തക്കോലത്ത് രാജാദിത്യൻ വധിക്കപ്പെട്ടു. കൃഷ്ണന്റെ 5ആം ഭരണവർഷം സിദ്ധലിംഗമഠം തെക്കേ ആർക്കോട്ടിൽ സ്ഥാപി തമായി. സിദ്ധലിംഗേശ്വരലിഖിതം ഉള്ള വ്യാഘ്ര പാദേശ്വരക്ഷേത്രം കുലോത്തുംഗ 1 ന്റെ കാലത്ത് പുനരുദ്ധരിച്ചിട്ടുണ്ട്. . കൃഷ്ണന് കാഞ്ചിയും തഞ്ചയും കൊണ്ട ബിരുദം 944ൽ തന്നെ കിട്ടിയി ട്ടുണ്ട്. ആടകൂർലിഖിതപ്രകാരം കണ്ണരതേവനാണ് മൂവടി ചോളരാജാദിത്യനെ തക്കോലത്ത് വധിച്ച ത്. .അഥവാ കണ്ണരതേവനു വേണ്ടിയാണ് ആ യുദ്ധത്തിൽ ബുഡുകൻ രാജാദിത്യനെ വധിച്ചത്. അതിനാൽ കണ്ണരദേവൻ ബുഡുഗന് വനവാസി 12000 ,ബെൽവോള 300 ഇവ കൊടുത്തു. ചോളന്റെ തിരുവാലങ്ങാട്ട് പ്ലേറ്റിൽ രാജാദിത്യൻ കൃഷ്ണരാജനെ ജയിച്ച് സ്വർഗ്ഗം പൂകി എന്നാണ്. ആനപ്പുറത്തിരിക്കെ ബുഡുഗന്റെ അസ്ത്രം ഏറ്റാ ണ് മരണം. രാജാദിത്യന്റെ മരണത്തോടെ ചോള സാമ്രാജ്യം അവസാനിച്ചു എന്ന് പറയാം.

953 വരെ ജീവിച്ച പരാന്തകന് നിരവധി ഭാര്യമാ രുണ്ടായിരുന്നു. 11 ഭാര്യമാരുടെ നാമം ലിഖിത ങ്ങളിലൂടെ മനസ്സിലാവുന്നു.

1. കോ കിഴാർ. രാജാദിത്യകോദണ്ഡരാമന്റെ അമ്മ

2. അരിഞ്ജയ (കേരളം) ഇവരെ പിൻതുടർന്ന് നിരവധി കേരളമലയാളികളും ചോളനാട്ടിലെത്തി. രാജാധിത്യന്റെ സേനാപതി വെള്ളൻ കുമരൻ ഇവരിലൊരാളാണ്. ഗോപിനാഥറാവുവിന്റെ അഭിപ്രായത്തിൽ തിരുവല്ല ഹുസൂർപ്ലേറ്റിലെ ദാതാക്കൾ പരാന്തകനും ഈ റാണിയുമാണ്.
3. ചേര വിജയരാഗന്റെ മകൾ ഇരവിനീലി. തിരുവൊറ്റിയൂരിലെ വിളക്കിന് 30 കഴഞ്ച് സ്വർണ്ണം ദാനം ചെയ്തു.

ഇവരാണ് പ്രധാനഭാര്യമാർ. രാജാദിത്യനു പുറമേ ഗാന്ധാരാദിത്യ, അരികുലകേസരി, ഉത്തമശീലി, അരിന്തികൈ (അരിഞ്ജയ) വീരമാതേവി, ഗോവിന്ദ വല്ലഭരായ, അനുപമ മുതലായവരും പരാന്തകന്റെ മക്കളാണ്. അനുപമയെ കൊടുമ്പാളൂരിലെ ഇരുക്കുവേലാണ് വിവാഹം കഴിച്ചത്.

1. പരാന്തക 1
2. മൂന്നു മക്കളുടെ വംശം . 1. കോകിളാറുടെ മകൻ രാജാദിത്യ, 2. ഗാന്ധാരാദിത്യ മുമ്മുടി ച്ചോളതേവന്റെ  മകൻ മധുരാന്തക ഉത്തമ ചോളനെന്ന  പരകേസരി. അമ്മ സെംബിയൻ മഹാദേവി 1001 വരെ ദീർഘകാലം ജീവിച്ചു. ,3 കേരളരാജകുമാരി അരിഞ്ജയ (വൈഡുംബ വംശത്തിലെ കല്യാണി)യുടെ മകൻ സുന്ദരപ രാന്തക 2 രാജകേസരി
3. സുന്ദരപരാന്തകപുത്രൻ ആദിത്യചോള 2, രാജരാജ 1. എന്നിവർ കൊടുമ്പാളൂർ ലിഖിതത്തിൽ ഉടൈയാർ മധുരാന്തകൻ പുത്ര സുന്ദരചോളരാജകേസരി എന്നാണ് കാ

ണുന്നത്. ഇദ്ദേഹം പാണ്ഡ്യനെ ചുരമിറക്കിയ ചോളനായി അറിയുന്നു.

ഗാന്ധാരാദിത്യൻ രാജാവും ഉത്തമചോളൻ യുവ രാജാവുമായിരുന്നു. ഗാന്ധാരാദിത്യനുശേഷം അരിഞ്ജ്ജയനും, സുന്ദരനും ആദിത്യൻ രണ്ടാമനും രാജാവായശേഷമാണ് ഉത്തമൻ രാജാവാവേണ്ടത് ഇത് മൂപ്പിളമക്രമത്തിലാണ്. ഗാന്ധാരാദിത്യൻ 966 വരെ ജീവിച്ചു. സുന്ദരചോളകാലത്തുതന്നെ പുത്ര നായ ആദിത്യ 2 മരിച്ചു. അതിനാൽ സുന്ദരനു ശേഷം ഉത്തമചോളൻ രാജാവായി. ആദിത്യ 2വിനെ കോവിരാജമാരായർ, പാർത്ഥിവേന്ദ്രആദി ത്തപരുമർ. പാർത്ഥിവേന്ദ്രവർമ്മൻ ,ആദിത്യ കരികാലപരകേസരി എന്നെല്ലാം പറഞ്ഞുകാണു ന്നു. ഇദ്ദേഹത്തിന്റെ രാജ്ഞിമാർ ഉടൈയാർ ദേവിയാർ വില്ലവൻ മഹാദേവിയാർ എന്നും പെരുമാനടികൾ ദേവിയാർ അമ്മപ്പൊന്നാർ ആകിയ ത്രൈലോക്യമഹാദേവിയാർ എന്നും പേരുകളോടുകൂടിയ രണ്ടുപേരാണ്. (രാജകേസരി ഗാന്ധാരാദിത്യൻ 948-957. പരകേസരി അരിഞ്ചയ ൻ 956-57, രാജകേസരി സുന്ദരചോളൻ 956-973, പരകേസരി ആദിത്യ 2 956-969 )ഗാന്ധാരാദിത്യ ന്റെ തിരുവിശൈപ്പാ (ചിദംബരം) കോഴിയിലെ രാജാവും , തഞ്ചൈയർ പ്രഭുവും മേർക്കേ ഇരുന്തരുളിന തേവരും (പടിഞ്ഞാറിന്റെ രാജാവ്) പ്രശംസിച്ചു. അരിഞ്ജ്ജയന്റെ 2 രാജ്ഞി 1. വെ ങ്കിയിലെ ചാലൂക്യഭീമൻ രണ്ടാമന്റെ മകൾ വീമ ൻ കുന്തവൈയാർ. 2. കോടൈ പിരാട്ടിയാർ. പരകേസരിയുടെ രണ്ടാംഭരണവർഷത്തിലെ രണ്ട് തിരുപ്പളനം ലിഖിതങ്ങളിൽ അരൈയൻ ആതിത്തർ വീമനെന്നേ ഉള്ളു അരിഞ്ജ്ജയന്റെ

ഭാര്യയുടെ അച്ഛനെന്നില്ല. അരിഞ്ജയൻ മരിച്ച ആറ്റൂർ എവിടെയെന്ന് തീരുമാനമായിട്ടില്ല. അവിടെ മേൽപ്പാടിമേൽ രാജരാജൻ പള്ളിപ്പട സ്മാരകമുണ്ട്. എന്ന് പറയുന്നു.തിരുനാഗേശ്വരം ക്ഷേത്രലിഖിതത്തിൽ അരികുലകേസരിയുടെ പുത്രി അരിഞ്ജികപ്പിരാട്ടിയാർ ബാണരാജാവിന്റെ ഭാര്യ എന്നാണ്. ഇത് ഗാന്ധാരാദിത്യന്റെ മൂന്നാം ഭരണവർഷലിഖിതമാണ്. പല്ലവരക്തം കൊണ്ട് കാവേരി ചുവപ്പിക്കുകയും വഞ്ചിവേലിന്റെ ഭരണം അവസാനിപ്പിക്കയും ചെയ്ത കൊടുമ്പാളൂരിലെ ഭൂതി വിക്രമകേസരിയുടെ (തെന്നവൻ ഇളങ്കോ വേളിർ മറവൻ പൂതിയാരുടെ)ഭാര്യമാർ  കറ്റളി പിരാട്ടിയും വരഗുണ പെരുമാനാട്ടിയുമാണ്. വരഗുണപെരുമാനാട്ടി ചോളരാജാവിന്റെ സഹോദരിയുമാണ്. കറ്റളിയുടെ പുത്രന്മാരാണ് പരാന്തകനും ആദിത്യവർമ്മനും. കുടുമിമലൈ ലിഖിതം വരഗുണനാട്ടി പെരുമാനാർ സെംബിയൻ ഇരുക്കുവേലർ രാജ്ഞിയും മുത്തരയപുത്രിയുമെന്ന് പറയുന്നു. സെംബിയൻ ഇരുക്കുവേലർ ഇരുങ്കോവേലർ മറവർ ഭൂതിയാരെന്ന ഭൂതി വിക്രമകേസരി തന്നെ എന്ന് സിദ്ധിക്കുന്നു. കൊടുമ്പാളൂരിലെ ഇരുക്കുവേൽ വംശത്തിലില്ലാത്ത ഇരുക്കുവേലുകൾ സെംബിയൻ ഇരുക്കുവേലും ഭാര്യവരഗുണ പെരുമാട്ടിയും, മധുരാന്തകഇരുക്കുവേൽ. കൊടുമ്പാളൂർ ലിഖിതം പാലിയോഗ്രാഫിക്കലി ഗാന്ധാരാദിത്യകാലത്തിനു മുമ്പ് എഴുതിയതാണ്. പല്ലവനെന്നത് വല്ലഭനെന്ന് ഇവിടെ കരുതണമെന്ന് പറയുന്നു. (വല്ലഭരക്തം കൊണ്ട് കാവേരി ചുവപ്പിച്ചു). രാഷ്ട്രകൂടകൃഷ്ണ രണ്ടാമനെ

രാമേശ്വരം വരെ ഓടിച്ചു. ാണ്ഡ്യരാജ്യത്ത് പരാജരാജനുശേഷമെ ചോളലിഖിതങ്ങളുള്ളു, വല്ലഭരെ ഓടിച്ചശേഷം. രാജരാജകാലം വരെ പാണ്ഡ്യരും ലങ്കയും സഖ്യത്തിലാണ്.

കാഞ്ചീപുരത്തെ പൊന്മാളികയിൽ സുന്ദരപാണ്ഡ്യൻ തുഞ്ചിയപ്പോൾ വാനവൻ മഹാദേവി സതി അനുഷ്ഠിച്ചു. രണ്ടാംഭാര്യ )മറ്റൊരു ചേരരാജകുമാരി) മകൻ രാജരാജന്റെ 16ആം ഭരണവർഷം (1001)വരെ ജീവിച്ചു. 5 ഭാര്യമാരുണ്ടായിരുന്നു. പട്ടമഹിഷി ഉരണായൻ സൊരബ്ബിയാർ (കർണ്ണാടകദേശം), അഗ്രമഹാദേവിയാർ, മൂത്ത തമ്പിരാട്ടിയാർ ത്രിഭുവനദേവദേവിയാർ. ഭർതൃമാതാവ് സെംബിയൻ ദേവിയുടെ പേരിൽ 5 ഭാര്യമാരും തഞ്ചാവൂർ ക്ഷേത്രത്തിൽ ദാനം ചെയ്തിരുന്നു.

രാജകേസരി അരുൾമൊഴിത്തേവരെന്ന രാജരാജ ചോഴൻ 1 (985-1014)

പരാന്തക 2 സുന്ദരചോഴനും വാനവൻ മഹാദേവി എന്ന ചേരനാട്ടിലെ രാജകുമാരിക്കും ശതാഭിഷേടം (ചതയം) നക്ഷത്രത്തിൽ ജനിച്ച രാജരാജ ചോഴൻ വളരെ കാലം യുവരാജാവായിരുന്നു. 985ൽ മാത്രമാണ് രാജാവായത്. ശതാഭിഷേകനക്ഷത്രത്തിലുള്ള ധാരാളം ദാനങ്ങൾ അദ്ദേഹത്തിന്റേതായി ഉണ്ട്. അദ്ദേഹം അമ്മത്താവഴിവഴി ചേര സിംഹാസനത്തിനും അർഹത ഉള്ളവനായിരുന്നു. വിജയാലയശാഖയിലെ ഏറ്റവും പ്രശസ്തനായ ചക്രവർത്തിയായി 30 കൊല്ലം ഭരിച്ചു. ചോളരുടെ സുവർണ്ണകാലമായിരുന്നു അദ്ദേഹത്തിന്റെ കാലം. സഹോദരിയുടെ പേരായ കുന്തവൈ എന്നത് മകൾക്കും അദ്ദേഹം കൊടുത്തു. ഉത്ത

മചോളന്റെ അമ്മ സെംബിയൻ മഹാദേവിക്ക് ഉന്നതസ്ഥാനം കൊടുത്തിരുന്നു. ഭരണാരംഭത്തി ൽത്തന്നെ രാജരാജന് മുമ്മുടിച്ചോളബിരുദമുണ്ട്. ആദ്യത്തെ നേട്ടമായി കാന്തളൂർ ശാല കലമറു ത്തതാണ് പറഞ്ഞിരിക്കുന്നത്. അത് നാലാം ഭരണവർഷമാണ്. കേരള പാണ്ഡ്യനാടുകളിൽ മാത്രമേ അദ്ദേഹത്തിന്റെ ലിഖിതങ്ങളുള്ളു. തിരുവാലങ്ങാട്ട് പ്ലേറ്റിൽ ആദ്യദിഗ്വിജയം തെക്കൻ ദിക്കിലായിരുന്നു. ആദ്യം അമരഭുജംഗ പാണ്ഡ്യനെ ജയിച്ചു. പിന്നെ സൂര്യവംശതിലകമാ യ ഈ ദണ്ഡനായകൻ കടലിനെ കിടങ്ങാക്കിയ വിളിന്ദ പിടിച്ചു. (കലിംഗത്തു പരണി വിളിന്ദ പിടിച്ചു ചാന്തല കീഴടക്കി). ചോളർക്കെതിരെ പാണ്ഡ്യചേര(കേരള)സിംഹളരു ടെ കൂട്ടായശക്തി യെ ഒറ്റക്ക്  നേരിട്ട് ജയിച്ചു. (തിരുനെല്ലി പ്ലേറ്റ് പ്രകാരം 978-1036 വരെ ഭാസ്കരരവിവർമ്മൻ തിരുവടിയാണ് ചേരചക്രവർത്തി. 20ആം ഭരണ വർ.ഷമാണ് മധുര നശിപ്പിച്ചത്. കൊല്ലം,കൊല്ലദേ ശം, കൊടുങ്കോളൂരിലെ അഹങ്കാരികളായ രാജാക്കന്മാരെ അടക്കി അവരേയും അവരുടെ കയലിനെയും സേവകരാക്കി. തിരുവിതാംകൂറും തിരുനെൽവേലിയും രാമനാടും കീഴടക്കിയ വിജയയാത്രയും മലനാട്ടിലെ ചേരപാണ്ഡ്യന്മാരെ ജയിച്ച ജൈത്രയാത്ര യും ലിഖിതങ്ങളിലുണ്ട്. മലനാട് (കുടമലനാട്) കൂർഗ്, ഉദകൈ കീഴടക്കി. ഉദകൈ ജ്വലിച്ചുനിന്ന കാലത്തുതന്നെ പാണ്ഡ്യന്റെ ശോഭ കുറച്ചു.. ഉദകൈ കോട്ട പിടിച്ച് ചേരനാ ട്ടിൽ ചതയോത്സവം ആരംഭിച്ചു. ഒറ്റക്കൂത്തനെന്ന കവി തന്റെ ദൂതനെ അപമാനിച്ചതിനാണ് 18 കാടും കടന്നുചെന്ന് ഉദകൈക്ക് തീ വെച്ചതെന്ന്

പറയുന്നു.  പടിഞ്ഞാറൻ ജൈത്രയാത്രയിൽ മുമ്മുടിച്ചോളന്റെ സേനാപതി യുവരാജാവ് രാജേന്ദ്രനായിരുന്നു. വെങ്കിയും ഗംഗാമണ്ഡലത്തിലെ മഹാനായകസ്ഥാനവും പഞ്ച വൻമഹാരാജാപദവിയും േടിയ മുമ്മുടിച്ചോള ന്റെ ഈ കൊമ്പനാന തുളുവവും കൊങ്കണവും പിടിച്ചടക്കി മലനാടു മുഴുവനും കീഴടക്കി. ചേര തെലുഗുരത്തിഗരെ (രാഷ്ട്രകൂട)തള്ളി മാറ്റി. ഗംഗമ ണ്ഡലത്തിലെ പ്രധാനസേനാപതിയായ മനിജക്ക് പണസോഗ യുദ്ധത്തിലെ ധീരതക്ക് സമ്മാനമായി കൂർഗ്ഗിലെ മാളവിഗ്രാമവും ക്ഷത്രിയശിഖാമണി കൊണ്ടആൾവാർ പദവിയും കൊടുത്തു. ഗംഗ ആൾവാർ ചോളസാമന്തനായി ഹൊയ്സലകാലം വരെ തുടർന്നു.

തന്റെ 29ആം ഭരണവർഷത്തിലാണ് രാജരാജൻ ഈലം പിടിച്ചത്. എഡി 981ൽ രാജാവായ മഹീന്ദ അഞ്ചാമന്റെ കാലത്ത്. 991 എഡിമുതൽ കേരളകന്നഡരാജാക്കന്മാർ പ്രബലമായി. ചോളനെ ഭയന്ന മഹീന്ദ തെക്കുകിഴക്കൻ സിലോണിലേക്ക് പലായനം ചെയ്തു. രാജരാജൻ വടക്കൻസിലോ ണിനെ മുമ്മുട്ടിച്ചോളമണ്ഡലമാക്കി. 1000 വർഷം സിലോണിന്റെ തലസ്ഥാനമായിരുന്ന അനുരാധ പുരം നശിപ്പിച്ചു.പോളോന്നനുവോര (കണ്ടവൂര നുവര ജനനാഥപുരമെന്ന് പേരുമാറ്റി  ചോളതല സ്ഥാനമാക്കി. അവിടെ ശിവക്ഷേത്രം പണിതു. അവിടെ ചോളഒഫീസറായി തളി കുമരനെ നിയമിച്ചു. മഹാതിത്തയിൽ രാജരാജേശ്വരക്ഷേ ത്രം പണിതു. രാജരാജപുരം നഗരം നിർമ്മിച്ചു. ഗംഗാവാടി,നോലംബവാടി,  തടികൈവാടി(മൈസൂ രിലെ) ചോളരാജ്യമായി. ചാല പിടിച്ച ശേഷവും

വെങ്കിപുരത്തെ കിഴക്കൻചാലൂക്യരെ ആക്രമിക്കും മുമ്പുമാണ് ഈ സ്ഥലങ്ങളെല്ലാം കീഴടക്കിയത്. തടികൈപ്പാടി,തലക്കാട്ട്, നോലംബവാടി, പിരുതിഗംഗർ വലനാട് വിജയങ്ങൾ ഇവ സംബന്ധമായ മൈസൂർരാജ്യത്തെ ലിഖിതങ്ങളിൽ ചോളനാരായണനെന്നാണ് പേരു കാണുന്നത് (991) ഗംഗരശ് ആയിരത്തിലെ കോലാറിൽ നിന്ന് ഗംഗാനാമമുള്ള ഒരു ഭരണാധികാരി തെക്കൻആർക്കോട്ടു ജില്ലയിലെ ഒരു ക്ഷേത്രത്തിൽ ഏഴാം ഭരണവർഷത്തിൽ ദാനം ചെയ്തതായി രേഖ കാണുന്നു. കുടമലനാട് ആക്രമണത്തിന്റെ ഭാഗമായാണ് കൊങ്ങുദേശം ആക്രമണം. അക്കാലത്ത് നോലംബരും ഗംഗരിൽ ജയിച്ചിരുന്നു (നോലംബവാടി-തുങ്കൂർ,ചിത്രദുർഗ്ഗ്, ബാംഗളൂരു, കോലാർ, ബെല്ലാരിജില്ലകൾ- സേലം വടക്കേ ആർക്കോട്ട്. )

ധാർവാറിലെ ഹോടൂർ ലിഖിതം(1017) സത്യാശ്രയന്റേതാണ്. ഇതിൽ ചോളകുലഭൂഷണവും രാജരാജനിത്യവിനോദപുത്രനുമായ നൂർമടിച്ചോളരാജേന്ദ്രവിദ്യാധരൻ 9 ലക്ഷം സൈന്യവുമായി വന്ന് ബീജാപൂരിലെ ദോനൂർവരെ രാജ്യം കൊള്ളയടിക്കയും സ്ത്രീകളേയും കുട്ടികളേയും ബ്രാഹ്മണരേയും വധിക്കയും പെൺകുട്ടികളുടെ ജാതി നശിപ്പിക്കയും ചെയ്തതായി പറയുന്നു. തിഗുലാന്തകനായ (തമിഴരുടെ അന്തകൻ) സത്യാശ്രയൻ ചോളനെ ഓടിച്ച് തെക്കൻഭാഗം വീണ്ടെടുത്തു. (തിഗുല തമിഴ്. തെക്കൻകർണ്ണാടകത്തിലും ഉത്തരമലബാറിലുമുണ്ടായിരുന്ന മലയാളത്തോട് സദൃശമായ തിഗ്ഗലേരിലിപി തമിഴുഭാ,യെന്നാണ് അറിയപ്പെട്ടിരുന്നത്).

സാമന്തആഹവമല്ലസാത്തിഗയുടെ ഗുണ്ടൂർജില്ലയി ലെ ചെബ്രോലുലിഖിതം ഇക്കാലത്ത് സത്യാശ്രയ ൻ കിഴക്കൻവെങ്കിചാലൂക്യരുടെയും രാജാവാണ്. അതിനാൽ രാജരാജൻ വെങ്കിയും ആക്രമിച്ചു. രണ്ട് സാമ്രാജ്യങ്ങളുടേയും അതിർത്തി തുംഗഭദ്രാ നദിയാണ്. രാജരാജൻ ഗംഗാവെങ്കിമണ്ഡലങ്ങ ൾക്ക് മഹാദണ്ഡനായകരെ നിയമിച്ചിരുന്നു. വെങ്കി ചാലൂ ക്യവിനയാദിത്യൻ രാജരാജന്റെ മകളും രാജേന്ദ്രന്റെ അനുജത്തിയുമായ കുന്തവയെ വിവാഹം ചെയ്ത ത് ഇരുകൂട്ടരും തമ്മിൽ സന്ധി ചെയ്യാൻ കാരണമാ യി. മഹേന്ദ്രഗിരിലിഖിതം കുളൂത്ഥരാജാവ് വിമലാ ദിത്യനെതിരെ രാജേന്ദ്രൻ യുദ്ധം ചെയ്തതായി പറ യുന്നു. ഇദ്ദേഹം ചാലൂക്യവിമലാദിത്യന്റെ സാമന്ത നായിരുന്നു. ഈ യുദ്ധം അഛന്റെ കാലത്താണെന്ന് രാജേന്ദ്രന്റെ ഒരു ലിഖിതത്തിലുണ്ട്. (രാജരാജന്റെ കലിംഗവിജയകാലത്ത്). 1014ൽ മരുമകൻ വിനയാ ദിത്യൻ രാജരാജന്റെ തിരുവൈയാർ ക്ഷേത്രങ്ങൾക്ക് ദാനം ചെയ്യുന്നതാണ് നാം കാണുന്നത്. കടലിലെ 12000 പഴയ മാലദ്വീപുകളെ കീഴടക്കാനുള്ള നാവി കനീക്കം പിൽക്കാലലിഖിതങ്ങളിലാണുള്ളത്. ചേര ന്മാരുടെ നാവികശക്തിയെ കുറക്കാനാണ് കാന്തളൂ ർശാല കലമറുത്തതും സിലോൺ ആക്രമണവും എന്നും പറയുന്നുണ്ട്. 102 മുതൽ (25 വയസ്സ്) രാജേന്ദ്രൻ യുവരാജാവാണ്. രാജരാജന്റെ അമ്മാ മനും (അമ്മയുടെ സഹോദരൻ) ഗുരുവും കവി യുമാണ് കരുവൂർ തേവരെന്ന ചെരവംശജൻ. രാജരാജന്റെ 15 രാജ്ഞിമാർ ക്ഷേത്രങ്ങളിൽ ദാനം ചെയ്ത രേഖയുണ്ട്. ദന്തിശക്തിവിതങ്കി ലോകമ ഹാദേവി തിരുവിശാലൂരിൽ രാജാവ് തുലാഭാരം ചെയ്തപ്പോൾ ഹിരണ്യഗർഭം ചെയ്തു. അവിടെ

ഈ ദമ്പതിമാരുടെ ശില്പ്പമുണ്ട്. തിരുവലഞ്ഞൂലി രാജ്ഞി സ്വർണ്ണദാനവും ക്ഷേത്രപാലന് പുഷ്പാഞ്ജലിയും ചെയ്തു. വാനവൻ മഹാദേവി എന്ന ത്രിഭുവനദേവിയാണ് രാജേന്ദ്രന്റെ അമ്മ. മൂത്ത ദേവിയാർ ഇളങ്കോൻ പിച്ചി വല്ലഭരായന്റെ പുത്രിയാണ്. കുന്തവൈ എന്ന സഹോദരീഭർത്താവും വല്ലവരായരെന്ന വന്ദ്യതേവരാണ്. തിരുവലഞ്ഞൂലിയുടെ ലിഖിതപ്രകാരം കുന്തവൈ, മാതേവടികളെന്നിവരെക്കൂടാതെ മൂന്നാമതൊരു മകളും കൂടി രാജരാജതേവർക്ക് ഉണ്ട്.

തൃശ്ശിനാപ്പള്ളിയിലെ പഴുവെട്ടരയന്മാർ മദ്ധ്യകേരളത്തിലെ ചേരന്മാരാണ്. (കേരളരാജാക്കന്മാർ) ഇവരുടെ രാജകുമാരിമാർ ചോളരാജാക്കന്മാരെ വിവാഹം കഴിച്ച്, മാതൃദായത്താൽ കേരളത്തിനും പിതൃദായത്താൽ ചേളരാജ്യത്തിനും അവകാശികളായിത്തീർന്നിരുന്നു. പരാന്തക 1ആമന്റെ രാജ്ഞിയായ പഴുവെട്ടരയൻരാജകുമാരിയുടെ കാലം മുതലേ മേൽപ്പഴുവൂരും കീഴ്പ്പഴുവൂരും പഴുവെട്ടരയന്മാരുടെ ഉത്തരവാദിത്വത്തിലാണ്. അവർക്ക് ചോളരാജ്യത്തിൽ പ്രത്യേകസ്താനവും മാന്യതയുമുണ്ട്. വേണാടിൽ അടികളെന്ന നാമം രാജാക്കന്മാർക്ക് കാണുന്നതിനു മുമ്പേ, മേൽപ്പഴുവൂരിലും കീഴ്പ്പഴുവൂരിലും അടികൾ പഴുവെട്ടരയൻ കന്തൻ മറവന്റെ ലിഖിതങ്ങൾ കാണുന്നുണ്ട്. കേരളത്തിലെ നന്ദിപുരത്തെ പുരാതനമായ നികുതിനിയമങ്ങളാണ് പഴുവൂരിലും അവർ ഏർപ്പെടുത്തിയിരുന്നത്. മേൽപ്പഴുവൂരിലെ തീരുമത്തോട്ടം ഉടൈയാര് ക്ഷേത്രം പണിതത് അടികൾ കന്തൻ മറവനെന്ന പഴുവെട്ടരയനാണ്..

ഗാന്ധാരാദിത്യൻ ഈ ക്ഷേത്രകാര്യനടത്തിപ്പിൽ പങ്ക് വഹിച്ചിരുന്നു. തിരുവിശൈപ്പാഎഴുതിയ ഗാന്ധാരാ ദിത്യൻ തന്റെ മുത്തശ്ശനായതിരുന്ന പരാന്തക 1 ന്റെ കാലത്തേ വടക്കേ ആർക്കോട്ടിലെ പഞ്ചപാ ണ്ഡവമലക്കു ചുറ്റും ലാടരായന്മാർ ഭരിച്ചിരുന്നു എന്ന്പറയുന്നു. രാദരാജന്റെ 8ആം ഭരണവർഷം മുതൽ ഇലാടരായർ പുകഴ്വിപ്പവർ ഗന്ധന്റെ മകൻ ഉടൈയാർ വീരചോളന്റെ ഭാര്യയുടെ അപേ ക്ഷ മാനിച്ച് ജൈനക്ഷേത്രത്തിന് ഭൂമി കരമൊഴിവാ യി കൊടുത്തിട്ടുണ്ട്. രാജരാജന്റെ 16ആം വർഷത്തി ലാണ് തിരുവല്ലം ലിഖിതം.കോലാറിലെ ഗംഗകുടും ബത്തിലെ ഒരു അംഗമായ തിരുവയ്യൂർ ശങ്കരതേവ തന്റെ പിതാവിന്റെ പേരിലാണ് തിരുവയ്യേശ്വരം (തിരുവല്ലം)പണിതത്. കടപ്പ മഹാരാജപ്പാടി ഇങ്കല്ലൂ ർ നാടിന്റെ ഉടമ തുക്കാറായുടെ പുത്രൻ വൈഡും ബകുടുംബത്തിലെ നന്ന മാരായൻ(മഹാരാജൻ) തിരുവല്ലത്തിന് 1005ൽ വടക്കേ ആർക്കോട്ടിൽ ദാനം ചെയ്തിട്ടുണ്ട്. വൈഡുംബമഹാരാജാ റെഡ്ഡി പാളത്ത് (നെല്ലൂരിൽ) എഡി 993ലും വീമയൻദേതി വംബാദേവി നന്ദാവിലക്കിന് തിരുവല്ലത്ത് 1107ലും (22ആം വർഷം ദാനം ചെയ്തു. ബാണരും രാജരാ ജന്റെ ഉദ്യോഗസ്ഥരായിരുന്നു. മറവൻ നരസിംഹവ ർമ്മൻഎന്ന ബാണയുവരാജാവ് തെക്കേആർക്കോട്ട് ജംബേക്കടുത്ത് പുതിയ ജലസേചനതടാകം പണിതു തഞ്ചാവൂര് ലിഖിതം ശ്രീകൃഷ്ണൻ രാമൻ അമങ്കു ടി അഥവാ രാജേന്ദ്രചോളബ്രഹ്മമാരായനെ തഞ്ചാ വൂർ ക്ഷേത്രത്തിന് തിരുച്ചുറ്റാലയും. മണ്ഡപവും പണിതതായി കീർത്തിക്കുന്നു ലേഡൻ ഗ്രാന്റ് ഒപ്പിട്ട തിലും ഉക്കൽലിഖിതത്ിലെ റെവന്യൂ നിശ്ചയിച്ച തിലും ഇദ്ദേഹമുണ്ട് സേനാപചി

കുറവൻ ഉലക ഉന്താൻ രാജരാജമഹാരാജൻ തഞ്ചാവൂർലിഖിതത്തി ൽ പറയപ്പെടുന്നുണ്ട്. 1001 മുതലാരംഭിച്ച റെവന്യു സർവ്വേ ഇദ്ദേഹമാണ് ചെയ്തത്. ഇതിനെ ആധാര മാക്കിയായിരുന്നു ഇന്ത്യയിൽ വളരെ കാലത്തേക്ക് റെവന്യു പോളിസി. ഇരായിരവൻപല്ലവരായനെന്ന മുമ്മുടിച്ചോളപോഷകനായ പെരുന്തരം (ചക്രവ ര്ത്തി) വിഗ്രഹങ്ങളും സ്വർണ്ണവും തഞ്ചാവൂർക്ഷേ ത്രത്തിനു കൊടുത്തു.

രാജേന്ദ്രചോളൻ 1.1012-44) തിരുവാതിര നക്ഷത്ര ത്തിലാണ് ജനിച്ചത്. അച്ഛനിൽനിന്ന് ശക്തമായ രു ഭരണസംവിധാനത്തോടുകൂടിയ പഴയ മദ്രാസ് പ്രസിഡൻസി മുഴുവനും മൈസൂരിന്റെ ഭാഗങ്ങളും സിംഹളദ്വീപും മാലദ്വീപും നാവികപ്പടയും അദ്ദേ ഹത്തിന് ലഭിച്ചു. തിരുവാലങ്ങാട്ട് സംസ്കൃതത്തി ൽ നാരായണകവി എഴുതിയ പ്രശസ്തിയാണ്. ഇത് രാജരാജന്റെ എല്ലാ യുദ്ധങ്ങളും കഴിഞ്ഞശേ ഷമുള്ളതാണ്. (24ആം വർഷം) അദ്ദേഹം രാജാധി രാജനെ ആദ്യമേ യുവരാജാവാക്കി. രാജേന്ദ്രന്റെ ഏഴാം ഭരണവർഷം അച്ഛനും മകനും കൂടി (പര കേസരി, രാജകേസരി) ഒന്നിച്ച് 25 വർഷം ഭരിച്ചു. രാജാധിരാജന്റെ 26ആം വർഷത്തിലെ തിരുമലവാടി ലിഖിതം അച്ഛൻ വടക്ക് ഗംഗരേയും തെക്ക് സിംഹളരേയും പടിഞ്ഞാറ് മഹോദയരേയും കിഴ ക്ക് കടാരത്തേയും ജയിച്ചുകഴിഞ്ഞതായി പറയുന്നു ണ്ട്. രാജാധിരാജൻ മൂത്ത മകനല്ലാതിരുന്നിട്ടും അദ്ദേഹത്തെ തെരഞ്ഞെടുത്തത് ഭരണമികവ് കണ്ടി ട്ടാണ്.

ഭരണത്തിന്റെ മൂന്നാംവർഷം മുതൽ രാജേന്ദ്രൻ ഇടിതുക്കൈനാട്, വനവാസി, സുല്ലിമരങ്ങളാൽ

ചുറ്റപ്പെട്ട കൊല്ലിപ്പാക്കം മണ്ണൈ അടക്കം കീഴടക്കി. ഇടൈത്തുറൈനാട്( ഇടൈകോർ 2000), വടക്ക് കൃഷ്ണ തെക്ക് തുംഗഭദ്ര ഉള്ള റെയിച്ചൂർ ജില്ല ഹൈദരബാദിന് 45 നാഴിക മാറി കിടക്കുന്ന കൊല്ലിപ്പാക്കം ,7000 ജില്ലകളുടെ കേന്ദ്രം മണ്ണൈക്കടകം (മാന്യഖേദം) ഇവ കയ്യിലാക്കിയ രാജേന്ദ്രന്റെ ആക്രമണം കൊണ്ട് വല്ലാതെ സഹിച്ച സ്ഥലം മാന്യഖേദമാണ്. രാഷ്ട്രകൂടകാലത്തിന്റെ  അവസാനം മാൾവയിലെ പരമാരരാജാവും അതിനെ കൊള്ളയടിച്ചു. 40 വർഷശേഷം ചാലൂക്യരും ഇവിടെ ആക്രമിച്ചു. അവർ മാൽഖേദിന് 48 മൈൽ വടക്കുകിഴക്ക് കല്യാണപുരത്തിലേക്ക് തലസ്ഥാനം മാറ്റി. രാജേന്ദ്രന്റെ തൃശ്ശിനാപ്പള്ളി ലിഖിതം , പെരുമാൾ തിരുവായാൽ മൊഴിയ (കൽപ്പിക്കുക), ഊരാറ്റൂരിലെ ശ്രുതിമാൻ നക്കൻ ചന്ദ്രൻ ശത്രുവിന്റെ ആനയെ ആക്രമിച്ച് മരണം വരിച്ചു. രാജേന്ദ്രൻ അദ്ദേഹത്തിന്റെ നന്മക്കായി ഊരാറ്റൂരിലെ ക്ഷേത്രത്തിന് ദാനം ചെയ്തു. അതായത് രാജേന്ദ്രൻ തുംഗഭദ്രകടന്ന് ചാലൂക്യ രാജ്യത്തെ ഈ സ്ഥാനത്തെത്തി ആക്രമിച്ചു. അതേ സമയം കദംബകേന്ദ്രമായ വനവാസിയിലും (പടിഞ്ഞാറൻ ചാലൂക്യ)ആക്രമിച്ചു. 1004ൽ മൈസൂരിന് വടക്കുപടിഞ്ഞാറ് സത്യാശ്രയന്റെ സൈന്യത്തെ എതിർത്തു. തിരുവൊറ്റിയൂർ മണ്ണൈക്കൊണ്ട ചോളപുരം മണ്ഡപം മന്നയെ കീഴടക്കിയതിന്റെ ഓർമ്മക്കാണ്. 1017-18ലാണ് ഈലപുരം ആക്രമണം. (മഹീന്ദ്ര 5ആമന്റെ 36ആം വർഷം). പാണ്ഡ്യൻ സിലോണിൽ ഏൽപ്പിച്ച ഇന്ദ്രഹാരവും രാജകിരീടവും മറ്റനേകം കിരീടങ്ങളും ഈലമണ്ഡലം മുഴുവനും കൈക്കലാക്കി. മഹേന്ദ്രനെ 12 കൊല്ലം

ചോളനാട്ടിൽ തടവിലിട്ടു. (അവിടെ വെച്ച് 48ആം ഭരണവർഷം അദ്ദേഹം മരിച്ചു). പുലത്തിനഗരത്തി ലിരുന്ന് (പുലസ്ത്യനഗരം) രാക്കപൊഷാണകന്തം വ രെ രാജരാത്തം (രാജ്യരാഷ്ട്രം) ചോളർ സ്വന്തമാക്കി എന്ന് മഹാവംശം. പൊരുക്കടൽ ഈഴത്തരശർ തിരുമുടിയും അവർ ദേവിയർ ചിന്നപടിക്കാതാ ടുക വരെ (നെറ്റിയിൽ കെട്ടുന്ന പവിത്രമായ ചെറി യ തുണിക്കഷ്ണം വരെ) ചോളന്മാർ അപഹരിച്ചു. രാജസിംഹപാണ്ഡ്യൻ സിലോണിലെ രാജാവിനെ സൂക്ഷിക്കാനായി ഏൽപ്പിച്ച അമൂല്യരാജചിഹ്നങ്ങ ളും രത്നാഭരണങ്ങളും കവർന്നു. പരാന്തകൻ 1 ശ്രമിച്ച് പരാജയപ്പെട്ടത് രാജേന്ദ്രൻ 1 സാധിച്ചു. അഗസ്ത്യാലയമായ മലയാചലത്തിൽ അഭയം പ്രാ പിച്ച പാണ്ഡ്യന്റെ മുത്തും പവിഴവും പ്രശസ്തി യും എടുത്തു.മലയാചലത്തിൽ മകനായ ശ്രീചോള പാണ്ഡ്യനെ ഇരുത്തി പടിഞ്ഞാട്ട് യാത്ര ചെയ്തു. സഹ്യൻ കടന്നുവന്ന് ഭാർഗ്ഗവഭൂമി കൈക്കലാക്കാ നെത്തി.. കേരളരാജാവിനെ തോൽപ്പിച്ചു.
ശ്രീവിശലൂർ ക്ഷേത്രത്തിൽ പാണ്ഡ്യരാജാവ് ശ്രീവ ള്ളുവരുടെ (വല്ലഭ) ദാനങ്ങൽ പിന്നീട് കാണുന്നു ണ്ട്. ചോളപാണ്ഡ്യനെന്ന നാമത്തിൽ പാണ്ഡ്യനാട്ടി ലെ ഭരണാധികാരിയായ പുത്രൻ കേരളത്തിലെ ജടാവർമ്മ സുന്ദരചോളപാണ്ഡ്യനെന്ന നാമത്തിൽ പ്രശസ്തനായ ഭരണാധികാരിയായി. ഇദ്ദേഹത്തിന്റെ കാലത്ത് ചോളപാണ്ഡ്യലിഖിതങ്ങളുണ്ട്. തിരുനെ ൽവേലി മണ്ണാർകോവിലിൽ ചേരരാജാവ് രാജസിം ഹന്റെ ദാനം 24ആം ഭരണവർഷത്തിലാണ് കാണു ന്നത്. ഇതിന് രാജേന്ദ്രചോളവിണ്ണഗരമെന്നാണ് പേര്. ജടാവർമ്മസുന്ദരചോളപാണ്ഡ്യന്റെ 15ആം ഭരണവർഷം മുതൽ പാണ്ഡ്യന്റെ നാട്ടിൽ ചോള

നാമമുള്ള ചേരവൈവെസ്രോയിമാരുടെ ക്ഷേത്രങ്ങളു ണ്ട്. നാഞ്ചിനാട്ടിലെ ശുചീന്ദ്രം സുന്ദരചോളചതു ർവ്വേദിമംഗലമെന്ന് ഇക്കാലത്ത് അറിയപ്പെടുന്നു. നാഗർകോവിലിനടുത്തെ കോട്ടാർ ഗ്രാന്റ് , സർവ്വ ലോകാശ്രയശ്രീ വിഷ്ണുവർദ്ധനമഹാരാജാ ചാലൂ ക്യവിജയാദിത്യവിക്കിയണ്ണനെന്ന കിഴക്കൻ ചാലൂ ക്യയുവരാജാവാണ് കൊടുത്തിരിക്കുന്നത്. ഇത് സുന്ദരചോളപാണ്ഡ്യന്റെ 11ആം വർഷമായ 1029 ലാണ്. 1021-22ലാണ് പടിഞ്ഞാറൻ ചാലൂക്യയുദ്ധ ങ്ങൾ. വിക്രമാദിത്യൻ അഞ്ചാമന്റെ മകൻ ജയ സിംഹന്റെ (1016)ബാലഗാംവേ ലിഖിതത്തിൽ മുസം ഗിയിൽ വെച്ച് അദ്ദേഹം ഏഴരലക്ഷം രാട്ടപാടി ശക്തന്മാരെ തോൽപ്പിച്ചുവരുന്ന രാജേന്ദ്രനോട് പരാജയപ്പെട്ടുവെങ്കിലും തുംഗഭദ്ര വരെയുള്ള തന്റെ രാജ്യം നിലനിർത്തി എന്നാണ് പറയുന്നത്. രാജേന്ദ്രന്റെ സേനാപതി സോമവംശി ഇന്ദ്രരഥന്റെ രാജ്യം കീഴടക്കി. രണശൂരൻ,ധർമ്മപാലൻ, മഹീ പാലനെന്നിവരെയും തോൽപ്പിച്ചു. ഒഡ്ഡവിഷയത്തി ലെ കാടുകളും ദക്ഷിണകോസലനാട്ടിലെ ബ്രാഹ്മ ണസഭകളും തണ്ഡഭൂതികളും (തേനീച്ച നിറഞ്ഞ വളദ്യാനങ്ങൾ)രണശൂരന്മാരുടെ തക്കണലാടവും ഗോവിന്ദചന്ദ്രന്റെ വംഗാളദേശവും മുത്തുവിളയുന്ന സമുദ്രക്കരയിലെ ഉത്തരലടവും ഗംഗാതീർത്ഥവും രാജേന്ദ്രന്റേതായി. ആദ്യം ജയിച്ച ചക്കരൈകോ ട്ടവും (ചക്രകോടി) ചിത്രകൂടവും (8 മൈൽ ബസ്ത ർതലസ്ഥാനമായ രാജപുരത്തിൽ നിന്നും, 22 മൈൽ ജഗതലപുരത്തിനു വടക്കുപടിഞ്ഞാറും ഇന്ദ്രാവതി നദിക്കരയിൽ) 1065ലെ ബസ്തർ നാഗവംശി കോപ്പർ പ്ലേറ്റ് പറയുന്നു. നാഗരാജ്യമായ മാസുനി ദേശവും കീഴടക്കി. രാജപുരം പ്ലേറ്റിൽ ചിന്തകരാ

ജാക്കന്മാർ നാഗവംശോത്ഭവരാണ്, ഭോഗവതീപുര വരേശ്വരരാണ്. ശകം 1140ലെ ഒരു ലിഖിതത്തിൽ ശ്രീഭുജംഗവരഭൂഷണഹോരാജുലു ഈ വംശജനാണ്. വരേന്ദ്രയും അതിരിടുന്നതാണ്. ബംഗാളിലാണ്. മധുരമണ്ഡലവും നാമനൈക്കോണവും പഞ്ചപ്പിള്ളി യും മാസുനിദേശത്തിൽത്തന്നെയാണ്. ചിത്രകൂടം തന്നെ ഒരു മണ്ഡലമാണ്. രാജപുരം പ്ലേറ്റിലെ ദാനം ചെയ്യുന്നത് മധുരാന്തകനാണ്. ആദിനഗരത്തി ലെ ഇന്ദ്രരഥന്റെ പരാജയത്തോടെയാണ് ഒഡ്ഡവിഷ യവും തെക്കൻ കോസലവും അധീനത്തിലായത്. യയാതിനഗരം എന്ന ആദിനഗരം ശരഭപുരിലിഖി തങ്ങലിൽ പറഞ്ഞത് നോക്കുക) ഉദയപുരം ലിഖി തത്തിൽ ധാരാനഗരത്തിലെ ഭോജൻ ഇന്ദ്രരഥനെ ആക്രമിച്ചതായി പറയുന്നു. ഒറീസക്കും ബംഗാളിനു മിടയിലെ ദണ്ഡഭുക്തിയിൽ ധർമ്മപാലനും തെക്ക ൻലാടത്തിൽ രണശൂരനും ബംഗാളിൽ ഗോവിന്ദച ന്ദ്രനും ഉത്തരലാടത്തിൽ മഹീപാലനും കീഴടങ്ങി. ലാടം അഥവാ രാധാനഗരം വടക്ക് ഗംഗയും മിഥി ലയും വരദയും അതിരിട്ട് ബംഗാളിലെ നഗരമാ ണ്. രാജേന്ദ്രന് കർണ്ണാടകവംശത്തിലെ മുഖ്യനെ ബംഗാളിൽ ഭരണം ഏൽപ്പിച്ചു. സാമന്തസേനനി ലാരംഭിക്കുന്ന സേനവംശം ഇദ്ദേഹത്തിന്റെ പിൻതു ടർച്ചക്കാരാണ്. മിഥിലയിലെ (നേപ്പാളിലെ) കർണ്ണാ ടകവംശവും ഇവരാണ് സ്ഥാപിച്ചത്. ചാലൂക്യ, കർണ്ണാടക, ഘടോത്കചവംശങ്ങളാണ് നേപ്പാളിലെ രാജവംശസ്ഥാപകർ.

ചോളന്മാർ വധിച്ച 5 വല്ലഭന്മാർഃ രത്നങ്ങളാൽ അലങ്കരിച്ച സിലോണിലെ മാനാഭരണന്റെ ശിരസ്സ് ചോളന്മാർ ഛേദിച്ചു. വലിയ ചിലമ്പണിഞ്ഞ വീര കേരളന്റെ ശരീരത്തെ മദിച്ച അത്തിവാരണത്താൽ

(ഹസ്തി)ചവിട്ടി അരപ്പിച്ചു. പുരാതനമായ മുല്ല
യൂരിലെ സുന്ദരപാണ്ഡ്യനെ കുടയും ചാമരവും
കിരീടവും കവർന്ന് വധിച്ചു. വേണാട്ട് അരചനെ
സ്വർഗ്ഗത്തിലേക്കയച്ച് , ഇരാമകുടൻ എന്ന മൂത്ത
രാജാവിനെ നശിപ്പിച്ചു. ശക്തനായ വില്ലവൻ
ചേരൻ കാട്ടിൽ ഒളിച്ചു. വഞ്ചിമാല അണിഞ്ഞ
ചോളൻ ഒരിക്കലും കുറയാത്ത സമുദ്രജലത്തോടു
കൂടിയ കാന്തളൂർ ശാലയിലെ കലം (കപ്പൽ എ)
ന്നും ഐശ്വര്യം എന്നും തൂലിക എന്നും) അറു
ത്തു. ഇതെല്ലാം രാജേന്ദ്രന്റെ കാലത്ത്, രാജാധി
രാജനാണ് ചെയ്തത്. വേണാട്ടരചന്റെ വധത്തോടെ
രാജാധിരാജൻ തെക്കൻതിരുവിതാംകൂറിന്റെ മുഖ്യ
നായിരുന്ന കൂപകരാജാവിനെ വേണാട്ടരചന്റെ
ബന്ധനത്തിൽനിന്ന് രക്ഷിച്ചു. എലിമലയിലെ രാമ
കുടമൂഷകൻ കന്തൻ കരിവർമ്മൻ രാമഘടമൂഷകർ
തിരുവടി ഏഴുമലലിഖിതത്തിൽ രാജേന്ദ്രചോള
സമയസേനാപതി എന്ന് രാജാധിരാജനെ പരാമ
ർശിക്കുന്നു.

പൂണ്ടിയുദ്ധങ്ങളെ കുറിച്ച് ഒരു ചോളലിഖിതത്തിൽ
തൻപുനൽ പെരിയാറ്റിടൈക്കരൈ പ്പൂണ്ടൂർക്കടക
മാനഗർ എന്നാണ് വാക്യം. പെരിയാറ്റിന്റെ ഇടക്ക
രയിലെ പൂണ്ടൂരെന്നത് പൂന്തൂർ, പുന്ത് എന്നെല്ലാം
പണ്ട് പറഞ്ഞിരുന്നതും മെഗാസ്തനീസ് പറയുന്നതു
മായ പൂണിത്തുറയാവാനും സാദ്ധ്യതയുണ്ട്. പേരാ
റിനും പെരുയാറിനുമിടയിലുള്ള മദ്ധ്യദേശമായിരു
ന്നു പഴയ പൂണിത്തുറതുറമുഖം. ഇതിനെയാണ്
കടകമാനഗരം എന്നും കടാരം അഥവാ കിടാരം
എന്നും പറഞ്ഞിരുന്നത്. കടാരത്ത് അരചൻ മദ്ധ്യ
കേരളത്തിന്റെ നാഥനായ കൊച്ചിപെരുമ്പടപ്പ് ആയി
രുന്നു. കലിംഗത്തുപരണിയിൽ കടാരം അഥവാ

കിടാരം കടാഹം അണ്ഡകടാഹം എന്ന് അർത്ഥമുള്ളതും ലോകമെങ്ങും വ്യാപിച്ചുകിടക്കുന്നതുമായ ദ്വീപരാജ്യമാണ്. കടാരത്ത് അരചനെ അടക്കുന്നതിനാണ് കേരളത്തലെ കപ്പൽപ്പടയും ഐശ്വര്യവും നശിപ്പിച്ചത്, പിന്നീട് അവരുടെ ശക്തികേന്ദ്രങ്ങളായ സുമാത്ര,ജാവ,മുതലായ കച്ചവടകേന്ദ്രങ്ങൾ ആക്രമിച്ചതും. (സമുദ്രം കടന്നുള്ള കച്ചവടം കൈയടക്കാനാണ് 5 വല്ലഭന്മാരെ വധിച്ചത്).കാളകം അഥവാ കാഹളം എന്നും കടാരത്തെ പറയുന്നു. കാളകം കറുത്തതാണ്, നാദം ഉണ്ടാക്കുന്ന കാഹളവുമാണ്. ചെമ്പുകിടാരം പോലെയുള്ള അണ്ഡകടാഹം മുഴുവനും ചുട്ടുപഴുക്കുന്നതും ഐശ്വര്യസമൃദ്ധവുമാണ്. ഇതിന്റെ രാജാക്കന്മാരാണ് മൂഷകവല്ലഭവംശം.

അക്കാലത്ത് വടക്കേ ആർക്കോട്ട് ഭരിക്കുന്നത് (ബ്രഹ്മദേശം) വല്ലവരായർ വന്ദിയത്തേവരെന്ന രാജാവാണ്. രാജരാജന്റെ മൂത്ത സഹോദരി കുന്തവൈയുടെ ഭർത്താവാണ് ഈ വല്ലഭരാജാവ്. യാറു കൊട്ടാരത്തിലെ പരാന്തകൻ കുന്തവൈ പിരാട്ടിയാരെന്ന ഈ പത്നിയെക്കൂടാതെ രണ്ടു പത്നിമാരും കൂടി അദ്ദേഹത്തിനുണ്ടായിരുന്നു. ഇന്തളാദേവിയും മന്ദാരഗൌരവനാർ കുന്താദേവിയും. സേലം ജില്ലയെ വല്ലവരായർനാടു എന്നാണ് വിളിച്ചിരുന്നത്. തെക്കേ ആർക്കോട്ട് അക്കാലത്ത് ഭരിക്കുന്നത് യാദവഭീമൻ ഉത്തമചോളമിലാടുടയാരാണ്. (നാലാം ഭരണവർഷത്തിൽ) 8 വർഷത്തിനുശേഷം ഗംഗൈകൊണ്ടചോള മിലാഡുടയാരാണ് ഭരണം. അദ്ദേഹം കാളഹസ്തിയിൽ നന്ദാവിളക്ക് വെച്ച ലിഖിതം ഉണ്ട്. രാജേന്ദ്ര,രാജരാജകാലത്ത് അരയൻ രാജരാജൻ അഥവാ വിക്ര

മചോളചോളീയവരയൻ ചോളചാലൂക്യവെങ്കിയുദ്ധ ങ്ങളിൽ ചോളന്മാരുടെ കൂടെയാണ്. അദ്ദേഹത്തിന്റെ ബിരുദങ്ങൾ- നാൽമടിഭീമൻ, ചോളനചക്ര, സാമന്താ ഭരണം, വീരഭൂഷണം, എതിർത്തവർ കാലൻ, അഹിതത്തേത്തലവർ. ദണ്ഡനായകൻ നാരക്കൽ കൃഷ്ണൻ രാമനാണ് തഞ്ചാവൂരിലെ ക്ഷേത്രമതിൽ പണിതത്. 1044 എഡിയിൽ രാജേന്ദ്രകാലത്തും ഇദ്ദേഹം ചോളസേവകനാണ്. മകന് മാരായൻ അരുമൊഴി അഥവാ ഉത്തമചോളബ്രഹ്മമാരായൻ 1033ൽ രാജേന്ദ്രന്റെ സേനാപതിയാണ്. ഇദ്ദേഹം കോലാർ പിടാരിക്ക് ക്ഷേത്രം നിർമ്മിച്ചു. വിരാട ദേശത്തെ തലൈഗ്രാമത്തിലെ സാമന്തരാജാവ് ഇരുലദേവന്റെ പുത്രി സിംബലാദേവി (ഹംഗൽ) 1042ലെ തിരുവൊറ്റിയൂർ ഗ്രാന്റിൽ പരാമർശിക്ക പ്പെടുന്നു. മൈസൂർകുടക് ദേശത്തെ ചങ്ങാൾവാരും കൊങ്ങാൽവാരുംഃ- രാജരാജൻ കൊങ്ങാൽവാരായ മണിജന് ക്ഷത്രിയശിഖാമണി കൊങ്ങാൽവാരെന്ന ബിരുദം കൊടുത്തു. കൂർഗിലെ മാലംബി എസ്റ്റേ റ്റും കൊടുത്തു. (മൈസൂർ അർക്കൽഗുഡ് താലൂ ക്ക്). വടക്കെ കൂർഗ്ഗിലെ ഖേലുസാവീരരാജ്യവും കൊടുത്തു. മറ്റ് തെലുഗുകന്നഡവംശത്തിലെ രാജാം ഗങ്ങളെപ്പോലെ ഇവരും ജടാചോളൻ വഴി സൂര്യ വംശി,കരികാലവംശികളാണെന്ന് പറയുന്നു. രാജേന്ദ്രചോളന്റെ ബിരുദങ്ങൾഃ- മുടിഗൊണ്ടചോള, പണ്ഡിതചോള, വീരരാജേന്ദ്ര, ഗംഗൈകൊണ്ട ചോള, . രാജേന്ദ്രൻ പൂർവ്വദേശം, ഗംഗ,കടാരം ഇവ ജയിച്ചു. പൂർവ്വദേശം(പൂർവ്വരാഷ്ട്രം) മേഖ ലാപർവ്വതത്തിനു കിഴക്കുള്ള തെക്കൻകോസലമാ ണ്. (വെങ്കിയല്ല). പത്നിമാർ, ത്രിഭുവനവാനവൻ മഹാദേവി, മുക്കോക്കിഴാർ, പഞ്ചവൻ മാതേവി

യാർ, വീരമാതേവി (ഇവർ സതി അനുഷ്ഠിച്ചു). മക്കൾ മൂപ്പിളമപ്രകാരം രാജാധിരാജാ, രാജേന്ദ്ര 2, വീരരാജേന്ദ്ര. ഇവരിലൊരാളാണ് ചോളപാണ്ഡ്യ കേരളവൈപ്രോയിയായി ജടാവർമ്മസുന്ദരപാണ്ഡ്യ നെന്ന പേരിലറിയപ്പെട്ടത്. മകൾ അരുമൊഴിനങ്കയാർ (പിരാണാർ) തിരുമലവാടിക്ക് മുത്തുക്കുടകൊടുത്തു. അമ്മങ്കാദേവി (കിഴക്കൻ ചാലൂക്യരാജരാജ 1ന്റെ ഭാര്യ മറ്റൊരു മകളാണ്. ഇവർ കുലോത്തുംഗനെന്ന ചോളചാലൂക്യരാജാവിന്റെ അമ്മയാണ്. ഭണ്ഡാർക്കറുടെ ഒരു നിഗമനം വളരെ ശരിയാണ്. പ്രതിഹാരരാജാവ് ഇന്ദ്ര മൂന്നാമൻ മഹോദയപുരം പൂർണ്ണമായി നശിപ്പിച്ചു എന്നത് കവിതാത്മകമായ ഭാവനയാണ്. മഹോദയവും കാനൂജും വീണ്ടും വളരെക്കാലം സമൃദ്ധമായി നിലനിന്നു. അതുപോലെ മഹീപാലനെ കുറച്ചുകാലം പുറത്താക്കിയെങ്കിലും പാലരാജാവ് ധർമ്മപാലനും ചന്ദേലരാജാവ് ഹർഷദേവനും കൂടി അദ്ദേഹത്തെ വീണ്ടും സിംഹാസനത്തിലിരുത്തി.